കലാകൗമുദി

962

ഫെബ്രുവരി 20, 1994

വില: 5 രൂപ






മുഖചിത്രം:
കളർ ഫോട്ടോ: ശ്രീ. രവിശങ്കർ

## ന്യൂ ഇന്ത്യാ ട്രസ്ററ്

നമ്മുടെ രാജ്യം അതീവ ഗുരുതരമായ ഒരു പ്രതിസന്ധിയെയാണ് ഇന്ന് അഭിമുഖീകരിക്കുന്നത്. അഭൂതപൂർവ്വവും സർവ്വതലസ്പർശിയുമായ ഈ പ്രതിസന്ധി നമ്മുടെ ജീവിതത്തിലേക്ക് ആവാഹിക്കപ്പെടുന്നത് നശീകരണത്തിൻെറയും ജീർണ്ണതയുടെയും നവ കൊളോണിയൽ ശക്തികൾ ആവിഷ്കരിച്ചിട്ടുള്ള ആഗോളവൽക്കരണ പ്രക്രിയകളുടെ ഭാഗമായിട്ടാണ് എന്നത് ഇന്നൊരു തർക്കവിഷയമല്ല. ഭൗതികോല്പാദനതലം മുതൽ സാംസ്കാരികവും ബൗദ്ധികവുമായ സമസ്തമണ്ഡലങ്ങളെയും വരുതിയിലാക്കുന്ന ഈ പ്രക്രിയ മുൻകാല സമരങ്ങളിലൂടെ നേടിയെടുത്ത ദേശാഭിമാനത്തിൻെറ മഹത്തായ എല്ലാ മൂല്യങ്ങളെയും ജനജീവിതത്തിൽനിന്നും തട്ടിത്തെറിപ്പിക്കാനും ദേശീയാടിമത്തത്തിൻേറതായ പ്രതിലോമചിന്തകളെ ആധിപത്യത്തിലേക്കു കൊണ്ടുവരാനും അനുനിമിഷം ശ്രമിച്ചുകൊണ്ടിരിക്കുന്നു. ദേശീയാടിമത്തത്തിൻെറയും കമ്പോള സംസ്കാരത്തിൻെറയും ആക്രമണപ്രവണതകളെ ചെറുക്കാനും ദേശാഭിമാനം, മതേതരത്വം, ജനാധിപത്യം തുടങ്ങിയ ഉന്നതമായ മൂല്യങ്ങൾ രാഷ്ട്രീയ മണ്ഡലത്തിൻെറ മുഖ്യധാരയിലേക്കു പുനരാനയിക്കാനും രാജ്യസ്നേഹികൾ മുന്നിട്ടിറങ്ങേണ്ട സന്ദർഭം ഇതാണ്. ഇതാകട്ടെ, ചിന്തയുടെയും പഠനങ്ങളുടെയും അന്വേഷണങ്ങളുടെയും രംഗത്ത് ഗൗരവതരമായ ഇടപെടൽ ആവശ്യമാക്കിത്തീർക്കുന്നു. രാജ്യത്തിൻെറയും ജനങ്ങളുടെയും പക്ഷത്തുനിന്നുകൊണ്ട് തീക്ഷ്ണമായ വർത്തമാന പ്രശ്നങ്ങളിലേക്ക് ആഴ്ന്നിറങ്ങുന്നതിനും ഇന്ന് ഉന്നയിക്കപ്പെടുന്ന സൈദ്ധാന്തികപ്രശ്നങ്ങളെ വസ്തുനിഷ്ഠമായും ശാസ്ത്രീയമായും സമീപിക്കുന്നതിനുമുള്ള നീക്കങ്ങളുടെ ഭാഗമായിട്ടാണ് തിരുവനന്തപുരം കേന്ദ്രമാക്കി ന്യൂ ഇന്ത്യാ ട്രസ്ററിനു രൂപം നല്കിയിട്ടുള്ളത്.

താഴെപ്പറയുന്നവയാണ് ട്രസ്ററിൻെറ ലക്ഷ്യങ്ങളും പ്രവർത്തന പദ്ധതികളും: കേരളത്തിൽ നടക്കുന്ന സാമൂഹ്യപ്രസക്തിയുള്ള ഗവേഷണപ്രവർത്തനങ്ങളെ ഡോക്യുമെൻറ് ചെയ്യുക. ജനകീയ താത്പര്യം പുലർത്തുന്ന വിഷയങ്ങളെ കേന്ദ്രീകരിച്ചുള്ള പഠനഗവേഷണങ്ങളെ പ്രോത്സാഹിപ്പിക്കുകയും അതിനു സഹായകരമായ രീതിയിൽ ഒരു വിജ്ഞാന വിഭവകേന്ദ്രം (data bank) രൂപീകരിക്കുകയും ചെയ്യുക. സ്വന്തമായി ഗവേഷണപ്രവർത്തനങ്ങൾ ഏറെറടുത്തു നടപ്പാക്കുക. കാലികപ്രാധാന്യമുള്ള വിഷയങ്ങളെ കേന്ദ്രീകരിച്ച് ചർച്ചകൾ, സെമിനാറുകൾ, സിമ്പോസിയങ്ങൾ, പ്രഭാഷണങ്ങൾ എന്നിവ സംഘടിപ്പിക്കുകയും അവിടെ അവതരിപ്പിക്കപ്പെടുന്ന പ്രബന്ധങ്ങൾ പ്രസിദ്ധീകരിക്കുകയും ചെയ്യുക. ആനുകാലികങ്ങളും പുസ്തകങ്ങളും പ്രസിദ്ധീകരിക്കുന്ന ഒരു പ്രസാധന സംരംഭത്തിനു തുടക്കമിടുക. ട്രസ്ററിൻെറ പ്രവർത്തനങ്ങളുടെ തുടക്കമായി, ഡോ. എം.എ. ഉമ്മൻ, ഡോ. എസ്. ഉമാദേവി, ഡോ. ദേശമംഗലം രാമകൃഷ്ണൻ, ഡോ. ഷൺമുഖൻ പുലാപ്പററ, പി.ജെ. ജെയിംസ് തുടങ്ങിയ അക്കാദമിക് രംഗത്തും സാംസ്കാരിക രംഗത്തുമുള്ള പ്രമുഖരായ പലരുടെയും നേതൃത്വത്തിൽ 1994 ആദ്യപകുതി മുതൽ 'അടയാളം' എന്ന പേരിൽ ഒരു മാസിക പ്രസിദ്ധീകരിച്ചു തുടങ്ങും. ന്യൂ ഇന്ത്യാ ട്രസ്ററിൻെറ പ്രവർത്തനങ്ങളുമായി സഹകരിക്കാൻ പുരോഗമനവാദികളായ എല്ലാവരോടും ഞങ്ങൾ അഭ്യർത്ഥിക്കുന്നു. ബന്ധപ്പെടേണ്ട വിലാസം: ന്യൂ ഇന്ത്യാ ട്രസ്ററ്, തൈക്കാട്, തിരുവനന്തപുരം-14.

**ഡോ. ജി. സദാശിവൻനായർ**
ചെയർമാൻ
**എൻ. രവീന്ദ്രൻ**
സെക്രട്ടറി

## പത്രങ്ങളാണ് കുററക്കാർ

ഭിക്ഷാപാത്രവുമായി കാവൽ നില്ക്കുന്ന രാഷ്ട്രീയപ്പാർട്ടികളെക്കുറിച്ച് രാഷ്ട്രീയ ലേഖകൻ എഴുതിയത് വായിച്ചു. നന്നായി. എന്നാൽ സത്യം പറയട്ടെ. രാഷ്ട്രീയപ്പാർട്ടികളെക്കാൾ വലിയ ഭിക്ഷാപാത്രവുമായി നില്ക്കുന്നത് പല പത്രങ്ങളുമാണെന്നു പറയാൻ ദുഃഖമുണ്ട്. പത്രങ്ങൾ തെററു ചൂണ്ടിക്കാട്ടിയാൽ അത് മുഖവിലയ്ക്കെടുക്കാത്തവരെ ബഹിഷ്ക്കരിക്കാനുള്ള ചങ്കൂററം പത്രങ്ങൾക്കുണ്ടാവണം. സൗജന്യങ്ങൾക്കുവേണ്ടി ഭിക്ഷാപാത്രവുമായി അധികാരസ്ഥാനങ്ങൾക്കു മുന്നിൽ ഊഴവും കാത്തുനില്ക്കുന്ന പത്രങ്ങളാണ് ഇന്ന് അധികവും. 'പഞ്ചായത്തീരാജി'നെക്കുറിച്ച് ശ്രീ. വി.എം. സുധീരൻ മുന്നോട്ടുവച്ച നിർദ്ദേശങ്ങൾ നടന്നിരുന്നുവെങ്കിൽ ഇന്ന് ഈ ഗതികേടു വരുമായിരുന്നോ? നമ്മുടെ ജനാധിപത്യത്തിൻെറ യഥാർത്ഥ സംരക്ഷകരായ പത്രങ്ങൾ അന്നു ശുഷ്കാന്തി കാട്ടിയോ? സുധീരൻെറ നിർദ്ദേശങ്ങൾക്കുവേണ്ടി വാദിച്ചോ? സ്വയം ആത്മപരിശോധനയ്ക്കു പത്രങ്ങളും തയ്യാറാകണം.

ദിവസവും പടവും വാർത്തയും വന്നില്ലെങ്കിൽ ഉറക്കം നഷ്ടപ്പെടുന്ന രാഷ്ട്രീയ നേതൃത്വത്തെ നിലയ്ക്കു നിർത്താൻ പത്രങ്ങൾക്കു മാത്രമേ കഴിയൂ; പിന്നെ, പണക്കാർക്കും!

ഈയിടെ ഒരു പുതു പണക്കാരൻെറ പേരക്കിടാവിൻെറ ജന്മദിന സൽക്കാരത്തിൽ മുക്കാൽ ഡസൻ മന്ത്രിമാരും മററും മററും പങ്കെടുത്തതറിഞ്ഞു.

**കാരേററ് ഹരിദാസ്**
അഡ്വക്കേററ്
നെടുമങ്ങാട്

## ഗൗരിയമ്മ എന്തു ചെയ്യണം?

ഗൗരിയമ്മ എന്തു ചെയ്യണം എന്നു തീരുമാനിക്കേണ്ടത് ഗൗരിയമ്മതന്നെയാണ്. എന്നാൽ, നാരായണപിള്ള പറയുന്നത്, അഴിമതിക്കെതിരെ പൊരുതുന്ന ഒരു പ്രസ്ഥാനം ആരംഭിക്കണമെന്നാണ്! സംഗതി നന്ന്. പക്ഷേ, അഴിമതിക്കെതിരെ പൊരുതുന്ന ഒരു കമ്മ്യൂണിസ്ററ് പാർട്ടിയാണ് അവരാദ്യം രൂപീകരിക്കേണ്ടത്. ഇന്നുള്ള ''വിപ്ളവ''കാരികളുടെ കാപട്യം ''വിളനിലം പ്രശ്ന''ത്തിൽ നമ്മൾ കണ്ടതാണ്! സകല അഴിമതിക്കും കൂട്ടുനില്ക്കുന്ന ഒരു പ്രസ്ഥാനമായി മാറിയിട്ടുണ്ട് സി.പി.എം എന്നു പറഞ്ഞാൽ—ആരെങ്കിലും ആക്ഷേപിച്ചാൽ—ആത് മാർത്ഥതയോടും സത്യസന്ധതയോടും അതിനെ എതിർക്കാൻ ഏതെങ്കിലും സി.പി.എം നേതാവിനാകുമോ?

ഗൗരിയമ്മയ്ക്ക് എന്തു ദോഷമുണ്ടായാലും ശരി, അവർ തന്തയ്ക്കു പിറന്നവരാണ്. ഒരിക്കൽ പറഞ്ഞത്, പിന്നെ പറഞ്ഞിട്ടില്ല എന്നു പറഞ്ഞ് മാററിപ്പറയുന്ന പ്രകൃതം അവർക്കില്ല. ആ നിലയ്ക്ക്, സി.പി.എമ്മിലെ അഴിമതിയെക്കുറിച്ച് അവർ തുറന്നു പറയുന്നത് ആരും അവിശ്വസിക്കേണ്ടതായിട്ടില്ല. മനഃപൂർവ്വം കള്ളം പറയുന്ന വിലകുറഞ്ഞ രാഷ്ട്രീയക്കാരിയല്ല ഗൗരിയമ്മ; അവർ ആദർശത്തിൻെറ പര്യായമാണ്, ധീരതയുടെയും.

ഗൗരിയമ്മ ഇത്തരുണത്തിൽ വേണ്ടത്—കമ്മ്യൂണിസ്ററ് പ്രസ്ഥാനത്തിൻെറ ഏകോപനം ലക്ഷ്യമായി പ്രഖ്യാപിക്കുന്ന, സാമൂഹ്യനീതിക്കുവേണ്ടി പൊരുതുന്ന, അഴിമതിക്കെതിരെ സന്ധിയില്ലാസമരം പ്രഖ്യാപിക്കുന്ന ഒരു കമ്മ്യൂണിസ്ററ് പാർട്ടി രൂപീകരിക്കുക എന്നതാണ്. അചിരേണ ഒരു മൂന്നാം മുണണിയും. അപ്പോൾ കാണാം, ''ഇരുപതു കൈകൊണ്ടൊത്തു തുഴഞ്ഞാലും'' രക്ഷപ്പെടാനാകാതെ, മാർക്സിസ്ററ് പാർട്ടി കിടന്നു വെള്ളം കുടിക്കുന്നത്! അതിനാൽ, മാർക്സിസം-ലെനിനിസത്തിൽ വിശ്വസിക്കുന്ന ഒരു യഥാർത്ഥ കമ്മ്യൂണിസ്ററ് പാർട്ടിക്ക് ഗൗരിയമ്മ ജന്മം നല്കട്ടെ! അത് കാലഘട്ടത്തിൻെറ ആവശ്യംകൂടിയാണ്.

**സമദർശൻ ജി**
സാഹിതി
കിഴക്കേ കല്ലട, കൊല്ലം






## പച്ചക്കള്ളം 'പറയുന്നു

നിരവധി വർഷങ്ങളായി കലാകൗമുദി വാരിക വാങ്ങുകയും, അതു സൂക്ഷിച്ചുവയ്ക്കുകയും ചെയ്യുന്ന ഒരു വ്യക്തിയാണ് ഞാൻ. ശ്രീമതി കെ.ആർ. ഗൗരിയമ്മയെ മാർക്സിസ്ററ് പാർട്ടി പുറത്താക്കിയതിൽ, നിങ്ങളുടെ രാഷ്ട്രീയ ലേഖകൻെറ വിമ്മിട്ടം വായനക്കാർക്കു മനസ്സിലാകും. എന്നാൽ 959-ാം ലക്കം ''കരുണാകരൻ ചിരിക്കുന്നു'' എന്ന ലേഖനത്തിൽ ''ഗൗരിയമ്മ പറയുന്ന അഴിമതിക്കഥകൾ പച്ചക്കള്ളമാണെന്നു പറയാൻ ഏതു കോന്തനും കഴിയും'' എന്ന നിങ്ങളുടെ ലേഖകൻെറ പ്രസ്താവന തികച്ചും തരംതാണതായിപ്പോയി. വികാരംകൊള്ളുമ്പോൾ ഒരു വ്യക്തി ഉപയോഗിക്കുന്ന വാക്കുകൾ അയാളുടെ സംസ്കാരത്തിൻെറ അളവുകോലാകാം.

**മോഹൻ കെ.**
മണിമല

## കരുണാകരൻെറ ഭിക്ഷ

കലാകൗമുദിയിൽ ലക്കം 960-ൽ പ്രസിദ്ധീകരിച്ച ''കരുണാകരൻ ചിരിക്കുന്നു'' എന്ന രാഷ്ട്രീയ ലേഖനവും ലക്കം 961-ൽ പ്രസിദ്ധീകരിച്ച ''കരുണാകരൻെറ ഭിക്ഷ വേണ്ടെന്നു വയ്ക്കണം'' എന്ന ലേഖനവും ഞാൻ വായിച്ചപ്പോൾ ഒരു സത്യം ഉറപ്പായി. പരാമർശിക്കുന്ന വ്യക്തി ആരായാലും, അദ്ദേഹം എന്തധികാരിയായാലും കൊള്ളാം, ഉള്ളത് നേരെചൊവ്വേതന്നെ വായനക്കാർക്കും ജനങ്ങൾക്കും എത്തിച്ചുകൊടുക്കുവാൻ കഴിവുള്ള ഒരു പത്രാധിപ കുടുംബമാണ് കലാകൗമുദിയിൽ ഉള്ളതെന്ന സത്യം മറക്കരുത്. നന്ദി! ഈ ലേഖനങ്ങളിൽക്കൂടി ഒരുകാര്യം കൂടി പാവം പൊതുജനങ്ങൾക്കു മനസ്സിലായി. കരുണാകരൻ ചമച്ചുവയ്ക്കുന്ന 'പത്മവ്യൂഹ'ത്തിൽ അകപ്പെട്ട് അകാലചരമം (വാഗ്ദാനനിഷേധം) അടയുന്നവരാണ് നമ്മുടെ മന്ത്രിമാരിൽ സിംഹഭാഗവും. കൂടാതെ കിട്ടുന്ന അപ്പക്കഷണം തിന്ന് 'ആമേൻ' പാടുവാൻ പ്രതിപക്ഷവും. അല്ലാതെ ജനങ്ങളുടെ നീറുന്ന നൂറായിരം പ്രശ്നങ്ങൾക്കു പരിഹാരം കാണുവാനല്ല ഇക്കൂട്ടർ ഓരോ പ്രാവശ്യവും ജയിച്ചുപോകുന്നത്. ഈ ലേഖനങ്ങൾ എഴുതിയ രാഷ്ട്രീയ ലേഖകനും കലാകൗമുദിക്കും നന്ദിയുടെ ആയിരം പൂച്ചെണ്ടുകൾ.

**ശശിയപ്പൻ തളിയാപ്പറമ്പ്**
ഉരുവംകുളത്ത് വെളി
പാണാവള്ളി പി.ഒ
ചേർത്തല.

## വിളനിലം പ്രശ്നം

ഏകദേശം ഒന്നര വർഷങ്ങൾക്കുമുമ്പ് വിളനിലം പ്രശ്നം കത്തിനിന്നപ്പോൾ ''ഈ മനുഷ്യനു നാണമില്ലേ?'' എന്ന പേരിൽ ഒരു ലേഖനം കലാകൗമുദി പ്രസിദ്ധീകരിച്ചത് ഓർക്കുമല്ലോ. ഇന്ന് എസ്.എഫ്.ഐ വിളനിലം പ്രശ്നം നിരുപാധികം പിൻവലിച്ചപ്പോൾ ''ഈ സംഘടനയ്ക്ക് നാണമില്ലേ?'' എന്ന പേരിലൊരു ലേഖനംകൂടി പ്രസിദ്ധീകരിക്കേണ്ടതായിരുന്നു. വിളനിലം പ്രശ്നം ഒത്തുതീർപ്പായത് കലാകൗമുദി കണ്ടില്ലെന്നു നടിച്ചാൽ ''ഈ വാരികയ്ക്കു നാണമില്ലേ'' എന്ന് വായനക്കാർക്കു പറയേണ്ടി വരും.

**സി. മാധവൻ**
ശ്രീനാരായണ ഭവൻ
ബി.എം.സി പോസ്റേറാഫീസ്
തൃക്കാക്കര
എറണാകുളം

## ഉണ്ണിയുടെ കലി

കലാകൗമുദിയുടെ പതിമ്മൂന്നു ലക്കങ്ങളിലായി ഉണ്ണിയുടെ 'ഉത്തര രാമായണത്തി'ലൂടെ ഇന്ത്യൻ ഫാസിസത്തെ തിരിച്ചറിയുകയായിരുന്നു. ഇന്ത്യൻ അവസ്ഥയുടെ ഭീകരമായ സ്കെച്ചുകൾ. എൻ.എസ്. മാധവൻെറ 'തിരുത്തി'നുശേഷം ശക്തമായ ഒരു കല കാണുകയാണ്. നവ നാസികളുടെ തിരിച്ചുവരവ് കാണുന്ന കലാകാരന്മാർ ഉണ്ട്. പക്ഷേ, അവർക്കതു പ്രകടിപ്പിക്കാൻ കഴിയുന്നില്ല. അപ്പോൾ അവർ കലാകാരനല്ലാതാവുകയാണ്. കലാകൗമുദിയുടെ താളുകൾ ധന്യമാക്കിയ ഉണ്ണിക്കും വാരികയ്ക്കും നന്ദി.

**ടി. ലോഹിതാക്ഷൻ**
കോറോം, ചാലക്കോട് പി.ഒ
പയ്യന്നൂർ-670307

# ജാതിരാഷ്ട്രീയത്തിനിടയിൽ റാവു

നരേന്ദ്രൻ

ദലിത്തുകളുടെയും പിന്നോക്കക്കാരുടെയും ന്യൂനപക്ഷങ്ങളുടെയും ശക്തി കേന്ദ്രീകരണം വിദൂരസാദ്ധ്യതയുള്ളതാണ്. കോൺഗ്രസ് പാർട്ടിയുടെ ഈ വിലയിരുത്തൽ പല നേതാക്കൾക്കും ആശ്വാസം പകരുമെങ്കിലും നരസിംഹറാവുവിന് ഇതിനോട് അത്ര വലിയ യോജിപ്പില്ല. ഇന്ത്യയിലെ രാഷ്ട്രീയ ജീവിതത്തിൽ ഒരു വിപ്ളവത്തിൻെറ അലയടി ഉയർത്തിയേക്കാവുന്നതാണ് അത്തരമൊരു അധികാര കേന്ദ്രീകരണം. അതോടെ എൺപത്തഞ്ചു ശതമാനവും അവശേഷിക്കുന്നവരും തമ്മിലാകും യുദ്ധം. ഇതൊക്കെക്കൊണ്ടുതന്നെ, എല്ലാ രാഷ്ട്രീയപ്പാർട്ടികളും ചിന്താക്കുഴപ്പത്തിലുമാണ്.

ഉത്തർപ്രദേശിൽ വ്യാപകമായിരിക്കുന്ന സംഘട്ടനങ്ങൾ കാണിക്കുന്നത്. മുലായം സിംഗിന് നിലനില്ക്കാൻ കൻഷിറാമിൻെറ പിന്തുണ കൂടിയേ തീരൂ എന്ന് ഏവർക്കും അറിവുള്ളതാണ്. രാജ്യം മുഴുവനും പിടിച്ചെടുക്കുക എന്ന സ്വപ്നത്തിൻെറ ഉടമയാണ് കൻഷിറാം. അദ്ദേഹം കൂടക്കൂടെ പുറപ്പെടുവിക്കുന്ന പ്രസ്താവനകളാകട്ടെ, ഇന്ത്യൻ മനസ്സ് മനസ്സിലാക്കാതെയാണ്. ഉത്തർപ്രദേശിലെ കിംഗ് മേക്കർ എന്ന നിലയ്ക്ക് മുലായംസിംഗ് യാദവിന് പലതരം നിർദ്ദേശങ്ങൾ കൻഷിറാം നല്കുന്നുണ്ട്. മുഖ്യമന്ത്രി എന്ന നിലയ്ക്ക് അതൊന്നും ഹിതകരമായിട്ടില്ലെങ്കിലും തൽക്കാലം മുലായം മൗനം പാലിച്ചു കഴിയുകയാണ്.

മുലായംസിംഗ്-കൻഷിറാം മധുവിധുവിന് അധികനാൾ നീണ്ടുനില്ക്കാനാവില്ലെന്നും, കഷ്ടിച്ച് ഒരുകൊല്ലത്തിനുള്ളിൽ അത് തകർന്നു തരിപ്പണമാകുമെന്ന ഒരു കണക്കുകൂട്ടലുണ്ട്. നരസിംഹറാവു അതിനോടു യോജിക്കുന്നുണ്ടെന്നതാണ് സൂചന. വിവിധ പ്രശ്നങ്ങളിൽ മുലായംസിംഗും കൻഷിറാമും തമ്മിലുണ്ടായിരിക്കുന്ന അഭിപ്രായഭിന്നതയാണ് ഇതിന് ഉപോൽബലകമായി ചൂണ്ടിക്കാണിക്കപ്പെടുന്നത്. ജാതിവോട്ടിൻെറ അടിസ്ഥാനത്തിൽ അധികാരത്തിൽ വന്ന ഉത്തർപ്രദേശ് ഭരണകൂടം നിരവധി വൈരുദ്ധ്യങ്ങളെ നേരിടുന്നുണ്ട്. വൻകിട വ്യവസായികളെയും ബ്രാഹ്മണശ്രേഷ്ഠന്മാരെയും മുലായം സിംഗ്-കൻഷിറാം ഗവൺമെൻറ് എന്തിന് രാജ്യസഭയിലെത്തിച്ചു എന്ന ചോദ്യം മാത്രം മതി ആ ഭരണകൂടം നേരിടുന്ന വൈരുദ്ധ്യങ്ങൾ മനസ്സിലാക്കാൻ. രാജ്യസഭയിലയയ്ക്കാൻ ദളിത്തുകളെയും പിന്നോക്കക്കാരെയും അവർക്കു കിട്ടിയില്ലേ? വ്യവസായ പ്രമുഖരായ ജയന്ത് മൽഹോത്രയും സഞ്ജയ് ദാൽമിയയും മാത്രമല്ല, നിയമസഭയിൽ ഇരുപത്തെട്ട് എം.എൽ.എമാർ മാത്രമുള്ള കോൺഗ്രസ്സിൻെറ നോമിനി ജിതേന്ദ്ര പ്രസാദും യു.പിയിൽനിന്നും രാജ്യസഭയിലെത്തിയിരിക്കയാണ്.

ദളിത്തുകളും പിന്നോക്കക്കാരും ഒത്തുചേരുകയാണെന്ന ധാരണ തകർക്കുന്നതാണ് വി.പി. സിംഗ് തുടങ്ങിവച്ച മണ്ഡൽ പ്രസ്ഥാനം ദിശ തെററിക്കഴിഞ്ഞു. കഠിനമായ ചിന്താക്കുഴപ്പത്തിലാണ് അദ്ദേഹം. അദ്ദേഹത്തിൻെറ സാമൂഹിക സമത്വ ദർശനവും ജനതാദളിൽ പുനഃസംഘടനാ നിർദ്ദേശവും ആരും ഗൗരവമായി ഗണിക്കാതെ വന്നിരിക്കയാണ്. എല്ലാം ഉപേക്ഷിച്ച് കൻഷിറാമിൻെറ ഗ്രൂപ്പിൽ ചേർന്നാൽപ്പോലും ദളിത്തുകളുടെയും മററുള്ളവരുടെയും ഉന്നമനത്തിനായി അദ്ദേഹത്തിന് വലുതായ സംഭാവനയൊന്നും നല്കാനാവില്ല. ജനതാദളിനാകട്ടെ, എന്തു ചെയ്യണമെന്നറിഞ്ഞുകൂടാ. ഒറീസ്സയിലെയും ബീഹാറിലെയും ജനതാദൾ ഗവൺമെൻറുകൾ ആകെ ക്ഷീണത്തിലാണ്. ജാതിപ്രശ്നം തന്നെയാണ് അവരെയും വലയ്ക്കുന്നത്. മണ്ഡലിൻെറ കഠിനശത്രുവാണ് ബിജു പട്നായിക്കെങ്കിൽ ദളിത്തുകളെയും മററു പിന്നോക്കക്കാരെയും കൂടെ നിറുത്താനുള്ള യത്നത്തിലാണ് ലല്ലു പ്രസാദ്. എതിരാളികൾക്കൊന്നും അദ്ദേഹത്തെ അത്രവേഗം സ്ഥാനഭ്രഷ്ടനാക്കാനാവുമെന്നു തോന്നുന്നില്ല. ബീഹാറിലാണ് ജാതിരാഷ്ട്രീയം തീക്ഷ്ണമായിരിക്കുന്നത്. അതിൻെറ പേരിൽ കൊലപാതകം നടക്കാത്ത ഒരുദിവസംപോലുമില്ല.

അന്തർദ്ദേശീയതലത്തിലും ജാതിരാഷ്ട്രീയം ശ്രദ്ധാർഹമായിരിക്കുകയാണ്. ഹിന്ദുസമുദായത്തിൽത്തന്നെ മൂവായിരംജാതികളും അവയ്ക്ക് എണ്ണമററ ഉപജാതികളുമുണ്ടെന്ന അറിവ് പുറംലോകത്തെ അദ്ഭുതസ്തബ്ധരാക്കിയിട്ടുണ്ട്. ലോകത്തെവിടെയും ഇത്രമാത്രം കുഴഞ്ഞുമറിഞ്ഞ ഒരു ജാതിവ്യവസ്ഥ ഉണ്ടോയെന്നു സംശയമാണ്. ബോസ്നിയ ഉൾപ്പെടെ ലോകത്തിൻെറ വിവിധ ഭാഗങ്ങളിൽ ജാതിയുടെ പേരിൽ കൊലകൾ നടക്കുന്നുണ്ടെങ്കിൽപ്പോലും, ജാതിയുടെ പേരിൽ ഇന്ത്യയിൽ നടക്കുന്നതരത്തിലുള്ള സംഘട്ടനങ്ങൾ പലരും അമ്പരപ്പോടെയാണ് നോക്കിക്കാണുന്നത്. പുതിയൊരു ധ്രുവീകരണത്തിൻേറതാണ് വരുംദിനങ്ങളെന്ന് സോഷ്യലിസ്ററുകളിൽ പലരും വിശ്വസിക്കുന്നുണ്ട്. ഇതിനിടയിലാണ് ജാതിക്കാർഡുപയോഗിച്ച് റാവുവിനെ തളയ്ക്കാൻ ശരദ്പവാറും അർജ്ജുൻസിംഗും ശ്രമിക്കുന്നത്. മറാത്തവാഡ യൂണിവേഴ്സിററിക്ക് അംബേദ്കറുടെ പേരു നല്കിയത് ഈ കളിയുടെ ഭാഗമാണ്. മഹാരാഷ്ട്രയിലെ ജനസംഖ്യയിൽ അറുപതു ശതമാനം പിന്നോക്കക്കാരും ദളിത്തുകളുമാണ്. നവംബറിൽ തിരഞ്ഞെടുപ്പ് നടക്കുമ്പോൾ ഈ വിഭാഗത്തിൻെറ പിന്തുണ ആർജ്ജിക്കാനാവുമെന്ന് ശരദ് പവാർ കണക്കുകൂട്ടുന്നുണ്ട്. അതിൽ വിജയിച്ചാൽ റാവുവിനെ വെല്ലുവിളിക്കാൻ കഴിയുമെന്നും ശരദ്പവാർ വിശ്വസിക്കുന്നു.

അർജ്ജുൻസിംഗിനെ വലുതായൊന്നും ഇപ്പോൾ കേൾക്കാനില്ല. അതുകൊണ്ട് പഴയ കളിയെല്ലാം അദ്ദേഹം വച്ചുകെട്ടി എന്നു ധരിക്കേണ്ട. ന്യൂനപക്ഷങ്ങളും പിന്നോക്കക്കാരുമായി അദ്ദേഹം ചില ബന്ധങ്ങൾ





ഉണ്ടാക്കിവരികയാണ്. ഠാക്കൂർ ആയതിനാൽ ഇക്കാര്യത്തിൽ അദ്ദേഹത്തിന് പലതരം പരിമിതികളുണ്ട് എങ്കിലും ഒരുകൈ നോക്കാനുള്ള രഹസ്യശ്രമത്തിലാണ് അദ്ദേഹം.

പ്രതിയോഗികളുടെ രാഷ്ട്രീയക്കളികളൊന്നും നരസിംഹറാവുവിനെ തെല്ലും അലോസരപ്പെടുത്തുന്നേയില്ല. ശരദ്പവാറിനും അർജ്ജുൻസിംഗിനും അവരുടെ കളികളിൽ ജയിക്കാനാവില്ലെന്ന് അദ്ദേഹത്തിനറിയാം. ജർമ്മനിയിലേക്കു പോകുംമുമ്പ് പല കോൺഗ്രസ് നേതാക്കളുമായി അദ്ദേഹം ചർച്ച നടത്തിയിരുന്നു. കോൺഗ്രസ് ഒഴികെ മറെറല്ലാ രാഷ്ട്രീയപ്പാർട്ടികളും കുഴപ്പത്തിലാണെന്നാണ് ആ ചർച്ചകളിൽ അദ്ദേഹം പറഞ്ഞത്. പൂനയിൽ ഒരു യോഗത്തിൽ പങ്കെടുക്കവേ, കോൺഗ്രസ്സുകാരോട് ചില കാര്യങ്ങൾ അദ്ദേഹം വെട്ടിത്തുറന്നു പറഞ്ഞിരുന്നു. നെഹ്റുവിനെയും ഇന്ദിരാഗാന്ധിയെയും, രാജീവ്ഗാന്ധിയെയും തലങ്ങും വിലങ്ങും ഉദ്ധരിച്ച് തത്തമ്മേ പൂച്ചയെന്നു പറഞ്ഞു നടക്കുന്നതുകൊണ്ട് പ്രയോജനമില്ലെന്നും, മുൻ നേതാക്കളിലുള്ള താത്പര്യം ജനങ്ങൾക്ക് ഇല്ലാതായിരിക്കയാണെന്നും അദ്ദേഹം അപ്പോൾ അനുസ്മരിപ്പിക്കുയുണ്ടായി. പുതിയൊരു കോൺഗ്രസ് സംസ്കാരം വളർത്തിയെടുക്കണം. പുതിയ സാമ്പത്തികനയത്തെപ്പററി ജനങ്ങളോട് വിശദീകരിക്കണം. അങ്ങനെ വേണം കോൺഗ്രസ്സുകാർ പ്രവർത്തിക്കേണ്ടതെന്നും അദ്ദേഹം ഉപദേശിച്ചു. മററ് ഏതു നേതാവിനെ അപേക്ഷിച്ചും പുതിയതായി ഉരുത്തിരിഞ്ഞു വരുന്ന രാഷ്ട്രീയ സ്ഥിതിഗതികളെപ്പററി നരസിംഹ റാവുവിന് വ്യക്തമായ ധാരണയുണ്ടെന്നത് ഒരു യാഥാർത്ഥ്യമാണ്. ജാതിരാഷ്ട്രീയവും ജാതിയുദ്ധവും അതിൻെറ അടിസ്ഥാനത്തിലുള്ള ധ്രുവീകരണവും പുതിയൊരു രാഷ്ട്രീയ കാലാവസ്ഥ സൃഷ്ടിക്കുമെന്ന് അദ്ദേഹം കരുതുന്നില്ല. ജാതിരാഷ്ട്രീയത്തിൽ തഴച്ചുവളർന്ന ബി.ജെ.പിപോലും കുഴപ്പത്തിലാണെന്ന വസ്തുത ഇത്തരുണത്തിൽ സ്മരണീയമാണ്.

പുതിയ സാമ്പത്തികനയങ്ങളുടെ ആനുകൂല്യങ്ങൾ ദളിത്തുകൾക്കും പിന്നോക്കക്കാർക്കും കിട്ടിത്തുടങ്ങുന്നതോടെ ജാതിരാഷ്ട്രീയം കാലഹരണപ്പെടുമെന്ന കണക്കുകൂട്ടലിലാണ് നരസിംഹറാവു. അതു മുൻനിറുത്തിയാണ് പിന്നോക്കക്കാരുടെ സമുദ്ധാരണത്തിന് അദ്ദേഹം പ്രത്യേക പ്രാധാന്യം നല്കിയിട്ടുള്ളത്. അതിൽ അദ്ദേഹം ജയിക്കുമോ എന്നത് കണ്ടറിയേണ്ടിയിരിക്കുന്നു.

# ലോക്കപ്പു മരണത്തിനു പിന്നിൽ



മുകുന്ദൻ സി.മേനോൻ

മലകളാൽ ചുററപ്പെട്ട മനോഹരമായ പാലക്കാടൻ ഗ്രാമം. കാഞ്ഞിരപ്പുഴ കനാലിലെ തെളിമയാർന്ന ജലം ഈ മനോഹാരിതയ്ക്ക് മാററു കൂട്ടുന്നു. പാലക്കാട് ജില്ലയിലെ മണ്ണാർക്കാട് താലൂക്കിൽപ്പെട്ട കല്ലടിക്കോട് പ്രശാന്തതയാർന്ന ഒരു ഗ്രാമമാണ്. എന്നാൽ, ഇക്കഴിഞ്ഞ, റിപ്പബ്ളിക് ദിനത്തിനും തൊട്ടു മുൻപും പിൻപുമുള്ള ദിവസങ്ങളിൽ അവിടെ ഭീതി തളംകെട്ടി നിന്നു. കല്ലടിക്കോടിലെ ''കണ്ടാലറിയാവുന്ന'' മൂവായിരത്തോളം ഗ്രാമവാസികളുടെ പേരിൽ രജിസ്ററർ ചെയ്തുവെന്ന് പറയപ്പെടുന്ന കേസിന്മേൽ പൊലീസ്. നടത്തിയ അറസ്ററുകളിലും, തെരച്ചിലുകളിലും, ഭീഷണികളിലും ആ ഗ്രാമവും പരിസരപ്രദേശങ്ങളും ഞെട്ടിവിറച്ചു.

ലോക്കപ്പ് മരണം കേരളത്തിൽ ആദ്യമായല്ല. പക്ഷെ, ലോക്കപ്പ് മരണത്തിനിരയായ ഒരാളുടെ മൃതശരീരം അയാളുടെ ഗ്രാമത്തിൽ എത്തിയതിനെത്തുടർന്ന്, അതേ മരണത്തിന് കാരണക്കാരൻ എന്ന് പരക്കെ സംശയിക്കുന്ന ഒരു പൊലീസ് ഓഫീസർ അതേ ഗ്രാമത്തിൽ, ജനങ്ങളുടെ ഇടയിൽ, അവരുടെ കൺമുന്നിൽ ത്തന്നെ മരിക്കുന്നത് ഇദംപ്രഥമമായ ഒരു സംഭവമായിരുന്നു. മണ്ണാർക്കാട് പൊലീസ് ലോക്കപ്പിൽ വച്ചു മരിച്ച ഉദയന്റെയും (27), കല്ലടിക്കോട് ഗ്രാമത്തിലെ പൊതുനിരത്തിൽ വച്ച് അതിനടുത്ത ദിവസം മരിച്ച മണ്ണാർക്കാട് അഡീഷണൽ സബ് ഇൻസ്പെക്ടർ രാധാകൃഷ്ണന്റെയും (54) മരണങ്ങൾ അതിനാൽ ത്തന്നെ പ്രാധാന്യമർഹിക്കുന്നു. രാധാകൃഷ്ണന്റെ മരണത്തിനെത്തുടർന്ന് കല്ലടിക്കോടു പ്രദേശത്ത് പൊലീസ് സൃഷ്ടിച്ച ഭീകരാവസ്ഥ സംഭവത്തിന് കൂടുതൽ പ്രാധാന്യവും കൈവരുത്തി.

## ആരംഭം

പാലക്കാട്-മണ്ണാർക്കാട് റോഡിൽ പാലക്കാട്ടുനിന്ന് 22 കി.മീറ്ററും മണ്ണാർക്കാട്ടുനിന്ന് 18 കി.മീറ്ററും ദൂരമുള്ള കല്ലടിക്കോട്ടിലെ കാഞ്ഞിരപ്പുഴ കനാലിന് ഇടതുവശത്ത് ഒരു ചാരായഷാപ്പുണ്ട്. റോഡിൽ നിന്നും ഏതാണ്ട് ഒരു കിലോമീററർ ഉള്ളിൽ സ്ഥിതി ചെയ്യുന്ന ഈ ചാരായഷാപ്പിൽ വൈകുന്നേരങ്ങളിൽ തകർപ്പൻ ബിസിനസ്സാണ്. ജനുവരി 19 ബുധനാഴ്ച വൈകുന്നേരം അവിടെ സ്മാൾ അടിക്കാൻ എത്തിയവരിൽ കോയമ്പത്തൂരിൽ നിന്നും കുടുംബമടക്കം വർഷങ്ങൾക്കുമുമ്പ് കല്ലടിക്കോടിൽ കുടിയേറിപ്പാർത്ത, കുട്ട നെയ്ത്ത് കുലത്തൊഴിലായ, ഉദയൻ എന്ന ഹരിജൻ ചെറുപ്പക്കാരനുമുണ്ടായിരുന്നു. കുടിച്ച ചാരായത്തിന്റെ വിലയായി ഉദയൻ നൽകിയ 50 രൂപ നോട്ട് കള്ളനോട്ടായതിനാലത്രെ അവിടെ സംഘർഷമുണ്ടായത്. മർദ്ദനത്തിന് വിധേയനായ ഉദയന്റെ കൈകൾ പിന്നിലേക്കു കെട്ടി റോഡിലേക്ക് കൊണ്ടുവന്നു. വിവരം ഫോണിലൂടെ അറിഞ്ഞ മണ്ണാർക്കാട് പൊലീസ് സ്ഥലത്തെത്തി ഉദയനെ കസ്ററഡിയിലെടുത്ത് ആ രാത്രിതന്നെ പതിനൊന്നു മണിയോടെ പൊലീസ് സ്റേറഷൻ ലോക്കപ്പിലാക്കി.



ഉദയന്റെ വൃദ്ധപിതാവ്
[illegible]

പിറേറന്നു കാലത്ത് (ജനു.20 വ്യാഴം) അവിവാഹിതനായ ഉദയന്റെ രണ്ടു ജ്യേഷ്ഠന്മാരും അവരുടെ ഭാര്യമാരും സ്റേറഷനിലെത്തി. ഏതാണ്ട് ഒമ്പത്-ഒമ്പതര മണിയോടെ ഉദയനെ ഹ്രസ്വനേരത്തേക്ക് കണ്ട അവർ സമീപത്തുള്ള ഹോട്ടലിൽ നിന്നും വാങ്ങിയ പ്രാതലും മററും ഉദയന് നൽകി. രാത്രി മുഴുവൻ പരിപൂർണ്ണ നഗ്നനാക്കി തന്നെ പൊലീസുകാർ മർദ്ദിച്ചവശനാക്കിയെന്ന് ഉദയൻ അവരോട് പറഞ്ഞു. മർദ്ദനത്തിന്റെ അടയാളങ്ങളും ഉദയന്റെ ശരീരത്തിൽ അവർ കണ്ടു. പൊലീസുകാരുടെ കർശനമായ വിലക്കിനാൽ ഏതാണ്ട് ഒന്നര-രണ്ടു മിനിട്ടുനേരം മാത്രമേ ഈ കൂടിക്കാഴ്ച നടന്നുള്ളൂ.

അതിനുശേഷം, സ്റേറഷൻ കെട്ടിടത്തിൽ നിന്നും അകലെ, എന്നാൽ സ്റേറഷൻ കോമ്പൗണ്ടിനുള്ളിൽത്തന്നെ, പ്രധാന ഗേററിനരികെയുള്ള മരത്തിനു കീഴിൽ ഇരുന്നിരുന്ന ഉദയന്റെ ബന്ധുക്കളോട് ചോറുവാങ്ങി കൊടുക്കുവാൻ ഉച്ചയ്ക്കു ഏതാണ്ട് പന്ത്രണ്ടര മണിയോടെ പൊലീസുകാർ പറയുന്നു. പുറത്തുപോയി ചോറുമായി തിരിച്ചെത്തിയ അവരോട്, ലോക്കപ്പിൽ പോയി ''പരിഭ്രാന്തനായി'' മടങ്ങിവന്ന ഒരു കോൺസ്ററബിൾ ഉദയൻ ഉടുത്തിരുന്ന ലുങ്കിയിൽ തൂങ്ങി, ലോക്കപ്പിലെ കക്കൂസിൽ വച്ച് ''ആത്മഹത്യ'' ചെയ്തതായി അറിയിച്ചു. മൃതദേഹം ഉടനെ കാണുവാൻ ബന്ധുക്കളെ പൊലീസുകാർ അനുവദിച്ചില്ല. മണ്ണാർക്കാട്ടെ പ്രമുഖ കക്ഷിരാഷ്ട്രീയക്കാരെയും നാട്ടുകാരിൽ ചിലരെയും കക്കൂസിലെ വെൻറിലേറ്ററിൽനിന്നും ലുങ്കിയിൽ തൂങ്ങി നില്ക്കുന്ന നഗ്നമായ മൃതദേഹം കാണിച്ചതിനുശേഷം വൈകിട്ട് ഏഴുമണിക്കു മാത്രമാണ് ബന്ധുക്കളെ അത് കാണിച്ചത്.

അടുത്തദിവസം, ജനുവരി 21 (വെള്ളി), കോഴിക്കോട് മെഡിക്കൽ കോളേജിൽ നിന്നും പോസ്ററുമോർട്ടത്തിനുശേഷം പൊലീസ് അകമ്പടിയോടെ ഉദയന്റെ ബന്ധുക്കൾ ആംബുലൻസിൽ മൃതശരീരവുമായി മടങ്ങിയെത്തി. ആംബുലൻസ് മണ്ണാർക്കാട് എത്തിയപ്പോൾ, അഡീഷണൽ സബ് ഇൻസ്പെക്ടർ രാധാകൃഷ്ണന്റെ നേതൃത്വത്തിലുള്ള പൊലീസുകാർ സ്റേറഷനിലിറങ്ങി മൃതദേഹം അതേ ആംബുലൻസിൽ കല്ലടിക്കോടിൽ കൊണ്ടുപോയി മറവു ചെയ്യുവാൻ ഉദയന്റെ ബന്ധുക്കളോട് ആവശ്യപ്പെടുന്നു. അതനുസരിച്ച്, പൊലീസില്ലാതെ കല്ലടിക്കോടെത്തിയ ആംബുലൻസിനെ സ്ഥലത്തെ ദീപാ തിയേറ്ററിന് മുന്നിലെ റോഡിൽവച്ച് ക്ഷുഭിതരായ നാട്ടുകാർ തടഞ്ഞിട്ടു. ഗതാഗതം സ്തംഭിച്ചതിനെത്തുടർന്ന് വന്നെത്തിയ ബസ്സുകളിലും മററുമുള്ള യാത്രക്കാർ അടക്കം വലിയൊരു ജനക്കൂട്ടം അവിടെ തടിച്ചുകൂടി. ഫോണിൽ വിവരമറിഞ്ഞതിനെത്തുടർന്ന്, സംഭവമാരംഭിച്ച് ഏതാണ്ട് അരമണിക്കൂറിനുള്ളിൽ.



അഞ്ചര മണിയോടെ, അഡീഷണൽ എസ്.ഐ.രാധാകൃഷ്ണന്റെ നേതൃത്വത്തിൽ ആറ് പൊലീസുകാർ കല്ലടിക്കോടിലെത്തി. വികാരാവേശത്താൽ ക്ഷുഭിതരായ ജനക്കൂട്ടം പൊലീസിനെതിരായി മുദ്രാവാക്യം മുഴക്കി അവരെ വളഞ്ഞു. വാഗ്വാദങ്ങൾക്കിടയിൽ പെട്ടെന്ന് അഡീഷണൽ എസ്.ഐ.രാധാകൃഷ്ണൻ റോഡിൽ തളർന്നുവീണു. ഉടൻ മരിക്കുകയും ചെയ്തു. മരണമടഞ്ഞ രാധാകൃഷ്ണന്റെ മൃതശരീരമാണ് മണ്ണാർക്കാട് ആശുപത്രിയിൽ പിന്നീടെത്തിയത്.

സംഘർഷത്തെയും രാധാകൃഷ്ണന്റെ മരണത്തെയും കുറിച്ച് വിവരമറിഞ്ഞ പാലക്കാട് ജില്ലാ പൊലീസ് സൂപ്രണ്ട്, ഷൊർണ്ണൂർ-പാലക്കാട് ഡെപ്യൂട്ടി പൊലീസ് സൂപ്രണ്ടുമാർ എന്നിവർ വലിയൊരു പൊലീസ് വ്യൂഹവുമായി കല്ലടിക്കോടിലെത്തി. ഉദയന്റെ മരണത്തിനിടയാക്കിയ പൊലീസുകാരെ അറസ്ററു ചെയ്യുക, മണ്ണാർക്കാട് പൊലീസ് സ്റേറഷനിൽ അന്നേദിവസമുണ്ടായിരുന്ന എല്ലാ പൊലീസുകാരേയും സസ്പെൻറ് ചെയ്ത് അന്വേഷണം നടത്തുക, ഉദയന്റെ നിർദ്ധനരായ കുടുംബത്തിന് നഷ്ടപരിഹാരം നൽകുക എന്നീ പൊതുജനങ്ങളുടെ മൂന്ന് ആവശ്യങ്ങൾ, മണിക്കൂറുകളോളം നീണ്ടുനിന്ന സംവാദത്തിനുശേഷം, പൊതുനിരത്തിൽ വച്ചുതന്നെ അംഗീകരിച്ചതായി പൊലീസ് സൂപ്രണ്ട് ഉറപ്പുകൊടുത്തു. പൊലീസുകാരാൽ കൊല ചെയ്യപ്പെട്ട ഉദയന്റെ മൃതദേഹം അവർതന്നെ മറവു ചെയ്യണമെന്ന ആവശ്യവും പൊലീസ് അംഗീകരിച്ചു. തുടർന്ന് ഏതാനും പൊലീസുകാർ ചേർന്ന് ആംബുലൻസിൽ നിന്നും മൃതദേഹം ചുമന്ന് ഏതാണ്ട് നൂറുവാര ഉള്ളിലോട്ട് സ്ഥിതിചെയ്യുന്ന ഉദയന്റെ കുടിലിൽ എത്തിച്ചു. എന്നാൽ, ശവക്കുഴി കുഴിക്കുവാൻ പൊലീസുകാർ വിസമ്മതിക്കുകയും വീണ്ടും അന്തരീക്ഷം സംഘർഷഭരിതമാവുകയും ചെയ്തു. പെട്ടെന്ന്, ഇരുട്ടിൽ, ആരോ കല്ലേറ് ആരംഭിച്ചു. പിന്നീടു കേട്ടത് വിസിലടി. തുടർന്ന്, പരിസരപ്രദേശമാകെ ലാത്തിച്ചാർജ്ജും. അപ്പോൾ മുതൽതന്നെ അറസ്ററും ഭീഷണിയും തുടങ്ങി. അറസ്ററിലായ 32 പേരിൽ, കോയമ്പത്തൂരിൽനിന്നുമെത്തിയ ഉദയന്റെ അടുത്ത ബന്ധുക്കളായ നാലുപേരും ഉൾപ്പെടുന്നു.

പ്രശ്നം, പതിവുപോലെ, നിയമസഭയിലെത്തി. സ്ഥലത്തെ ചില രാഷ്ട്രീയ പ്രമാണിമാർക്ക് കള്ളനോട്ടടിയിൽ പങ്കുണ്ടെന്നും അവരെ സംരക്ഷിക്കുവാനാണ് ഉദയനെ ലോക്കപ്പിൽ വച്ച് കൊന്നതെന്നും തുടങ്ങിയ ആരോപണങ്ങളും വന്നു. കൂടാതെ, ഒരു പതിവ് ഇറങ്ങിപ്പോക്കും. തുടർന്ന് കനത്ത നിശ്ശബ്ദത.





ഉദയന്റെ കുടിലിനു മുമ്പിൽ

## വളച്ചൊടിച്ച വസ്തുതകൾ

വിവിധ രാഷ്ട്രീയ നേതാക്കൾ അസംബ്ളിയിൽ ചെയ്ത പ്രസ്താവനകൾക്കും ആരോപണങ്ങൾക്കും കടകവിരുദ്ധമായ സമീപനമാണ് മണ്ണാർക്കാട് കല്ലടിക്കോട് ഭാഗത്തെ അതേ രാഷ്ട്രീയ കക്ഷികളുടെ ലോക്കൽ നേതാക്കളുടേത്. ഇതിൽ പ്രധാനം അഡീഷണൽ എസ്.ഐ.രാധാകൃഷ്ണൻ മരിച്ചത് ''അക്രമാസക്തരായ'' ജനക്കൂട്ടത്തിൽനിന്നും മർദ്ദനമേററാണ് എന്ന പൊലീസ് ഭാഷ്യത്തിന് ലോക്കൽ കക്ഷിരാഷ്ട്രീയക്കാർ നൽകുന്ന സാധൂകരണമാണ്.

''രാധാകൃഷ്ണന് രണ്ടുപ്രാവശ്യം ഹൃദ്രോഗം ഉണ്ടായിട്ടുണ്ട്. ഡ്യൂട്ടിക്കിടയിലും അദ്ദേഹം ഹൃദ്രോഗത്തിനുള്ള മരുന്നുകൾ കൈവശം വയ്ക്കാറുണ്ട്.'' മണ്ണാർക്കാട് പൊലീസ് സ്റേറഷനിൽ സംഭവ ദിവസവും, രാധാകൃഷ്ണൻ കല്ലടിക്കോടുവച്ച് തളർന്നു വീഴുമ്പോൾ അടുത്തുണ്ടായിരുന്ന ഒരു പൊലീസുകാരൻ, പേര് വെളിപ്പെടുത്തരുതെന്ന വ്യവസ്ഥയിൽ, എന്നാൽ രഹസ്യമായ റിക്കാർഡ് ചെയ്ത സംഭാഷണത്തിൽ, സ്റേറഷനിൽവച്ച് വെളിപ്പെടുത്തി.

രാധാകൃഷ്ണന്റെ മരണകാരണം നാഭിയിലേററ തൊഴിമൂലമാണെന്ന് പോസ്ററുമോർട്ടം റിപ്പോർട്ടിനെ ഉദ്ധരിച്ചുകൊണ്ട് പല പൊലീസുകാരും ഈ ലേഖകനോട് പറഞ്ഞു. പക്ഷെ പോസ്ററുമോർട്ടം റിപ്പോർട്ട് അവരാരും കണ്ടിട്ടില്ലെന്നും അവർ സമ്മതിച്ചു.

അതുപോലെ ഉദയന്റെ പോസ്ററുമോർട്ടം റിപ്പോർട്ടും അധികമാരും കണ്ടിട്ടില്ല. ജനക്കൂട്ടത്തിനോട് താണുകേണപേക്ഷിച്ച പൊലീസ് സൂപ്രണ്ടിന് കല്ലേറിൽ തലയ്ക്കു പരിക്കു പററിയെന്നായിരുന്നു പരക്കെ പ്രചരിച്ച വാർത്ത. തന്റെ തല ഒരു പ്രാവശ്യം സ്കാനിങ്ങിന് വിധേയമാക്കിയെന്നും, തലച്ചോറിന് എന്തോ പററിയെന്ന സംശയം ബാക്കിയുള്ളതിനാൽ വീണ്ടും സ്കാനിങ്ങിന് പോകുന്നുണ്ടെന്നും, ഒരു ബാൻഡ്-എയ്ഡ് പോലും തലയിൽ പതിച്ചിട്ടില്ലാത്ത സൂപ്രണ്ട് പാലക്കാടുവച്ച് ഈ ലേഖകനെ അറിയിച്ചു.

''സൂപ്രണ്ടദ്ദേഹത്തിന്റെ ക്ഷമാശക്തി ഒന്നുകൊണ്ടു മാത്രമാണ് കല്ലടിക്കോട് രക്തച്ചൊരിച്ചിൽ ഒഴിവായതെന്ന് മണ്ണാർക്കാട്ടെ പൊലീസുകാരും ലോക്കൽ കക്ഷിരാഷ്ട്രീയ നേതാക്കളും പറഞ്ഞുപരത്തുന്നുണ്ട്.

ജനുവരി 19-ന് രാത്രി ഉദയനെ മണ്ണാർക്കാട് പൊലീസ് ലോക്കപ്പിലാക്കിയതിനുശേഷം ഇന്ത്യൻ ശിക്ഷാനിയമം 489 (ബി) പ്രകാരം (ക്രൈം നമ്പർ 22/94) ഒരു കേസ് രജിസ്ററർ ചെയ്തു. കുററം, ചാരായഷാപ്പിൽ വച്ച് 50 രൂപയുടെ കള്ളനോട്ട് മാറുവാൻ ശ്രമിച്ചതും, ഉദയന്റെ പക്കൽനിന്നും 50 രൂപയുടെ 40 നോട്ടുകൾ തൊണ്ടിയായി പിടിച്ചതുമായിരുന്നു. ആക്ഷേപക്കാരനായി സ്റേറഷൻ റിക്കാർഡിൽ സ്ഥാനം പിടിച്ചിരിക്കുന്നത് കോട്ടയത്തെ വാകത്താനത്തുനിന്നും കുടിയേറിവന്ന ചാരായഷാപ്പുടമയായ സണ്ണിയല്ല, കല്ലടിക്കോടിലെ ഒരു പ്രതിപക്ഷ കക്ഷി അനുഭാവിയായ ശിവദാസനാണ്. ചാരായഷാപ്പുമായി യാതൊരു ബന്ധവുമില്ലാത്ത ശിവദാസനാകട്ടെ തന്റെ ആക്ഷേപം രേഖാമൂലം എഴുതിക്കൊടുത്തിട്ടുമില്ല.

തൊണ്ടിയായി പിടിച്ചെടുത്ത 40 കള്ളനോട്ടുകളിൽ ഒരെണ്ണംപോലും ആരും കണ്ടവരില്ല. വിദഗ്ദ്ധ പരിശോധനയ്ക്ക് കോഴിക്കോട്ടേക്ക് അയച്ചിരിക്കുകയാണത്രെ!

## ഉദയന്റെ മരണം

ഏററവും ദുരൂഹതയിലാണ്ടു കിടക്കുന്നത്, കള്ളനോട്ടിന്മേൽ നടന്ന ഉദയന്റെ അറസ്ററുപോലെതന്നെ പിറേറദിവസം പട്ടാപ്പകൽ ലോക്കപ്പിൽ വച്ചുനടന്ന അയാളുടെ മരണമാണ്.

ലോക്കപ്പ് മുറിയുടെ ഒരു ഭാഗത്തുള്ള കക്കൂസിലെ രണ്ട് വെൻറിലേറ്ററുകളിൽ ഒന്നു തുറന്ന് അതിലെ കമ്പിയിൽ ഉടുത്തിരുന്ന ലുങ്കിയിൽ കുടുക്കിട്ടാണ് ഉദയൻ ആത്മഹത്യ

ചെയ്തതെന്ന് പൊലീസ് പറയുന്നു. കക്കൂസിലെ തറയിൽ നിന്നും വെൻറിലേറ്ററിലെ കമ്പി ഏതാണ്ട് 18-20 അടി ഉയരത്തിലാണ്. അഞ്ചര അടിയോളം ഉയരമുള്ള ഉദയൻ കക്കൂസിലെ ആറേകാൽ അടിയോളം ഉയരമുള്ള വാതിൽ ചവിട്ടിക്കയറി നിന്നാലും ആ കമ്പിയിൽ കുരുക്കിടുക അസാദ്ധ്യമാണ്. വാതിൽ അകത്തുനിന്നും ബന്ധിച്ചാണ് കൃത്യം നടത്തിയതെങ്കിൽ, കമ്പി കാണാത്ത വിധം കക്കൂസിനകമാകെ ഇരുട്ടു മൂടുകയും ചെയ്യും.

കക്കൂസിലെ രണ്ടു വെൻറിലേറ്ററുകളും ലോക്കപ്പിന് പുറത്തുള്ള വരാന്തയിൽനിന്നു മാത്രമേ തുറക്കാൻ കഴിയൂ. അതായത്, പൂട്ടിയിട്ട ലോക്കപ്പിൽനിന്നും പുറത്ത് വരാന്തയിൽ ചെന്ന്, ഒരു കോവണിയുടെ സഹായത്താലല്ലാതെ വെൻറിലേറ്ററുകൾ തുറക്കുവാൻ സാധിക്കുകയില്ലെന്നർത്ഥം. ഉദയൻെറ മൃതദേഹം തൂങ്ങിനിന്നിരുന്ന വെൻറിലേറ്റർ മാത്രമേ തുറന്നുകിടന്നിരുന്നുള്ളു.

വെൻറിലേറ്ററിൽനിന്നും താഴേക്കു ഞാന്നു കിടന്നിരുന്ന ലുങ്കി "L" പൊലെയാണു ചുമരിനോടുചേർന്ന് മൃതശരീരവും പേറി നിന്നിരുന്നത്. മൃതദേഹം ചേർന്നുകിടന്നിരുന്ന ചുമരിലാകട്ടെ മരണവെപ്രാളത്തിൽ നിന്നുണ്ടാകുന്ന പാടുകളോ മറേറാ കാണാനുമില്ല. നഗ്നമായ മൃതശരീരത്തിൽ, തൂങ്ങിമരണത്തിൻെറ ലക്ഷണങ്ങളൊന്നും ഇല്ലായിരുന്നു. ജനനേന്ദ്രിയങ്ങളാകട്ടെ, ചുവന്ന് വീർത്തിരുന്നുവെന്ന് ഉദയൻെറ ജ്യേഷ്ഠൻ പറഞ്ഞു.

തൂങ്ങിമരിക്കുവാൻ പാകത്തിൽ ഉദയന് ലോക്കപ്പിനുള്ളിൽ എങ്ങനെ ലുങ്കി കിട്ടി? രാത്രി മുഴുവൻ പരിപൂർണ്ണ നഗ്നനാക്കിയാണ് മൃഗീയ മർദ്ദനത്തിന് വിധേയനാക്കിയതെന്ന്, അടുത്ത ദിവസം രാവിലെ ഒമ്പതര മണിക്ക് പ്രാതലുമായി ലോക്കപ്പിലെത്തിയ ബന്ധുക്കളോട് ഉദയൻ പറഞ്ഞിരുന്നു. പ്രാതലുമായി എത്തിയ ജ്യേഷ്ഠന്മാരുടെയും ജ്യേഷ്ഠപത്നിമാരുടെയും മുമ്പിൽ നഗ്നനായി കാണിക്കേണ്ട എന്നതിനാലാണ് അപ്പോൾ ഉദയന് ലുങ്കി നല്കിയെന്നതാണ് മണ്ണാർക്കാട് സബ്-ഇൻസ്പെക്ടർ വി.വി. മണികണ്ഠകുമാർ കലാകൗമുദിക്ക് നൽകിയ വിശദീകരണം. പക്ഷെ, അതിനുശേഷം ലുങ്കി തിരികെ വാങ്ങാതെ, മണിക്കൂറുകളോളം അത് കൈവശം വയ്ക്കാൻ അനുവദിച്ചത് തെററുതന്നെയാണെന്ന്, സംഭവദിവസം ലീവിൽ ആയിരുന്ന, സബ്-ഇൻസ്പെക്ടർ സമ്മതിച്ചു.

ഒരാളെ പൂർണ്ണ നഗ്നനാക്കി ലോക്കപ്പിലിടുക എന്ന മീഡീവൽ കാടത്തം, കേരളത്തിലെ കാടുകയറിയ ഇന്നത്തെ ഭരണത്തിൻകീഴിൽ പൊലീസുകാർ അനുവർത്തിക്കുന്നത് ഒരു ഞെട്ടലോടെതന്നെ നമുക്ക് വിസ്മരിക്കാം.



ഉദയൻെറ സഹോദരന്മാർ–രാജേന്ദ്രനും മഹേന്ദ്രനും

ഉദയനെ എന്തുകൊണ്ട് നഗ്നനാക്കി എന്ന ചോദ്യത്തിനാണ് ഇവിടെ പ്രസക്തി. ലോക്കപ്പിലെ പുരുഷന്മാരുടെ ലുങ്കിയും, സ്ത്രീകളുടെ സാരിയും, ഒരു മുൻകരുതൽ എന്ന നിലയിൽ അഴിച്ചുവാങ്ങാറുണ്ടെന്നും, ഉദയന് അടിവസ്ത്രങ്ങൾ ഉണ്ടായിരുന്നില്ല എന്നുമാണ് ഇതേപ്പററി പൊലീസ് വിശദീകരിക്കുന്നത്.

ഈ അവകാശവാദത്തിൽ ഇല്ലാത്ത വസ്തുത സത്യം എന്ന ഒന്നത്രെ. കാരണം, ഉദയൻ ജനു.19-ന് വൈകുന്നേരം നാലുമണിയോടെ സ്വന്തം കുടിലിൽ നിന്ന് ഇറങ്ങുന്നത് ഷർട്ടും, ലുങ്കിയും, അടിവസ്ത്രവും, ചെരിപ്പും ധരിച്ചായിരുന്നു. ചാരായഷാപ്പിൽ വച്ച് ഉദയൻെറ പക്കൽനിന്നും 50 രൂപയുടെ 40 കള്ളനോട്ടുകൾ കണ്ടെടുത്തത് ലുങ്കിക്കടിയിലുള്ള ട്രൗസറിൻെറ പോക്കററിൽ നിന്നുമാണ്. പിന്നീട്, 21-ന് വൈകിട്ട് ഉദയൻെറ മൃതശരീരം കല്ലടിക്കോടിലെത്തിയപ്പോൾ, അയാളുടെ ചെരിപ്പും ട്രൗസറും കൂട്ടിക്കെട്ടി പൊലീസ് ഉദയൻെറ വീട്ടിലെത്തിക്കുകയും ചെയ്തിട്ടുണ്ട്. ഉദയൻെറ ഷർട്ട് പൊലീസ് സ്റേറഷനിൽ കിടക്കുന്നത് കണ്ടുവെന്നും അയാളുടെ ബന്ധുക്കൾ പറഞ്ഞു.

അപ്പോൾ, അടിവസ്ത്രമായ ട്രൗസർ ഉണ്ടായിരിക്കെ ഉദയനെ എന്തിന് നഗ്നനാക്കി? ഉദയൻെറ മൃതദേഹത്തിലെ ജനനേന്ദ്രിയം എങ്ങനെയാണ് ചുവന്നു തുടുത്തത്? അടിവസ്ത്രവും ഷർട്ടും പൊലീസ് സ്റേറഷനിൽത്തന്നെ ഉണ്ടായിട്ടും, 20-ാനു രാവിലെ ക്രമനടപടികൾക്ക് വിപരീതമായി, എന്തുകൊണ്ട് ലുങ്കി ഉദയന് കൊടുത്തു? ഇവിടെ ഈ ചോദ്യങ്ങളിലൂടെ തകർന്നുവീഴുന്നത് ഉദയൻ ലുങ്കിയിൽ തൂങ്ങി ആത്മഹത്യ ചെയ്തു എന്ന പൊലീസ് അവകാശവാദമാണ്.

"20-ന് രാവിലെ 9-9½ മണിയോടെ

ശേഷം 59-ാം പേജിൽ

## ലോക്കപ്പ് മരണങ്ങൾ കേരളത്തിൽ (1985–1991)

| പേരും വയസ്സും | മരണമടഞ്ഞ തീയതി | അറസ്ററ് ചെയ്ത പശ്ചാത്തലം | മരണത്തിനുള്ള പശ്ചാത്തലം | അറിവായ ഔദ്യോഗിക നടപടികാം |
|---|---|---|---|---|
| ജോസ് സെബാസ്റ്റ്യൻ | 12-11-1985 | കളവ് നടത്തിയ സംശയത്തിൽ നവംബർ 7-ന് അറസ്റ്റു ചെയ്തു. എന്നാൽ, മജിസ്ട്രേട്ട് മുമ്പാകെ ഹാജരാക്കിയില്ല. | കോന്നി ആശുപത്രിയിൽ വച്ച് മരിച്ചു. ദേഹത്തിൽ മർദ്ദിച്ചതിൻെറ പരിക്കുകൾ ഉണ്ടായിരുന്നുവെന്ന് ഡോക്ടർമാർ അഭിപ്രായപ്പെട്ടു. | കൊലപാതകക്കുററത്തിന് നാലു പൊലീസുകാരെ റിമാൻറ് ചെയ്തു. മരണകാരണം ദേഹത്തേറ്റ പരിക്കുകളാണെന്ന ക്രൈം ബ്രാഞ്ച് അന്വേഷണ റിപ്പോർട്ട് കോടതി മുമ്പാകെ സമർപ്പിച്ചു. |
| മണിയൻ | 28-11-1985 | വഴക്കുണ്ടാക്കിയതിനെത്തുടർന്ന് നവംബർ 20-ന് ബാലരാമപുരം പൊലീസ് അറസ്റ്റ് ചെയ്തു. മാരകമായ പരിക്കുകളോടെ അടുത്ത ദിവസം ജാമ്യത്തിൽ വിട്ടയച്ചു. | തിരുവനന്തപുരം മെഡിക്കൽ കോളേജിൽ വൈദ്യസഹായത്തിന് പ്രവേശിപ്പിച്ചു. അവിടെ വച്ചുതന്നെ മരിച്ചു. | നാല് പൊലീസുകാരുടെ പേരിൽ കേസ് എടുത്തുവെന്ന് പറയപ്പെട്ടു. |
| ശശിധരൻ നായർ | 14-12-1985 | കളവ് നടത്തിയ സംശയത്തിൽ തിരുവനന്തപുരത്തെ വഞ്ചിയൂർ പൊലീസ് ഡിസംബർ 14-ന് അറസ്റ്റു ചെയ്തു. | മർദ്ദനത്താൽ മരിച്ചതെന്ന് പറയപ്പെടുന്നു. കെട്ടിത്തൂങ്ങി ആത്മഹത്യ ചെയ്തതാണെന്ന് പൊലീസ് അവകാശപ്പെട്ടു. | കേരള സർക്കാർ ജുഡീഷ്യൽ അന്വേഷണത്തിന് ഉത്തരവിട്ടു. |
| നസിറുദ്ദീൻ | 15-2-1986 | ആശുപത്രിയിൽ രോഗി. ഒരു വാർഡനെ കൈയേറ്റം ചെയ്തതിനെത്തുർടന്ന് ആശുപത്രി ജീവനക്കാരും ഡ്യൂട്ടി പൊലീസുകാരും മർദ്ദിച്ചു. | മർദ്ദനമേററ് ബോധം നശിച്ചതിനാൽ കൊല്ലം ജില്ലാ ആശുപത്രിയിൽവച്ച് മരണമടഞ്ഞു. | നാല് ആംഡ് റിസർവ് പൊലീസ് കോൺസ്റ്റബിൾമാരെ അറസ്റ്റു ചെയ്തതായി പറയപ്പെടുന്നു. |
| മാധവൻ നായർ (62) | 1987 ജൂലായ് അവസാനം | പത്തനംതിട്ട പൊലീസ് അറസ്റ്റു ചെയ്തു. മർദ്ദനമേററിട്ടാണെന്ന് പറയപ്പെടുന്നു, ബോധംകെട്ട നിലയിൽ വീട്ടുകാർക്ക് വിട്ടുകൊടുത്തു. | പൊലീസ് മർദ്ദനത്താലെന്ന് പറയുന്നു, വീട്ടിലെത്തിയതിനു ശേഷം ഉടൻ മരണമടഞ്ഞു. | |
| തമ്പി (26) | 27-2-1988 | ഫെബ്രുവരി 26-ന് അറസ്റ്റു ചെയ്തതിനുശേഷം കൊച്ചിയിലെ സബ് ജയിലിലാക്കി. | കൊച്ചി ആശുപത്രിയിൽ കൊണ്ടുവന്ന ഉടൻ മരിച്ചു. ഇളക്കബാധയാണെന്ന് പൊലീസ് അവകാശപ്പെട്ടു. | |
| രാജേന്ദ്രപ്രസാദ് (29) | 1989 മെയ് അവസാനം | മെയ് അവസാനം തിരുവനന്തപുരം പൊലീസ് അറസ്റ്റു ചെയ്ത് മർദ്ദനത്തിന് വിധേയനാക്കിയെന്ന് പറയപ്പെടുന്നു. അറസ്റ്റിൻെറ അടുത്ത ദിവസം കോടതിയിൽ ഹാജരാക്കി. | മരണമടഞ്ഞത് പൊലീസ് മർദ്ദനത്താലാണെന്ന് പറയപ്പെടുന്നു. | |
| ബാലകൃഷ്ണൻനായർ | 10-7-1989 | നെയ്യാറ്റിൻകരയിൽ ജൂലായ് 9-ന് അറസ്ററു ചെയ്തു. | അറസ്റ്റിന് അടുത്ത ദിവസം നെയ്യാറ്റിൻകര പൊലീസ് സ്റ്റേഷനിൽ തൂങ്ങിനിന്ന നിലയിൽ മൃതശരീരം കണ്ടെത്തി. | രണ്ടു പൊലീസുകാരെ സസ്പെൻറു ചെയ്തുകൊണ്ട് കേരള സർക്കാർ ജുഡീഷ്യൽ അന്വേഷണത്തിന് ഉത്തരവിട്ടു. |
| ശ്യാമളകുമാർ | 3-5-1991 | കളളവാറ്റ് കുറ്റത്തിന് ഏപ്രിൽ 30-ന് തിരുവനന്തപുരം പൊലീസ് അറസ്റ്റു ചെയ്തു. പൊലീസ് മർദ്ദിച്ചതായി പറയപ്പെടുന്നു. കോടതിയിൽ ഹാജരാക്കിയതിനുശേഷം സബ്-ജയിലാക്കി. | മെയ് 3-ന് ആശുപത്രിയിൽ പ്രവേശിപ്പിച്ചതിനുശേഷം മരണമടഞ്ഞു. പൊലീസ് മർദ്ദനത്താലാണെന്ന് മരിച്ചതെന്ന് പറയപ്പെടുന്നു. | പൊസ്റ്റുമോർട്ടം റിപ്പോർട്ടിൽ 10 പരിക്കുകളും ദേഹത്തെ ചതവുകളും കണ്ടെത്തി. |
| ദിവാകരൻ (46) | 27-5-1991 | ആലപ്പുഴ ജില്ലയിലെ മാന്നാർ പൊലീസ് മെയ് 23-ന് അറസ്റ്റു ചെയ്തു. അടുത്ത ദിവസം കോടതിയിൽ ഹാജരാക്കിയപ്പോൾ മാവേലിക്കര സബ്-ജയിലിലേക്ക് റിമാൻറു ചെയ്തു. | മെയ് 27-ന് ആശുപത്രിയിൽ പ്രവേശിപ്പിച്ച അന്നുതന്നെ, മർദ്ദനമേറ്റിട്ടാണെന്ന് പറയപ്പെടുന്നു, മരണമടഞ്ഞു. | തലച്ചോറിൽ പരിക്കു പററിയതായി പോസ്റ്റുമോർട്ടം റിപ്പോർട്ടിൽ പറയുന്നുവത്രെ. |
| വേലായുധൻപിള്ള (58) | 1991 ജൂൺ | കളവു നടത്തിയ സംശയത്തിൽ ജൂൺ 10-ന് ഫോറസ്റ്റു ഗാർഡുകൾ അറസ്റ്റു ചെയ്തു. | തിരുവനന്തപുരത്തെ കരമന പുഴയ്ക്കടുത്ത് ജൂൺ 12-ന് മൃതദേഹം കണ്ടെത്തി. മരണകാരണം മർദ്ദനമാണത്രെ. | ദേഹമാസകലം പരിക്കുകളുള്ളതായി പോസ്റ്റുമോർട്ടം റിപ്പോർട്ടിൽ പറയുന്നുവത്രേ. |
| കുട്ടപ്പൻ | 4-7-1991 | തിരുവനന്തപുരം ജില്ലയിലെ പാറശ്ശാല പൊലീസ് ജൂലായ് 3-ന് അറസ്റ്റു ചെയ്തു. സ്റ്റേഷനിലെ ഒരു കോൺസ്റ്റബിൾ മർദ്ദിച്ചതായി പറയപ്പെടുന്നു. | അറസ്റ്റിന് അടുത്ത ദിവസം വിട്ടയച്ചു. അന്നുതന്നെ മരിക്കുകയും ചെയ്തു. പൊലീസ് മർദ്ദനത്താലാണെന്ന് പറയപ്പെടുന്നു. | ആന്തരികാവയവങ്ങൾക്ക് ക്ഷതം പറ്റിയതായി പോസ്റ്റുമോർട്ടം റിപ്പോർട്ടിൽ രേഖപ്പെടുത്തിയിട്ടുണ്ടത്രെ. ഒരു സബ്-ഇൻസ്പെക്ടറെയും കോൺസ്റ്റബിളിനെയും സസ്പെൻറ് ചെയ്ത സർക്കാർ പൊലീസ് അന്വേഷണത്തിന് ഉത്തരവിട്ടു. |

കടപ്പാട്: ആംനെസ്ററി ഇൻറർനാഷണൽ, ലണ്ടൻ. 1988-ൽ ചേർത്തല പൊലീസ് ലോക്കപ്പിൽ വച്ചുമരിച്ച ഗോപിയെപ്പോലെ മററു പല ലോക്കപ്പ് മരണ വിവരങ്ങൾ ആംനെസ്ററിക്ക് ലഭ്യമല്ലാത്തതിനാൽ ഇതിൽ ചേർത്തിട്ടില്ല.

സ്ററാഫ് ലേഖകൻ

**ക**ഴിഞ്ഞ ജനുവരി തൊട്ട് പുതിയ ജനുവരി വരെ എത്ര ചെറുപ്പക്കാരാണ് വികലാംഗരായത്, എത്ര കുടുംബങ്ങളാണ് ദാരിദ്ര്യത്തിലായത്, മരിച്ചവരുടെ ശവക്കല്ലറകൾ ഇങ്ങനെ വർദ്ധിച്ചു വരുമ്പോൾ രാഷ്ട്രീയ പ്രവർത്തനത്തിൻെറ ആത്യന്തികമായ ലക്ഷ്യം മരണമെന്നായി മാറുകയാണ്. ജന്മനാ വികലാംഗരായതല്ല, ദരിദ്രരായി മാറിയതുമല്ല, രോഗംവന്ന് മരണപ്പെട്ടതുമല്ല. സ്വയം വിശ്വസിക്കുന്ന, പ്രവർത്തിക്കുന്ന രാഷ്ട്രീയ ക്ഷിക്കുവേണ്ടി അനുഭവിച്ച ആത്മാർപ്പണത്തിൻെറ രക്തസാക്ഷികളായി മാറിയതാണ്. കേരള രാഷ്ട്രീയ ചരിത്രത്തിൽ ഇങ്ങനെയൊരു രക്തപങ്കിലമായ വർത്തമാനം കൂടി ചേർക്കേണ്ടിവരുമ്പോൾ ആ ദുരന്തത്തിൽ വേദനിക്കുകയല്ലാതെ മറെറന്തു ചെയ്യാനാകും?


സുധീഷിൻെറ മൃതദേഹത്തിൽ വീണു വിലപിക്കുന്ന അമ്മ


അച്ഛൻെറ അന്ത്യപ്രണാമം സമീപത്ത് കോടിയേരി


ദുഃഖാർത്തയായ സഹോദരി

# രക്തസാക്ഷി ചിത്രങ്ങൾക്കിടയിൽ ഒരു ചെറുപ്പക്കാരൻ കൂടി

പുതുവർഷത്തിൻെറ തുടക്കത്തിൽ, അതും റിപ്പബ്ളിക് ദിനത്തിൽ. എസ്.എഫ്.ഐ. സംസ്ഥാന ജോയിൻറ് സെക്രട്ടറി കെ.വി.സുധീഷിനെ കൊന്ന രീതി അക്രമരാഷ്ട്രീയത്തിൻെറ അതിദാരുണമായ വ്യാഖ്യാനമായിപ്പോയി-ആദ്യം കൈകാലുകൾ വെട്ടിമാററുക, പിന്നെ വെട്ടിക്കൊല്ലുക. 37 മുറിവുകളാണ് ആ ചെറുപ്പക്കാരൻെറ ശരീരത്തിലുണ്ടായിരുന്നത്. അച്ഛനും അമ്മയും നിലവിട്ട് കരയുമ്പോൾ, അവരുടെ മുന്നിൽ വച്ചാണ് ഈ പ്രാകൃതമായ കൊല നടന്നത്; 'എൻെറ മോനെ കൊല്ലരുതേ' എന്ന് ദയനീയമായി കരഞ്ഞുകൊണ്ടിരുന്ന അച്ഛനും വെട്ടേററു. സുധീഷ് മരിച്ചുവെന്ന് ബോദ്ധ്യംവന്നശേഷം മാത്രമാണ് അക്രമിസംഘം അവിടെനിന്നും പിരിഞ്ഞുപോയത്. അരമണിക്കൂർ നേരത്തെ ആക്രമണം-നിരായുധനായി, അർദ്ധരാത്രിയിൽ കിടന്നുറങ്ങുകയായിരുന്ന ശുദ്ധഹൃദയനായ സുധീഷിനെ ഇഞ്ചിഞ്ചായിത്തന്നെ കൊല്ലുകയായിരുന്നു.

ആക്രമണത്തിൻെറ പിന്നിലെ വികാരം, ഉരുവച്ചാൽ എന്ന സ്ഥലത്തുവച്ച് ആറെസ്സസ് ഉപകാര്യവാഹക് ആയ സദാനന്ദൻ മാസ്ററുടെ രണ്ടു കാലുകൾ വെട്ടിമാററിയതിനുള്ള പ്രതികാരമായിരുന്നെന്ന് പിന്നീട് പലരും പറയുന്നതുകേട്ടു. അച്ഛനും അമ്മയും ജീവിച്ചിരിപ്പില്ലാത്ത സദാനന്ദൻ മാസ്ററർ സഹോദരിയുടെ വിവാഹത്തിനുള്ള ഒരുക്കങ്ങൾ ചെയ്യുമ്പോഴാണ്, ഈ ആക്രമണം നടന്നത്. അവിവാഹിതനായ സദാനന്ദൻ നേരത്തേ ചില കേസ്സുകളിൽ പ്രതിയായിരുന്നുവെന്നത് ആക്രമണത്തിനുശേഷം അറിഞ്ഞ വസ്തുതയായിരുന്നു.

ഇവിടെ ആരാണ് ജയിച്ചത്, ആരാണ് തോററത്? ആർക്കാണ് ലാഭം, നഷ്ടം? ലാഭം ആരെങ്കിലുമെടുത്തോട്ടെ, നഷ്ടം സനാതന സത്യത്തിനും മൂല്യത്തിനും തന്നെയാണ്. കാലിനു കാലും തലയ്ക്കു തലയും കൊയ്യുമ്പോൾ, അരിഞ്ഞുവീഴുന്നത് മനുഷ്യവംശത്തിൻെറ നിലനില്പിനുതന്നെ ആവശ്യമായ മാനവികതയുടെ ശിരസ്സുകളാണ്. വംശീയത സൃഷ്ടിക്കുന്ന സാഹോദര്യ ഉന്മൂലനത്തെ രാഷ്ട്രീയതയും കൂടി സ്വാംശീകരിക്കുമ്പോൾ പിന്നെ, ഈ ഭൂമി അനാഥരുടെ പാർപ്പിടമായി മാറും-അച്ഛനും അമ്മയും നഷ്ടപ്പെട്ട, മക്കൾ നഷ്ടപ്പെട്ട സനാഥമായ ജീവിതം നഷ്ടപ്പെട്ടവരുടെ കൂടാരങ്ങൾ! കണ്ണൂരിൻെറ വർത്തമാനകാല രാഷ്ട്രീയ സമസ്യകളിൽ ഇങ്ങനെയൊരു ദുരന്തം കൂടി സംഭവിച്ചിട്ടുണ്ട്.

കഴിഞ്ഞ ജനുവരി തൊട്ട് പുതിയ ജനുവരി വരെ എത്ര ചെറുപ്പക്കാരാണ് വികലാംഗരായത്, എത്ര കുടുംബങ്ങളാണ് ദാരിദ്ര്യത്തിലായത്, മരിച്ചവരുടെ ശവക്കല്ലറകൾ ഇങ്ങനെ വർദ്ധിച്ചുവരുമ്പോൾ രാഷ്ട്രീയ പ്രവർത്തനത്തിൻെറ ആത്യന്തികമായ ലക്ഷ്യം മരണമെന്നായി മാറുകയാണ്. ജന്മനാ വികലാംഗരായതല്ല ദരിദ്രരായി മാറിയതുമല്ല, രോഗംവന്ന് മരണപ്പെട്ടതുമല്ല. സ്വയം വിശ്വസിക്കുന്ന, പ്രവർത്തിക്കുന്ന രാഷ്ട്രീയ കക്ഷിക്കുവേണ്ടി അനുഭവിച്ച ആത്മാർപ്പണത്തിൻെറ രക്തസാക്ഷികളായി മാറിയതാണ്. കേരള രാഷ്ട്രീയ ചരിത്രത്തിൽ ഇങ്ങനെയൊരു രക്തപങ്കിലമായ വർത്തമാനം കൂടി ചേർക്കേണ്ടി വരുമ്പോൾ, ആ ദുരന്തത്തിൽ വേദനിക്കുകയല്ലാതെ മറെറന്തു ചെയ്യാനാകും? ധർമ്മാധർമ്മങ്ങൾ തമ്മിലുള്ള ഏററുമുട്ടലല്ല, സത്യാസത്യങ്ങൾക്കായുള്ള വടംവലിയല്ല. പിന്നെയോ, പ്രാവർത്തിക രാഷ്ട്രീയതയുടെ പ്രാകൃതമായ പകപോക്കലുകൾ തന്നെ.

ബി.ജെ.പിയിൽനിന്നും യുവമോർച്ചയിൽ നിന്നും പ്രവർത്തകർ രാജിവയ്ക്കുന്നതിൻെറ പ്രത്യാഘാതമായിട്ടാണ് സുധീഷ്‌വധമെന്ന് സി.പി.എം പറയുന്നു; എന്നാൽ ഗൗരിയമ്മ പ്രശ്നത്തിൽ ഉഴലുന്ന സി.പി.എം അക്രമരാഷ്ട്രീയം കാണിച്ചതുകൊണ്ടാണെന്ന് മറുപക്ഷവും. ഇതിലേത് സത്യം, കള്ളം എന്നതു രാഷ്ട്രീയ വിശകലനത്തിനു വിട്ടുകൊടുക്കുക. മരണം സംഭവിച്ചതു നിഷ്കളങ്കനായ യുവജനനേതാവിനു ആയിപ്പോയ ദുഃഖപൂർണ്ണമായ യാഥാർത്ഥ്യത്തിൽ നിന്നുകൊണ്ട് ഈ വധത്തെ ന്യായീകരിക്കാനാവില്ല. വെട്ടാനോങ്ങുന്ന വാളുകളുള്ള കൈകൾക്കു മുന്നിലും ചിരിച്ചുകൊണ്ട് നില്ക്കാൻ മാത്രം കഴിയുന്ന സുധീഷിനെ വെട്ടിക്കൊന്നതിൻെറ ക്രൂരതയെ എങ്ങനെ അപലപിച്ചാലും അതു തൃപ്തികരമാവുകയില്ല.

അതുപോലെ, സഹോദരിയുടെ വിവാഹത്തിനുവേണ്ടി പരക്കംപായുന്ന സദാനന്ദൻ മാസ്ററുടെ രണ്ടുകാലും വെട്ടിമാററിയതും രാഷ്ട്രീയ പ്രവർത്തനമായി ന്യായീകരിക്കാനാവില്ല. രണ്ടു കൃത്യവും മനുഷ്യത്വഹീനമാണ്. ഒരു തെററിനെ മറെറാരു തെററുകൊണ്ടല്ല, വലിയ ശരികൊണ്ടാണ് നേരിടേണ്ടിയിരുന്നത്. ശരിയും തെററും രാഷ്ട്രീയ ഗണിതശാസ്ത്രത്തിൽ പതംവന്ന് മാഞ്ഞുപോയ വാക്കുകളാണെങ്കിൽ, ക്ഷമിക്കുക. മാനവികതയുടെ പേരിൽ പറഞ്ഞ വാക്കുകൾ പിൻവലിക്കാം. അതല്ല, തിരിച്ചടിയെന്ന വംശീയ യുദ്ധമുറകളിലൂടെ തെററുകളുടെ ഗണപ്പട്ടിക നിരത്താനാണ് ഇനിയും തീരുമാനമെങ്കിൽ; വാക്കുകൾ ശൂന്യതയിൽ ലയിക്കുന്ന ജല്പനങ്ങളായിത്തീരുന്നു. 'സമാധാന കമ്മിററി'കളുടെ യോഗം ചേരലും ആഹ്വാനം നല്കലും തുടരെത്തുടരെ നടക്കുന്ന ഇപ്പോഴത്തെ അവസ്ഥയിൽ, വാക്കുകൾക്ക് അടിസ്ഥാനമില്ലെങ്കിൽ അക്രമ രാഷ്ട്രീയം തുടർന്നുകൊണ്ടേയിരിക്കും.

ഒരാളെ കൊന്നാൽ, ഒരു രാഷ്ട്രീയ കക്ഷിയും വളരുകയില്ല. വളരുന്നത് അരാജക രാഷ്ട്രീയമായിരിക്കും. അഭിപ്രായ സ്വാതന്ത്ര്യത്തിൻെറ അവസാനത്തെ വാതിലും അടഞ്ഞാൽ മാത്രം തുറക്കപ്പെടുന്നതാണ് പകപോക്കൽ നയം. രാഷ്ട്രീയ ഉന്മൂലനമെന്നത് നവരാഷ്ട്രീയ ശൈലിയാണെങ്കിൽ, ജനങ്ങളിൽനിന്നും വേര് നഷ്ടപ്പെട്ട തീവ്രവാദ രാഷ്ട്രീയം പുതിയ രൂപത്തിൽ വരുകയല്ലേ? ലേബലുകൾ മാററി വിപണിയിലിറങ്ങുന്ന ഉപഭോഗവസ്തുക്കളുടെ മറെറാരു രൂപം? ഇതു കണ്ണൂരിൻെറ രാഷ്ട്രീയ ശാപമായി മാറുന്നതു തടയാൻ, ഈ ബലിയാടുകൾക്കെതിരെ പ്രതികരിക്കാൻ നാവു നഷ്ടപ്പെട്ടുവോ...

ജില്ലാ കൗൺസിൽ പ്രസിഡൻറ് ടി.കെ. ബാലൻെറ മകന് ഒരു കണ്ണു നഷ്ടപ്പെട്ടു; ആ ചെറുപ്പക്കാരൻ ഇനി അങ്ങനെ ജീവിക്കണം. ഇപ്പോഴിതാ സുധീഷ്; രക്തസാക്ഷികളുടെ പടങ്ങൾക്കിടയിൽ തരളഹൃദയനായിരുന്ന ഒരു ചെറുപ്പക്കാരൻ കൂടി! കണ്ണൂരിൻെറ മണ്ണിൽ നിന്നും ഇപ്പോഴുയരുന്നത് രക്താർദ്രതയുടെ നിശ്വാസങ്ങൾ മാത്രം.

## എം.ടി.വാസുദേവൻനായർ

വളരെ ആഹ്ളാദമുള്ള ഒരു നിമിഷത്തിലാണ് ഞാൻ നില്ക്കുന്നത്. ഏതോ പൂർവ്വ പുരാതനപുണ്യം കൊണ്ടാവാം എൻെറ സാഹിത്യ-കലാജീവിതത്തിൽ പല പല അംഗീകാരങ്ങളും പുരസ്കാരങ്ങളും എനിക്കു ലഭിച്ചിട്ടുള്ളത്. അന്നൊന്നും എനിക്കുണ്ടാകാത്ത ആഹ്ളാദം ഇപ്പോൾ തോന്നുന്നു. അവാർഡിൻെറ വലിപ്പച്ചെറുപ്പമല്ല പ്രശ്നം. മറിച്ച് അതിനോടു' തോന്നുന്ന ആദരവാണ് പ്രധാനം. പരേതനായ കുറുപ്പുമാസ്ററർ (ജി.ശങ്കരക്കുറുപ്പ്) അദ്ദേഹത്തിൻെറ അദൃശ്യഹസ്തങ്ങൾ കൊണ്ട് എന്നെ അനുഗ്രഹിക്കുന്നതായി എനിക്കു തോന്നുന്നു.



ഓടക്കുഴൽ അവാർഡുദാനച്ചടങ്ങിൽ:
എം.കൃഷ്ണൻ നായർ, എം.ടി.വാസുദേവൻ നായർ, എസ്.ഗുപ്തൻനായർ, എം.ലീലാവതി, പി.ഭാസ്ക്കരൻ.

# എൻെറ ബാല്യം, എൻെറ സാഹിത്യം

ഒരു തനി കുഗ്രാമത്തിലാണ് ഞാൻ ജനിച്ചത്. ആറുനാഴിക അകലെയാണ് അടുത്ത ബസ് സ്റേറാപ്പ്. ഏഴുനാഴിക നടക്കണം റെയിൽവേ സ്റേറഷനിലെത്താൻ. കൃഷിക്കാരുടെ കുടുംബമായിരുന്നു ഞങ്ങളുടേത്. അതുകൊണ്ടുതന്നെ ദരിദ്രവും. ഒരിക്കൽ പ്രസന്നകേരളത്തിൻെറ ഒരു വിശേഷാൽ പതിപ്പ് യാദൃച്ഛികമായി എൻെറ വീട്ടിൽ ലഭിച്ചു. അതിൽ എല്ലാ പ്രമുഖ സാഹിത്യകാരന്മാരുടേയും ചിത്രങ്ങൾ ഉണ്ടായിരുന്നു. ഞാനും ജ്യേഷ്ഠനും കൂടി ആ പടങ്ങൾ വൃത്തിയായി വെട്ടിയെടുത്ത് ഒരു പേപ്പറിൽ ഒട്ടിച്ചു. പിന്നെ ചുമരിലുണ്ടായിരുന്ന ഒരു പഴയ കലണ്ടർ മാററി ഞങ്ങളത് അവിടെ തൂക്കിയിട്ടു. എൻെറ പൂർവ്വികരോടുള്ള സമാദരവോടെയാണ് ഞാൻ ആരംഭിച്ചത്.

വലിയ സാഹിത്യകാരന്മാരുടെ പ്രശസ്തങ്ങളായ പുസ്തകങ്ങളൊന്നും വാങ്ങാൻ ഞങ്ങൾക്ക് സൗകര്യമുണ്ടായിരുന്നില്ല. കുട്ടിക്കാലത്ത് ഞങ്ങൾ കുന്നംകുളത്തെ അച്ഛൻെറ വീട്ടിലേക്ക് ആഴ്ചയിലൊരിക്കൽ പോകാറുണ്ടായിരുന്നു. കുമാരനല്ലൂരിന്ന് കുന്നംകുളത്തേക്ക് ഇരുപത്തിയേഴു കിലോമീററർ ദൂരമുണ്ട്. ഇന്ന് അത്രയും ദൂരം എങ്ങനെ നടന്നുതാണ്ടി എന്ന് അദ്ഭുതം തോന്നും. ഉച്ചയ്ക്ക് നടന്നുതുടങ്ങിയാൽ സന്ധ്യയ്ക്കെത്തും. അച്ഛൻെറ വീട്ടിലേക്കു പോകുന്നതിന് രണ്ടുദ്ദേശ്യങ്ങളുണ്ട്. ഒന്ന് ഞങ്ങളുടെ വീട്ടിലേതിനേക്കാൾ നല്ല ഭക്ഷണം അവിടെനിന്നും കിട്ടും. രണ്ടാമത് അച്ഛൻെറ അമ്മ-അച്ഛമ്മ-വണ്ടിക്കൂലിക്കായി തരുന്ന ഒരുറുപ്യ. ഞാനും ചേട്ടനും വണ്ടിയിൽ കയറാതെ നടന്നുതന്നെ തിരിച്ചുപോകും. ഈ പണം കൂട്ടിവച്ച് പുസ്തകം വാങ്ങുക എന്നതായിരുന്നു ഞങ്ങളുടെ ഉദ്ദേശ്യം. ഞാൻ സ്കൂൾ കുട്ടിയായിരുന്നപ്പോൾ തൃശ്ശൂരുപോയി. അവിടെ ഒരു ബുക്ക്സ്ററാളിൽനിന്ന് നാലണയോ മറേറാ കൊടുത്ത് ഞാനൊരു പുസ്തകം വാങ്ങി. കുറുപ്പുമാസ്റ്ററിൻെറ 'ഇരുട്ടിനുമുമ്പ്' എന്ന നാടകമായിരുന്നു അത്. അടുത്തവർഷം എനിക്ക് സ്കൂളിൽനിന്നും ഏതോ പരീക്ഷ ജയിച്ചതിന് അറുപതുറുപ്യ ലഭിച്ചു. ഞാനും ചേട്ടനും കൂടെ ഗൂഢാലോചന നടത്തി വീട്ടിലറിയിക്കാതെ ആ പണത്തിന് പുസ്തകം വാങ്ങി.



കോളേജിൽ പഠിക്കുമ്പോൾ ഞാൻ മാതൃഭൂമി നടത്തിയ കഥാമൽസരത്തിന് ഒരു കഥ എഴുതി അയച്ചു. ഈ സമയത്തായിരുന്നു കുമാരനല്ലൂർ സ്കൂളിൻെറ ജൂബിലിയാഘോഷം. ഒരു പൂർവ്വ വിദ്യാർത്ഥിയെന്ന നിലയ്ക്ക് ഞാനും ആഘോഷത്തിൻെറ സംഘാടകനായി. സമ്മേളനത്തിൽ കുറുപ്പുമാസ്ററർ മുഖ്യാതിഥിയായിരുന്നു. കുററിപ്പുറത്ത് റെയിൽവേ സ്റേറഷനിൽ മാസ്ററർ വണ്ടിയിറങ്ങും. അദ്ദേഹത്തെ സ്കൂളിലേക്കെത്തിക്കാൻ ഞാൻ സ്റേറഷനിൽ പോയി കാത്തുനിന്നു. ഭാഗ്യംകൊണ്ട് വീണുകിട്ടിയ ഉത്തരവാദിത്വം. കുറ്റിപ്പുറത്ത് സ്റേറഷനിൽ മാസ്റ്ററെ കാത്തുനിൽക്കുമ്പോൾ ഞാൻ ഒരു മാതൃഭൂമി പത്രം വാങ്ങി. അതിൽ എനിക്ക് ഒന്നാം സമ്മാനം കിട്ടിയ വാർത്തയുണ്ടായിരുന്നു. ഇത് ഞാൻ കുറുപ്പുമാസ്റ്ററോട് പറഞ്ഞതേയില്ല. ഒരു ടാക്സിയിൽ ഞാനദ്ദേഹത്തെ കൂട്ടി സമ്മേളനസ്ഥലത്തെത്തിച്ചു. ഈ അവസരത്തിൽ സ്കൂളിലെ ഡ്രോയിംഗ് മാഷ് എനിക്ക് സമ്മാനം ലഭിച്ച വാർത്ത എങ്ങനെയോ അറിഞ്ഞ് വിവരം അനൗൺസ് ചെയ്തു. അപ്പോൾ അവിടത്തെ അദ്ധ്യാപകരിൽ ചിലർ എന്നെ സ്റേറജിലേക്ക് വിളിച്ചുകൊണ്ടുപോയി. അവിടെ ചെന്ന് എന്തു ചെയ്യണം എന്നെനിക്കറിയില്ലായിരുന്നു. എന്നാൽ സ്റേറജിൽ എന്നോട് ആരും ഒന്നും പറഞ്ഞില്ല. വിഡ്ഢിയായി ഞാൻ തിരിച്ചിറങ്ങിയപ്പോൾ കുറുപ്പുമാസ്ററർ എന്നെ അടുത്തുവിളിച്ചു. അദ്ദേഹത്തെ അണിയിച്ചിരുന്ന ലെയ്സ്മാല എൻെറ കഴുത്തിൽ അദ്ദേഹംതന്നെ അണിയിച്ചു. ഞാൻ ഇത്രയേറെ അദ്ഭുതപ്പെട്ട മറെറാരു നിമിഷമില്ല.

വർഷങ്ങൾ കഴിഞ്ഞ് ഞാനദ്ദേഹവുമായി വളരെയടുത്ത് ബന്ധപ്പെട്ടിട്ടുണ്ട്. അദ്ദേഹത്തിൻെറ മകൻ രവി എൻെറ സുഹൃത്തുമായിരുന്നു. എറണാകുളത്ത് ഭദ്രാലയമെന്ന അദ്ദേഹത്തിൻെറ വീട്ടിൽ എനിക്കെപ്പോഴും പ്രവേശനമുണ്ടായിരുന്നു. എന്നും കുറുപ്പുമാസ്ററർ എനിക്ക് കത്തെഴുതിയിട്ടുണ്ട്. അദ്ദേഹം രാജ്യസഭാംഗമായിരിക്കുമ്പോൾ ദൽഹിയിൽ ഞാനദ്ദേഹത്തോടൊപ്പം താമസിച്ചിട്ടുണ്ട്. സാഹിത്യകാരനെന്ന നിലയ്ക്കല്ല ഒരു മകനോടെന്നപോലെ വാത്സല്യമുണ്ടായിരുന്നു എന്നോട് അദ്ദേഹത്തിന്. എന്നെ സംബന്ധിച്ച് അദ്ദേഹം ഒരു ഫാദർ ഫിഗറാണ്.

എന്നെ അനുഗ്രഹിച്ച ഗുരുക്കന്മാരോട് നന്ദി പറയട്ടെ. ഞാനിപ്പോൾ വളരെക്കുറച്ചു മാത്രമേ എഴുതാറുള്ളൂ. സാഹിത്യ ജീവിതത്തിൻെറ തുടക്കത്തിൽ എന്നും രണ്ടും അതിലധികവും കഥകളെഴുതുമായിരുന്നു. ഞാൻ കഥാകാരനാണ് എന്ന് ലോകത്തോടു പ്രഖ്യാപിക്കണമെന്ന വാശി, വളരെക്കഴിഞ്ഞ് ലോകം നമ്മോടു ചോദിക്കുന്നു, ശരി നീ കഥാകാരനാണ്, നിനക്കെന്തു കഥയാണ് പറയാനുള്ളത്? പാർവ്വതി ശിവനോട് പറഞ്ഞതുപോലെ എനിക്കുവേണ്ടി മാത്രം ഒരു കഥ, ആരും കേൾക്കാത്ത കഥ, അതാണ് ഓരോ വായനക്കാരനും ആഗ്രഹിക്കുന്നത്. മനസ്സിൽ ധാരാളം കഥകൾ രൂപംകൊള്ളുന്നു. ഇതിൽ പുതുതായൊന്നുമില്ല എന്നു തോന്നുമ്പോൾ മനസ്സിൽ വച്ചുതന്നെ അവ പിച്ചിച്ചീന്തപ്പെടുന്നു. ഓരോ കഥാകാരൻേറയും ഉള്ളിൽ ഒരാളുണ്ട്. അയാൾ വലിച്ചുകീറാത്ത കഥകൾ മാത്രം എഴുതപ്പെടുന്നു. ഞാനെല്ലാം ചെയ്തു എന്നു കരുതുന്നില്ല. ഞാൻ പഠിക്കാൻ ശ്രമിക്കുന്നു. ജീവിതത്തെ നിരീക്ഷിക്കാൻ ശ്രമിക്കുന്നു. ഈ പ്രവാഹത്തിൽ ഒരുനിമിഷം, ഒരു ജീവിതസന്ധി, അതിന് പ്രത്യേകമായ ഒരു ഡയമൻഷൻ, ഒരു സവിശേഷതലം ഉണ്ടെന്നു തോന്നുമ്പോൾ എഴുതും. എവിടെയൊക്കെയോ ഉള്ള അജ്ഞാതരായ ആളുകളുടെ മനസ്സിൽ ഞാനെന്തെങ്കിലും അവശേഷിപ്പിച്ചിട്ടുണ്ടാകാം.

(ജി.ശങ്കരക്കുറുപ്പ് സ്മാരക ഓടക്കുഴൽ അവാർഡ് ഏററുവാങ്ങിക്കൊണ്ട് തിരുവനന്തപുരം വി.ജെ.ടി. ഹാളിൽ എം.ടി.വാസുദേവൻ നായർ നടത്തിയ പ്രസംഗം.)





## എം.പി. നാരായണപിള്ള

ചീഫ് ഇലക്ഷൻ കമ്മീഷണർ ടി.എൻ. ശേഷൻ ഈയിടെ ഒരു ഫലിതം പറഞ്ഞു—രാഷ്ട്രീയക്കാരുമായുള്ള സംസർഗ്ഗത്തിൻെറ ഫലമായിട്ടാണ് അദ്ദേഹത്തിൻെറ ഒച്ച അടഞ്ഞിരിക്കുന്നതെന്നോ മറ്റോ.

പക്ഷേ അദ്ദേഹത്തിൻെറ ബുദ്ധിക്കും രാഷ്ട്രീയക്കാരുമായുള്ള സത്സംഗംകൊണ്ട് ചില മാറ്റങ്ങൾ സംഭവിക്കുന്നില്ലേ എന്ന് പേടിക്കേണ്ട സമയമായിരിക്കുന്നു. എല്ലാ വോട്ടർമാർക്കും ഐഡൻറിറ്റി കാർഡ് കൊടുക്കണമെന്ന ശേഷൻെറ ഡിമാൻഡും 'ഖണ്ഡശ്ശ' മാത്രമേ അത് നടപ്പിലാക്കാൻ സാധിക്കൂ എന്ന മുഖ്യമന്ത്രിമാരുടെ മറുപടിയും സാധാരണക്കാരായ നമ്മുടെ ബുദ്ധിക്കു നിരക്കുന്നതാണോ?

പൊലീസ് സഹായം വേണം. ആ പൊലീസ് തിരഞ്ഞെടുപ്പു ദിവസം ഉത്തരവെടുക്കേണ്ടത് ഭരണകക്ഷിയുടെ കൈയിൽനിന്നാകരുത്. ചീഫ് ഇലക്ഷൻ കമ്മീഷണറുടെയടുത്തുനിന്നായിരിക്കണം. കാരണം നിഷ്പക്ഷമായിട്ട് തിരഞ്ഞെടുപ്പ് നടത്തുവാൻ അത്തരം അധികാരങ്ങൾ വേണം.

അതുപോലെയല്ല ഐഡൻറിറ്റി കാർഡ്. ഇത് ബാലറ്റ് പേപ്പർ ആവശ്യപ്പെട്ടു വരുന്ന വോട്ടറുടെ ആൾമാറാട്ടം തെളിയിക്കാൻ മാത്രമാണ്. ''ഞാൻ ഈ ബൂത്തിലെ വോട്ടർ ആണ്'' എന്നു സ്വയം തെളിയിക്കുന്ന വ്യക്തിപരമായ രേഖ.

ഇവിടെ രേഖയുണ്ടാക്കേണ്ട ജോലി ആരുടെയാണ്? ഞാൻതന്നെയാണ് വോട്ടേഴ്സ് ലിസ്റ്റിൽ കാണുന്ന മാളിക്കത്താഴത്ത് പരമേശ്വരൻനായർ നാരായണപിള്ള എന്ന പൗരൻ എന്നു തെളിയിക്കേണ്ട ചുമതല ആരുടെയാണ്? ഗവൺമെൻറുകളുടെയാണോ? അതോ എൻെറയോ?

# ശേഷൻ കടലാസുപുലിയോ?

തിരഞ്ഞെടുപ്പുകൾ നേരാംവഴി നടത്തണമെങ്കിൽ പോളിംഗ് ബൂത്തിൽ ചെല്ലുന്ന വോട്ടർമാരെ തിരിച്ചറിയാനുള്ള സംവിധാനം 'വേണം. അതിന് ഏറ്റവും എളുപ്പമുള്ള വഴി ഫോട്ടോ പതിച്ച് നോമി[illegible] ചെയ്ത ഒരു ഐഡൻറിറ്റി കാർഡുമാണ്. [illegible]ട്ടുചെയ്യാൻ വരുന്നയാളുടെ കൈയിൽ ആളെ തിരിച്ചറിയാൻ പറ്റിയ ഒരായുധമില്ലെങ്കിൽ ബാലറ്റ് പേപ്പർ കൊടുക്കില്ല എന്നു പറയാനുള്ള അധികാരവും ചീഫ് ഇലക്ഷൻ കമ്മീഷണർക്കുണ്ട്. എന്നാൽ അത്തരം ഐഡൻറിറ്റി കാർഡുകൾ എല്ലാ വോട്ടർമാർക്കും ഗവൺമെൻറ് കൊടുത്തില്ലെങ്കിൽ 'തിരഞ്ഞെടുപ്പുകൾ നടത്തില്ലെന്നു' പറയാനുള്ള അധികാരം ചീഫ് ഇലക്ഷൻ കമ്മീഷണർക്ക് എവിടുന്നാണ് കിട്ടിയത്?

മേല്പറഞ്ഞ രണ്ടു നിലപാടും തമ്മിലുള്ള വ്യത്യാസം ശ്രദ്ധിക്കുക!

അതേ സമയം, വേണ്ടത്ര പൊലീസുകാരെ കൊടുത്തില്ലെങ്കിൽ 'തിരഞ്ഞെടുപ്പ് നടത്തില്ല' എന്നു പറയാനുള്ള അധികാരം ചീഫ് ഇലക്ഷൻ കമ്മീഷണർക്കുണ്ട്. കാരണം വോട്ടു ചെയ്യാനാഗ്രഹിച്ചു വരുന്ന വോട്ടർമാരെ വഴിയിലാരും തടയാൻ ഇടവരരുത്. അതിന്

ഇവിടാണ് 'ഐഡൻറിറ്റി കാർഡ് കൊടുത്തില്ലെങ്കിൽ തിരഞ്ഞെടുപ്പ് നടത്തില്ല'' എന്ന് ശേഷൻ പറഞ്ഞതിനെക്കാൾ വലിയ അസംബന്ധം മുഖ്യമന്ത്രിമാർ പറഞ്ഞത്. ''ഐഡൻറിറ്റി കാർഡുണ്ടാക്കാൻ ഞങ്ങളുടെ ഖജനാവിൽ പണമില്ലെന്ന'' ഡയലോഗ്.

വോട്ടർമാർക്ക് ഐഡൻറിറ്റി കാർഡുണ്ടാക്കാൻ പൊതുഖജനാവിലെ പണം ചെലവാക്കുന്നതുതന്നെ ശരിയാണോ? ആ ചെലവ് വഹിക്കേണ്ടത് വോട്ടർതന്നെയല്ലേ? പോളിംഗ് ബൂത്തിൽ ഇലക്ഷൻ കമ്മിഷൻ ആവശ്യപ്പെടുന്നതരത്തിൽ എൻെറ ഐഡൻറിറ്റി തെളിയിക്കേണ്ട ചുമതല എൻെറയാണ്.

ലേലം വിളിച്ചു വില്ക്കാൻ സമ്മതിക്കില്ലെങ്കിലും ഈ രാജ്യത്തെ ഒരു പൗരന് ഏറ്റവും വിലപ്പെട്ട അവകാശമാണല്ലോ തന്നെ ഏതു ദുഷ്ടൻ ഭരിക്കണമെന്ന് ഇടയ്ക്കിടയ്ക്ക് നിശ്ചയിക്കാനുള്ള വോട്ടധികാരം. ഒരു വോട്ടർ അതിൻെറ വില മനസ്സിലാക്കണമെങ്കിൽ സ്വന്തം പണം ചെലവാക്കി ഐഡൻറിറ്റി കാർഡുണ്ടാക്കണം. ഇരുപത്തഞ്ചുരൂപ

ചെലവാക്കി ഒരു ഐഡൻറിറ്റി കാർഡുണ്ടാക്കാൻ തയ്യാറില്ലാത്തവർ വോട്ടവകാശംതന്നെ അർഹിക്കുന്നില്ല. കാരണം ജനാധിപത്യം ആരംഭിക്കുന്നത് 'നോ വോട്ട് നോ ടാക്സ്' എന്ന മുദ്രാവാക്യത്തിൽനിന്നല്ലേ? അതായത്, നികുതിദായകന് താൻ കൊടുക്കുന്ന നികുതി എങ്ങനെ ചെലവാക്കുന്നു എന്ന കാര്യത്തിൽ ചില അധികാരമൊക്കെ വേണമെന്ന ന്യായമായ ചിന്ത. ശരിക്കു ചിന്തിച്ചാൽ ഐഡൻറിറ്റി കാർഡ് മാത്രമല്ല, എല്ലാ തിരഞ്ഞെടുപ്പ് ചെലവുകളും വഹിക്കേണ്ടത് വോട്ടു ചെയ്യുന്നവരല്ലേ? വോട്ടു ചെയ്യാൻ താത്പര്യമില്ലാത്തവർ എന്തിന് ആ ചെലവ് വഹിക്കണം?

ഈ ഡയലോഗ് എന്തുകൊണ്ട് ചീഫ് മിനിസ്റ്റർമാരുടെ കോൺഫറൻസിലിരുന്നവരാരും പറഞ്ഞില്ല?

അതിനും കാരണമുണ്ട്.

അതു പറഞ്ഞാൽ സ്വന്തം പാർട്ടിയിലെ വോട്ടറന്മാർക്കൊക്കെ ഐഡൻറിറ്റി കാർഡുണ്ടാക്കി കൊടുക്കേണ്ട ജോലി രാഷ്ട്രീയപ്പാർട്ടികൾക്കു വരും. ചുമരായ ചുമരു മുഴുവൻ കളർ പോസ്റ്ററൊട്ടിക്കാനും ഫുൾപേജ് പരസ്യങ്ങൾ ഇറക്കാനും ചെലവാക്കുന്ന കാശിൽ ഒരു ഭാഗം ഇതിനുവേണ്ടി മാറ്റിവയ്ക്കണം. സ്വന്തം പാർട്ടികൾക്ക് ഇത്തരം ഒരു ബുദ്ധിമുട്ടു വരുത്തിവയ്ക്കാൻ ഏതെങ്കിലും മുഖ്യമന്ത്രി തയ്യാറാകുമോ?

മുഖ്യമന്ത്രിമാരും രാഷ്ട്രീയക്കാരും ... പെരുമാറുന്നത് നമുക്കു മനസ്സിലാക്കാം. ഇതിനിടയാക്കിയ പദപ്രയോഗം ശേഷനെപ്പോലെ പതിവായി ഭഗവദ്ഗീത വായിക്കുന്ന ഒരാളുടെ മുഖത്തുനിന്നുണ്ടാകാൻ എന്തായിരുന്നു കാരണം?

തന്റെ ഐഡൻറിറ്റി എളുപ്പത്തിൽ സ്ഥാപിച്ചെടുക്കുന്ന കാർഡുപോലൊരു രേഖ (പാസ്പോർട്ടായാലും മതിയാകും)യുമായി വന്നാൽ മാത്രമേ ബാലറ്റ് പേപ്പർ കൊടുക്കൂ എന്നു പറയുന്നതിനു പകരം ഗവൺമെൻറുകൾ ഐഡൻറിറ്റി കാർഡുകൾ വിതരണം ചെയ്താലേ താൻ തിരഞ്ഞെടുപ്പുകൾ നടത്തൂ എന്ന അതിരുകടന്ന പദപ്രയോഗം ശേഷനിൽനിന്ന് വന്നതെന്തുകൊണ്ട്?

ശേഷനും ജനങ്ങളെ വെറുപ്പിക്കാൻ തയ്യാറല്ല. രാഷ്ട്രീയക്കാരുമായുള്ള 'സത്സംഗം' അദ്ദേഹത്തിന്റെ ചിന്താശക്തിയിലെ ക്ളാരിറ്റി നഷ്ടപ്പെടുത്തിയിരിക്കുകയാണോ? അതോ അദ്ദേഹത്തിന്റെ വാസനകളോ? ജീവിതത്തിന്റെ മുക്കാൽ ഭാഗവും ഇന്ത്യയിലെ 'സോഷ്യലിസ്റ്റ് ബ്യൂറോക്രസി'യുടെ ഭാഗമായിരുന്ന ശേഷന് ജനങ്ങളുടെ ഉത്തരവാദിത്വം ജനങ്ങൾക്കു വിട്ടുകൊടുത്തുള്ള ശീലമില്ല. എല്ലാം ചെയ്യേണ്ടത് ഗവൺമെൻറിന്റെ കടമയാണെന്ന തെറ്റിദ്ധാരണയാണീ ശേഷന്റെ വാസനകളിലൊന്ന്. വോട്ടവകാശം സ്വന്തമാക്കാനായി ഒരു ഐഡൻറിറ്റി കാർഡിന്റെ ചെലവ് വഹിക്കാൻ ഓരോ പൗരനും തയ്യാറാകണമെന്ന് പറയാൻ അദ്ദേഹത്തിന്റെ മനസ്സു സമ്മതിക്കുന്നില്ല. ഇവിടാണ് വാസനകളുടെ പ്രശ്നം വരുന്നത്. ഭഗവദ്ഗീത വായിക്കാൻ കൂടുതൽ സമയം ചെലവാക്കേണ്ടതിന്റെ ആവശ്യം വരുന്നത്.

ഇനിയും വൈകിയിട്ടില്ല. തന്റെ ഡയലോഗിൽ അല്പം ഒരു പരിഷ്ക്കാരം അദ്ദേഹം വരുത്തിയാൽ മതി. ''തിരഞ്ഞെടുപ്പ് നടത്തും. പക്ഷേ ഐഡൻറിറ്റി തെളിയിക്കാൻ താനാവശ്യപ്പെടുന്ന തരം കാർഡുമായി വരുന്നവർക്കു മാത്രമേ ബാലറ്റ് പേപ്പർ കൊടുക്കൂ'' എന്ന ലൈൻ ഉടനെ ആരംഭിക്കുക.

അത്തരം കാർഡോ രേഖയോ ഉണ്ടാക്കേണ്ട ബാദ്ധ്യത വോട്ടർക്കാണ്. എവിടുന്നെങ്കിലും 25 രൂപയുണ്ടാക്കി, മറ്റൊരു വഴിയുമില്ലെങ്കിൽ പോക്കറ്റടിച്ചായാലും 25 രൂപയുണ്ടാക്കി, കാർഡ് നേടേണ്ട ജോലി വോട്ടറുടെ മാത്രമാണ്. ഫോട്ടോയിലെ ആളും കാപ്ഷനായി കൊടുത്തിരിക്കുന്ന പേരും ഒന്നുതന്നെയാണെന്ന് അറ്റസ്റ്റു ചെയ്യേണ്ട ബാദ്ധ്യത മാത്രമേ ഗവൺമെൻറുകൾക്കുള്ളൂ. ഐഡൻറിറ്റി കാർഡിൽ ഒപ്പിടുന്ന പണി വില്ലേജ് ഓഫീസർ ചെയ്യണോ കളക്ടർ ചെയ്യണോ എന്ന തീരുമാനം മാത്രം ഉത്തരവായിറക്കിയിട്ട് ശേഷന് മറുഗോട്ടടിക്കാനുള്ള അവസരമാണ് മുഖ്യമന്ത്രിമാരുടെ കോൺഫറൻസ് നഷ്ടപ്പെടുത്തിയത്.







# റിട്ടയർമെന്റ് ചിന്തകൾ

## വി.കെ. മാധവൻകുട്ടി

ഉണ്ണിയേട്ടനെ ഓർമ്മ വരുന്നു. ഉണ്ണിയേട്ടൻ ബന്ധുവൊന്നുമല്ല. എങ്കിലും എല്ലാവരും അങ്ങനെ വിളിച്ചു. ഉണ്ണിയേട്ടന്റെ കണ്ണിൽ എപ്പോഴും സ്നേഹമുണ്ടായിരുന്നു.

ഉണ്ണിയേട്ടന്റെ ഒപ്പം താമസിച്ച ഒരു കാലമുണ്ടായിരുന്നു. ചിട്ട, കൃത്യനിഷ്ഠ എന്നിവയൊക്കെ എന്തെന്ന് അക്കാലത്തു പഠിച്ചു.

പിന്നീട് കുറെക്കാലം ഉണ്ണിയേട്ടനുമായുള്ള സമ്പർക്കം ഉണ്ടായിരുന്നില്ല. ഉണ്ണിയേട്ടൻ സ്ഥാനക്കയററങ്ങൾക്കും സ്ഥലംമാററങ്ങൾക്കും വിധേയനായിക്കൊണ്ടിരുന്നു.

ഉണ്ണിയേട്ടൻ മരിച്ചു എന്ന വിവരം ഒട്ടും പ്രതീക്ഷിച്ചിരുന്നില്ല. പെട്ടെന്നായിരുന്നു വത്രെ, ഹൃദയസ്തംഭനമായിരുന്നു. മിനിട്ടുകൾ മാത്രം സാക്ഷി.

മരിക്കുന്നതിനുമുമ്പ് ''റിട്ടയർ ചെയ്താൽ'' എന്ന വ്യഥ ഉണ്ണിയേട്ടനെ ബാധിച്ചിരുന്നു. മരണത്തിനു നാലാഴ്ചമുമ്പ് വിളിച്ചിരുന്നു. ''അടുത്ത് റിട്ടയർ ചെയ്യും. പിന്നെ ഞാൻ എന്തുചെയ്യും?'' ഈ വാചകങ്ങൾ പലരോടും ആവർത്തിച്ചിട്ടുണ്ട്.

റിട്ടയർ ചെയ്ത ദിവസം ആപ്പീസിലെ സഹപ്രവർത്തകർ കേമമായ നിലയിൽ യാത്രയയപ്പു നല്കി. കമ്പനി ചെയർമാൻ അതിനായി പ്രത്യേകം ഡെൽഹിയിൽനിന്നു വന്നിരുന്നു. ആശംസാപ്രസംഗങ്ങൾ നീണ്ടുനിന്നു. ഉപഹാര സമർപ്പണങ്ങളും ഉണ്ടായി. ഇതൊക്കെ കേട്ടിരുന്ന ഉണ്ണിയേട്ടൻ ഭയാകുലനായി. ''താൻ ജീവിച്ചിരിപ്പുണ്ടോ?'' താൻ മരിച്ചാലും ഇതൊക്കെത്തന്നെയല്ലേ പറയുക? ''താൻ മരിച്ചുവോ, ഇവരെയൊക്കെ, തന്റെ സ്നേഹിതരെയും സഹപ്രവർത്തകരെയുമൊക്കെ സംബന്ധിച്ചിടത്തോളം?''

വീട്ടിൽച്ചെന്ന് ഉപഹാരങ്ങളെല്ലാം ഒരു പെട്ടിയിൽവച്ച് അടച്ചുപൂട്ടി. ചുമരിൽ തൂക്കാൻ കൊടുത്ത വിലപിടിച്ച അനുമോദനോപഹാരത്തിന് അനുശോചനസന്ദേശത്തിന്റെ മിടിപ്പുകൾ.

പിറേറന്നു മുതൽ ജീവിതത്തിന് പുതിയ സ്പീഡ് വേണം. പഴയ ചിട്ടകൾ ഉപേക്ഷിക്കേണ്ടി വന്നിരിക്കുന്നു. പുതിയ താളക്രമങ്ങൾ. അവയ്ക്കനുസരിച്ച് ചുവടുകൾ. ആ താളങ്ങൾക്കൊത്ത് ചുവടുവയ്ക്കാൻ പററുമോ? പലതും ഉറക്കം വരാത്ത ആ പ്രഥമരാത്രിയിൽ മുന്നിലൂടെ പോയി. ചില ചിന്തകൾ തുറിച്ചു നോക്കി. ഉത്തരം കിട്ടാത്ത പ്രേതങ്ങളായി മാറി പലതും.

ഭാര്യ അടുത്തുകിടന്ന് സുഖമായി ഉറങ്ങുന്നു. ആശ്വാസങ്ങളുടെ സുഖസ്വപ്നങ്ങളും കാണുന്നുണ്ടാവും. രാവിലെ ചാടിപ്പിടഞ്ഞ് എഴുന്നേല്ക്കണ്ട. ഭർത്താവിനെ ഒരുക്കേണ്ട. വൈകുന്നേരം കാത്തുനില്ക്കേണ്ട. ആലസ്യത്തിന്റെ കുളിർകാററ് കുറച്ച് അനുഭവിക്കാം. കുറെക്കാലമായല്ലോ യാന്ത്രികമായ ജീവിതം. ചുമരിലെ വാച്ചും അതിന്റെ സ്പന്ദനങ്ങളും ഇനി മാർഗ്ഗദർശിയാകേണ്ടതില്ലല്ലോ. അവൾക്കും പുതിയ താളക്രമങ്ങൾ. പുതിയ താളക്രമങ്ങൾക്ക്, പഴയവപോലെ, ചുവടുവയ്ക്കാൻ അവൾക്കു പററും. സ്നേഹംനിറഞ്ഞ, ഒത്തുപോകുന്ന, പൊരുത്തമുള്ള ദാമ്പത്യമായിരുന്നു അവരുടേത്.

തലേന്നു രാത്രിയിലെ ചിന്തകൾതന്നെയാണ് പിറേറന്നു രാവിലെ എഴുന്നേല്ക്കാൻ കൂട്ടിനുണ്ടായിരുന്നതും. ഉണ്ണിയേട്ടൻ പതിവുപോലെ നടക്കാൻ പോയപ്പോഴും ചിന്തകൾ പിന്തുടർന്നു. എല്ലാററിന്റെയും പല്ലവി ''ഇനിയെന്ത്'' ആയിരുന്നു. ആരും ഒന്നും പറയുന്നില്ല. മനസ്സും ബുദ്ധിയും ഉറങ്ങുകയാണെന്നോ? പ്രവർത്തിക്കുന്നില്ലെന്നോ? തനിക്കെന്തുപററി? എന്തു പററുന്നു? എന്തു പററും?

കാലുകൾ മുന്നോട്ടു നീങ്ങുന്നില്ല. അടികൾ ഉറയ്ക്കുന്നില്ല. ചിന്തകളുടെ മാറാപ്പ് താങ്ങാൻ പററുന്നില്ല. അവ വിഴുപ്പായി രൂപാന്തരപ്പെട്ടിരിക്കുന്നു. തലേന്ന് യാത്രയയപ്പിൽ പറഞ്ഞ വാചകങ്ങൾക്കൊക്കെ ഒരു വാക്കായി മാറുന്നു, ''പരേതൻ''. അത് അന്ത്യയാത്രയയപ്പ് ആയിരുന്നുവോ? ''ഈ വിടവ് നികത്താനാവില്ല'' എന്ന ചെയർമാന്റെ വികാരനിർഭരമായ വാചകം. അതു കേട്ടപ്പോൾത്തന്നെ ഒരു ഞെട്ടലുണ്ടായിരുന്നു. അത് ഒരു കത്തിയായി ആഞ്ഞിറങ്ങിയത് നെഞ്ചിലല്ലേ? ആ വാചകം ഉരഗമായി ഫണമുയർത്തി കൊത്തുമോ?

ഉണ്ണിയേട്ടന് മുന്നോട്ടു പോകാൻ പററിയില്ല. നടത്തം മതിയാക്കി വീട്ടിലേക്കു തിരിച്ചു നടന്നു. കാലു തളരുന്നു. മനസ്സ് വിയർക്കുന്നു. ചിന്തകൾ മരവിക്കുന്നു.

വീട്ടിൽ തിരിച്ചെത്തി. നല്ല ക്ഷീണം. വിയർപ്പുകൊണ്ട് എല്ലാം നനഞ്ഞിരിക്കുന്നു. നടന്നതുകൊണ്ടുള്ള വിയർപ്പല്ല, ക്ഷീണമല്ല. ചിന്തകൾ തലകറക്കി താഴത്തിട്ടിരിക്കുന്നു.

''ഇന്ന് ബദ്ധപ്പാടില്ലല്ലോ? എവിടേക്കും പോകാനില്ലല്ലോ?''

ഉണ്ണിയേട്ടൻ ഇടതുഭാഗത്തേക്കു ചരിഞ്ഞു. നിശ്ശബ്ദമായ യാത്രയയപ്പ്.

ഈ വിടവ് നികത്താനാവില്ല.

★ ★ ★

നാരായണസ്വാമിയുടെ ജീവിതം സമർപ്പണബോധത്തിലും സമർപ്പണത്തിലും വ്യാപിച്ചുകിടന്നു. ഔദ്യോഗിക ജീവിതകാലം മുഴുവനും സമർപ്പണബുദ്ധിയോടെ ജോലി ചെയ്തു. വലിയ ജോലിയൊന്നുമല്ലായിരുന്നു. ഒരു ഗവൺമെൻറാപ്പീസിൽ അസിസ്ററൻറ്. ഔദ്യോഗിക ജീവിതകാലം മുഴുവൻ സമർപ്പണബുദ്ധിയോടെ പ്രവൃത്തിയെടുത്തു. ഇരുപത്തിനാലു മണിക്കൂറും പ്രവർത്തനസന്നദ്ധത കാണിച്ചു. കഠിനാദ്ധ്വാനി, ആത്മാർത്ഥമായി പ്രവർത്തിക്കുന്നവൻ എന്ന സർട്ടിഫിക്കറ്റുകൾ എല്ലാ മേലുദ്യോഗസ്ഥരിൽനിന്നും കിട്ടി.

നാരായണസ്വാമിക്കും സഹപ്രവർത്തകർ യാത്രയയപ്പു നല്കി. നാരായണസ്വാമിയുടെ സേവനമാഹാത്മ്യത്തെക്കുറിച്ച് എല്ലാവരും പറഞ്ഞു. ''ഈ വേർപാട് നികത്താൻ പററില്ല,'' അവരൊക്കെ പറഞ്ഞു. ഒരു നിലവിളക്ക് ഉപഹാരമായി നാരായണസ്വാമിക്കു നല്കി.

പിറേറന്നു രാവിലെ പതിവുപോലെ നാരായണസ്വാമി അമ്പലത്തിൽ പോയി. പോകുമ്പോൾ അതുവരെയുള്ള സമ്പാദ്യവും കൈയിലെടുത്തു, തലേന്നു കിട്ടിയ നിലവിളക്കും. വിളക്ക് നടയ്ക്കൽവച്ച്, സമ്പാദ്യം ക്ഷേത്രനടയ്ക്കലെ ഭണ്ഡാരത്തിൽ സമർപ്പിച്ച് ദേവനെ സാഷ്ടാംഗം നമസ്കരിച്ചു. ഈ ജന്മത്തിൽ താൻ കൃതകൃത്യനാണ് എന്ന മട്ടിൽ.

നാരായണസ്വാമി പിന്നെ എഴുന്നേററില്ല. ഒരു ജീവിതസമർപ്പണമായിരുന്നു അത്. ''സമർപ്പണബുദ്ധിയോടെ പ്രവർത്തിക്കുന്ന ഒരു വ്യക്തിയാണ് സ്വാമി'' എന്നു തലേന്ന് യാത്രയയപ്പിൽ പറഞ്ഞത് സുഹൃത്തുക്കൾ ഓർമ്മിച്ചു. അവൻ അവനിൽ ലയിച്ചു. ജീവിത സമർപ്പണം. ഭാര്യയും കുടുംബവും ഇല്ലാത്ത നാരായണസ്വാമിക്ക് പുതിയ താളക്രമങ്ങളെക്കുറിച്ച് ഒട്ടും വേവലാതിയുണ്ടായിരുന്നില്ല.

★ ★ ★

തോമസ് റിട്ടയർ ചെയ്തതിന്റെ

ശേഷം 65-ാം പേജിൽ






ഡോക്ടർ ജയിംസ് വടക്കുംചേരി


# കേരളം കൂടുതൽ ഇരുട്ടിലേക്ക്

**അക്രമം അനുസ്യൂതം വളരുന്നു; വ്യാപിക്കുന്നു! അങ്ങനെയൊരു അക്രമ സംസ്കാരത്തിൽ ഇവിടത്തെ കുഞ്ഞുങ്ങൾ ജനിക്കുന്നു; വളരുന്നു; അവരുടെ വ്യക്തിത്വം വികസിക്കുന്നു. ഇത്തരത്തിലുള്ളൊരു സ്ഥിതിവിശേഷത്തിന് ഉത്തരവാദികളായവർ, പ്രസ്ഥാനങ്ങൾ, സംഘടനകൾ, സ്ഥാപനങ്ങൾ ആരുടേതാണെങ്കിലും അവർ തങ്ങളുടെ പ്രവർത്തനശൈലികളെ പുനഃവിചിന്തനം ചെയ്യണം; ചെയ്തേ തീരൂ.**

കേരള സംസ്ഥാനം രൂപീകൃതമായിട്ട് 37 സംവത്സരങ്ങൾ പിന്നിട്ടിരിക്കുന്നു. നേട്ടങ്ങളുടെ പട്ടിക നിരത്തുന്നവർക്കൊരിക്കലും കോട്ടങ്ങൾ കാണാനൊക്കില്ലല്ലോ. 1955-56 വർഷത്തിൽ 9199 രൂപ സ്ഥിര നിക്ഷേപമായി ഒരു ബാങ്കിലിട്ടാൽ 1990 ആകുമ്പോൾ ആ തുക വർദ്ധിച്ച് 73513 രൂപയായി തീരുമെന്ന് സാമ്പത്തിക വിദഗ്ദ്ധർ പറയുമായിരിക്കും. അതെന്തായാലും വേണ്ടില്ല, സംസ്ഥാനത്തെ കുററകൃത്യങ്ങളുടെ ബാലൻസ് ഷീററ് ഏതാണ്ടതുപോലെ യാണ്. 34 വർഷംകൊണ്ട് 699.14% വർദ്ധനവ് അഥവാ എട്ടിരട്ടിയിലല്പം കുറവ്. ഇന്ത്യൻ ശിക്ഷാനിയമത്തിനെതിരെ ചെയ്യുന്ന കുററകൃത്യങ്ങളുടെ വർദ്ധനവു മാത്രം 6454-ൽ നിന്നും 67081! അതായത്, 939.37%. **ഇത്തരത്തിലാണ് സംസ്ഥാനത്തെ നാളിതുവരെയുള്ള** "ക്രൈം ഗ്രാഫ്" എങ്കിൽ 21-ാം നൂററാണ്ടാവുമ്പോഴേക്കും സ്ഥിതിയെങ്ങനെയെന്നൂഹിക്കാവുന്നതേയുള്ളൂ.

കേരള സംസ്ഥാന രൂപീകരണത്തിനു മുമ്പ്-അന്നത്തെ തിരുവിതാംകൂർ-കൊച്ചിൻ സ്റ്റേറ്റിലെ കുററരഹിത ജീവിതം അയൽ സംസ്ഥാനങ്ങളിലും ഇന്ത്യയിലെ ഇതര സ്ഥലങ്ങളിലും അസൂയ ഉളവാക്കിയിരുന്നുവെന്നതാണ് ചരിത്രസത്യം. "കള്ളവുമില്ല, ചതിയുമില്ലാ, എള്ളോളമില്ലാ പൊളിവചനം." എന്നത് സാങ്കല്പികമായിരുന്നുവെന്ന് അംഗീകരിച്ചാൽത്തന്നെ പൊതുവെ നമ്മൾ കുററകൃത്യങ്ങളിൽ തല്പരരായിരുന്നില്ലത്രെ. അന്നത്തെ മദ്രാസ് (ഇന്നത്തെ തമിഴ്നാടും മലബാറും) സംസ്ഥാനത്ത് ഒരുലക്ഷം പേരിൽ 9982 കുററകൃത്യങ്ങളും ആന്ധ്രയിൽ 2045 കുററകൃത്യങ്ങളും ദർശിച്ചപ്പോൾ നമ്മുടെ സംസ്ഥാനത്ത് കേവലം 934 കുററകൃത്യങ്ങളേ നടന്നിരുന്നുള്ളുവെന്നത് അഭിമാനകരമായിരുന്നു. നമ്മുടെ സംസ്ഥാനത്തുണ്ടായിരുന്നതിനേക്കാൾ അഞ്ചിരട്ടി കുററകൃത്യങ്ങളാണ് മദ്രാസിലുണ്ടായിരുന്നത്; ആന്ധ്രയിലാവട്ടെ ആറിരട്ടിയും. മദ്ധ്യപ്രദേശിൽ 20 ഇരട്ടിയും. ജനസംഖ്യയുടെ കാര്യത്തിൽ നമ്മേക്കാൾ നാലിരട്ടി മദ്രാസ്സിലും 2½ ഇരട്ടി ആന്ധ്രയിലും മദ്ധ്യപ്രദേശിലും കണ്ടിരുന്നുള്ളൂ. അതുപോലെയുള്ള തങ്കപ്പെട്ടയൊരു സംസ്ഥാനത്ത് ഇന്നത്തെ ദുരവസ്ഥയെങ്ങനെ നിലവിൽ വന്നു? ഗൗരവപൂർവ്വം ചിന്തിക്കേണ്ട കാര്യമല്ലേയിത്?

താഴെക്കൊടുത്തിരിക്കുന്ന പട്ടിക വസ്തുതകളെ കൂടുതൽ വ്യക്തമാക്കുന്നതാണ്.

| വർഷം | ആകെ കുറ്റങ്ങൾ | വർദ്ധനവ് (1955-56 വർഷം അടിസ്ഥാമാക്കി ശതമാനത്തിൽ) |
|---|---|---|
| 1. 1955-56* | 9199 | ... |
| 2. 1960 | 31941 | 247.22 |
| 1965 | 33355 | 262.59 |
| 1970 | 35166 | 282.28 |
| 1975 | 41268 | 348.61 |
| 1980 | 56085 | 509,68 |
| 1985 | 54675 | 494.36 |
| 1990 (ആരംഭം) | 73513 | 699.14 |

*തിരുവിതാംകൂർ-കൊച്ചിൻ സംസ്ഥാനത്തിലെ കണക്കാണിത്. മലബാർ പ്രദേശം കൂടെ ഉൾപ്പെട്ട കേരളത്തിൻെറ കണക്കാണ് 1960 മുതൽ കൊടുത്തിരിക്കുന്നത്.

1960 മുതൽ 1965 വരെയുള്ള കാലഘട്ടത്തിൽ 4.43 ശതമാനവും 1965 മുതൽ 1970 വരെയുള്ള കാലയളവിൽ 5.43 ശതമാനവും വർദ്ധനവാണ് കുററകൃത്യങ്ങളിൽ നാം ദർശിച്ചത്. എന്നാൽ 1970 മുതൽ 1975 വരെയുള്ള കാലദൈർഘ്യത്തിനിടയിൽ പെട്ടെന്നത് 17.35% ആയി വർദ്ധിക്കുന്നു. ആശ്ചര്യമാംവിധം, നിർഭാഗ്യകരമെന്നു പറയട്ടെ, 1975 മുതൽ 1980 വരെയുള്ള അഞ്ചു വർഷത്തിനിടയിൽ ഉണ്ടായ വർദ്ധനവ് 35.90% ആണ്. 1980-നെ അപേക്ഷിച്ച് 1985-ൽ 2.51 ശതമാനത്തിൻെറ കുറവ് ദർശിക്കുന്നുണ്ടെങ്കിലും 1985 മുതൽ 1990 വരെയുള്ള കാലയളവിൽ പിന്നേയുമത് അവിശ്വസനീയമാംവിധം വർദ്ധിക്കുകയാണുണ്ടായത്. അതായത്, 34.45% വർദ്ധനവ് വരുകയെന്നു പറഞ്ഞാൽ അതങ്ങനെ നിസ്സാരമായി തള്ളിക്കളയാവുന്നതല്ല. കാരണം, 1970-കളിൽ തുടങ്ങിവച്ച കുററകൃത്യ വർദ്ധനവ് അനുസ്യൂതമങ്ങനെ മുകളിലേക്ക് കുതിച്ചുയർന്നുകൊണ്ടിരിക്കുന്നു.

1971-81 കാലത്ത് സംസ്ഥാനത്തെ ജനസംഖ്യയിൽ ഉണ്ടായ വർദ്ധനവ് 19.24 ശതമാനവും 1981-91 കാലത്തുണ്ടായ വർദ്ധനവ് 13.98 ശതമാനവും ആണെന്നിരിക്കെ, ഈ കാലയളവിൽ കുററകൃത്യങ്ങളിലുണ്ടായ വർദ്ധനവ് യഥാക്രമം 56.37 ശതമാനവും (കുററകൃത്യങ്ങൾ 1971-ൽ 33052; 1981-ൽ 51684), 42.24 ശതമാനവും (കുററകൃത്യങ്ങൾ 1981-ൽ 51684; 1989-ൽ 73513 ആയിരുന്നു. 1991-ലെ കുററകൃത്യങ്ങൾ ലഭ്യമായിരുന്നില്ല) ആയിരുന്നുവെന്നു കാണുമ്പോൾ ഈ നാട്ടിലുണ്ടായ ജനസംഖ്യാ വർദ്ധനവിനേക്കാൾ എത്രയോ മടങ്ങ് കൂടുതലാണ് കുററകൃത്യ വർദ്ധനവ് എന്നു ബോധ്യമാകും. പൊലീസിൽ റിപ്പോർട്ടു ചെയ്യുന്ന കുററകൃത്യങ്ങളുടെ കണക്കാണിതെങ്കിൽ പൊലീസറിയാതെ പോകുന്നവയുടെ സ്ഥിതിയെന്തായിരിക്കും?

## ശാസ്ത്രീയമാവുന്ന കുററകൃത്യങ്ങൾ

കുററകൃത്യങ്ങളെന്ന് പറയുമ്പോൾ ആരുംതന്നെ ഓഹരിതട്ടിപ്പിനെക്കുറിച്ചോ കമ്പ്യൂട്ടർ കുററങ്ങളെപ്പററിയോ ചിന്തിക്കുന്നില്ല. കാരണം, അവയൊന്നും സാധാരണക്കാർ ചെയ്യുന്നവയല്ല. കുററകൃത്യങ്ങളിൽ ഏററവും ഹീനമായത് എന്നും കൊലപാതകമാണല്ലോ. 1955-56-ൽ നടന്ന കൊലപാതകങ്ങളുടെ എണ്ണം 160; 1988-ലാവട്ടെ 541-ഉം 1989-ൽ 495-ഉം. 1955-'56-ലെ പൊലീസ് രേഖകളിൽ പ്രമാദമായ 13 കൊലപാതകങ്ങളെപ്പററി പറയുന്നുണ്ട്. അതായത്, കൊന്നൻപല്ലൻ എന്നു പറഞ്ഞ് കളിപ്പിച്ചതിന് ഒരാൾ കൊടുവാളെടുത്ത് കഴുത്തിനു വെട്ടി. പ്രകോപനത്തിനു വിധേയനായ ആ കൊലപാതകിയുടെ പേരിലെടുത്ത കേസാണ് നമ്പർ 35/1955 എന്നത്. തൃശൂർ കസ്ബാ പൊലീസാണ് കേസെടുത്തത്.

പിച്ചതെണ്ടികിട്ടിയ നക്കാപ്പിച്ച നാണയത്തുട്ടുകൾ കൈക്കലാക്കാനായി ഒരു ധർമ്മക്കാരനെ കരിങ്കല്ലിനിടിച്ച് കൊന്നതായിരുന്നു മറെറാരു കേസ്.

അന്നത്തെ കൊലപാതകങ്ങൾക്കൊന്നിനും ആസൂത്രിത സ്വഭാവമേ ഇല്ലായിരുന്നു. വളരെ പെട്ടെന്നുണ്ടാവുന്ന അധമ വികാരങ്ങൾക്കും മൃഗീയ വാസനകൾക്കും പ്രകോപനത്തിനും അടിമകളാവുന്ന സാധാരണക്കാരായവർ അനിയന്ത്രിതമായ വൈകാരിക ക്ഷോഭത്തിന് ഇരയായി ചെയ്യുന്ന കൊലപാതകങ്ങളേ മൂന്നു ദശകങ്ങൾക്കു മുമ്പ് കേരളം കണ്ടിരുന്നുള്ളൂ. അവിടെനിന്നും നാമെങ്ങനെ ഇന്നത്തെയീ നിലയിലെത്തി? അന്നൊക്കെ കൊലപാതകം ചെയ്തിരുന്നവരെ കണ്ടുപിടിക്കുകയെന്നത് ബുദ്ധിമുട്ടുള്ള കാര്യമേ അല്ലായിരുന്നു. 1955-56-ൽ നടന്ന കൊലപാതകങ്ങൾക്കുത്തരവാദികളായവരിൽ 89.53% പേരേയും കണ്ടെത്താനായി പൊലീസിനു കഴിഞ്ഞിരുന്നു. എന്നാൽ 1971-ൽ നടന്ന 431 കൊലപാതകങ്ങളിൽ (വർദ്ധനവ് 169.38%) 53.9 ശതമാനത്തിലും കൊലയാളിയെ കണ്ടുപിടിക്കാനായില്ല. കൊല ചെയ്യുന്നവർ എവിടെ പോകുന്നുവെന്നാരും കാര്യമായി അന്വേഷിക്കാറേയില്ല. ഫലമോ? വർഷങ്ങൾ കഴിയുംതോറും പിന്നേയും കാര്യങ്ങൾ കൂടുതൽ കൂടുതൽ വഷളായിക്കൊണ്ടിരിക്കുന്നു. 1972-ൽ കൊലപാതകികളെ കണ്ടുകിട്ടാതെ വന്ന കേസുകളുടെ എണ്ണം പിന്നേയും വർദ്ധിച്ചു. 1972-ൽ അത് 62.5 ശതമാനവും 1973-ൽ അത് 74-65 ശതമാനവും ആയിരുന്നു. ആരും ഇക്കാര്യം ശ്രദ്ധിക്കാതെ പോയപ്പോൾ കൊലപാതകം ചെയ്യണമെന്ന് നിശ്ചയിച്ചിരുന്നവർ അത് പ്രത്യേകമായി ശ്രദ്ധിച്ചുവെന്നതാണ് മറെറാരു സത്യം. കൊല ചെയ്യുന്നതിലല്ല; അത് അതിവിദഗ്ദ്ധമായി നടത്തുന്നതിലാണ് കൊലപാതക വിജയരഹസ്യമെന്ന് ഇവിടത്തെ ആളുകൾ മനസ്സിലാക്കിയത് 1970 കളിലാണ്. അതോടെ കൊലപാതകങ്ങളിൽ ആസൂത്രിത സ്വഭാവം കൈവന്നു. ഇത് കൊലപാതകം ചെയ്യുന്നതിൽ മാത്രമല്ല തെളിവുകൾ നശിപ്പിക്കുന്നതിലും പൊലീസിൽനിന്നും രക്ഷപ്പെടുന്നതിലും സാക്ഷികളെ ഇല്ലായ്മ ചെയ്യുന്നതിലുമെല്ലാം പ്രതിഫലിച്ചു. മിടുക്കന്മാരായ പോലീസുദ്യോഗസ്ഥന്മാരെ ഉൾപ്പെടുത്തി കേരളത്തിലെ ക്രൈംബ്രാഞ്ച് ശക്തമാക്കിയതും എഴുപതുകളിലായിരുന്നു. കൊലപാതകങ്ങളെ ആത്മഹത്യയാക്കി മാററുന്നതിലും അങ്ങനെതന്നെയത് എന്നു വരുത്തിത്തീർക്കുന്നതിലും അവർ വിജയം കണ്ടെത്തി. പഴയ കാലത്തെ കത്തിക്കുത്തും കൊടുവാൾ കൊണ്ടുള്ള വെട്ടും പാരകൊണ്ടുള്ള അടിയും മററും തോക്കിനും, സ്ററൗ പൊട്ടിത്തെറിക്കലിനും, വാഹനാപകടങ്ങൾക്കും വഴിമാറിക്കൊടുത്തു. കാറിലിട്ട് ചുട്ടുകൊല്ലുന്ന മാർഗ്ഗം ചാക്കോവധത്തോടെയാണിവിടെ കുപ്രസിദ്ധി നേടിയത്; തോക്കുകൊണ്ടുള്ള ആസൂത്രിത കൊലപാതകങ്ങൾ മജീന്ദ്രൻ വധത്തിനു മുമ്പുതന്നെ ആവിർഭവിച്ചിരുന്നു. കാറുമോഷ്ടിക്കലും ഡ്രൈവറെ കൊല്ലലും കൊലപാതക പരമ്പരകളായി മാറി. കൊന്ന ശേഷം മുഖം കരിക്കുക, തലവെട്ടി വെള്ളത്തിലാഴ്ത്തുക, കൊക്കയിൽ തള്ളുക, വാഹനംകയററി കൊല്ലുക എന്നുവേണ്ട രക്ഷപ്പെടാനേതു മാർഗ്ഗമാണോ ഏററവും നല്ലത് അവ ഉപയോഗിക്കാനാളുകൾ അറച്ചുനിന്നില്ല. അല്ലെങ്കിലെന്തിന്? മനുഷ്യശരീരത്തിൽ ടെററനസ് അണുക്കളെ കയററിയും രോഗചികിത്സയ്ക്കായി നല്കുന്ന കാപ്സൂളുകളിൽ സൈനയ്ഡ് കലർത്തിയും വിശദമായി കൊലചെയ്യുന്ന ലോകത്ത് കരിക്കൻവില്ലയിൽ നടന്നതും ജഗതിയിൽ ഈയിടെ നടത്തിയതുമായ കൊലപാതകങ്ങൾ ശാസ്ത്രീയമായ വിധത്തിലായിരുന്നോ എന്ന് പലരും സംശയിക്കുന്നു. മനുഷ്യരെക്കൊന്നു പെട്ടിയിലാക്കി ട്രെയിനിൽ കയററി വിദൂരതയിലേക്കയയ്ക്കുന്നതും ഡ്രെയിനേജ് പൈപ്പിൽ തള്ളിയിടുന്നതും സൾഫ്യൂറിക്കാസിഡ് ടാങ്കിലേക്ക് വലിച്ചെറിയുന്നതും സിനിമകളിൽ മാത്രം കാണുന്ന "രസകര"മായ രംഗങ്ങളാണോ? എന്തിനേറെ? എല്ലാ തുറകളിലും കമ്പ്യൂട്ടറും സാററലൈററും ഉപയോഗിക്കുന്ന ഇക്കാലത്ത് കുററകൃത്യങ്ങളിൽ മാത്രം അവ എന്തിന് ഒഴിവാക്കണം? എഴുപതുകളിൽ ക്രൈംബ്രാഞ്ചന്വേഷിക്കണമെന്ന് **മുറവിളി കൂട്ടിയ ജനം ഈ എൺപതുകളിലും ഇ**പ്പോഴും സി.ബി.ഐ അന്വേഷിക്കണമെന്ന് ശക്തിയായി പറയുന്നതിൻെറ പൊരുളെന്താണ്? നിഗൂഢത മുററിനില്ക്കുന്ന പല ആസൂത്രിത കൊലപാതകങ്ങളേയും അന്വേഷിക്കാനുള്ള യോഗ്യതയും കഴിവും കേരളാ പൊലീസിനുണ്ടോയെന്ന ആശങ്കയാണോ അത്തരം നിവേദനങ്ങളുടേയും മുറവിളികളുടേയും പിന്നിലെന്ന് പരിശോധിക്കേണ്ടിയിരിക്കുന്നു.

**നിലവിലുള്ള കറക്കു കമ്പനികൾക്കും കടലാസ് പ്രസ്ഥാനങ്ങൾക്കും കള്ളക്കടത്തുകാർക്കും കരിഞ്ചന്തക്കാർക്കും കാട്ടുകള്ളന്മാർക്കും കള്ളു കച്ചവടക്കാർക്കും കമ്മിഷൻ ഏജൻറന്മാർക്കും കക്ഷിരാഷ്ട്രീയക്കാർക്കും കട്ടുമുടിക്കുന്നവർക്കും— അഗ്രുപോലുള്ള "ക" സംസ്കാരത്തിൽ ജീവിക്കുന്ന സംഘടിത കുററവാളികൾ കേരളത്തെ അന്ധകാര യുഗത്തിലേക്കു കൊണ്ടുപോവുകയാണ്.**

## ലാഭകരമല്ലാതാവുന്ന കളവുകൾ

അൻപതുകളിലെ കന്നുകാലി മോഷണത്തിൽ നിന്നും എൺപതുകളിലെ കാർമോഷണത്തിലേക്ക് എത്തിച്ചേരുകയെന്നത് ആ മേഖലയിലെ തവളച്ചാട്ടത്തെയാണ് കാണിക്കുന്നത്. 1953-ൽ ഇവിടെ (തിരുവിതാംകൂർ-കൊച്ചി സംസ്ഥാനത്ത്) മാത്രം 121 കന്നുകാലി മോഷണം ഉണ്ടായത്രെ. അന്നത്തെ മോഷ്ടാക്കളെല്ലാം പാവപ്പെട്ടവരുമായിരുന്നു. എന്നാൽ, 1989-ൽ കാര്യങ്ങളെല്ലാം ആകെ മാറിയിരിക്കുന്നു. അക്കൊല്ലം ബസ്സുകളും ലോറികളും കാറുകളുമുൾപ്പെടെ 158 വാഹനങ്ങളിവിടെ മോഷ്ടിക്കപ്പെട്ടു. ആ വർഷം സ്കൂട്ടറുകൾ ഉൾപ്പെടെ 162 മോട്ടോർ സൈക്കിളുകൾ അപഹരിക്കപ്പെട്ടു. അത്തരം മോഷ്ടാക്കളിൽ പലരും സാമ്പത്തികമായി മുന്നോക്കം നില്ക്കുന്നവരും മാഫിയ സംഘത്തിലെ അംഗങ്ങളുമാ

ണെന്നാണ് അറിവ്. സാധാരണയുള്ള കൊച്ചുകൊച്ചു കളവുകളോടുതന്നെ താത്പര്യമില്ല പല കള്ളന്മാർക്കും ഇന്ന്. കളവുകേസുകൾ കേരളമണ്ണിൽ കുറയുന്നുവെന്നത് എന്തൊരു അദ്ഭുതമാണ്? 1960-ൽ റിപ്പോർട്ട് ചെയ്യപ്പെട്ടത് 3261 കളവുകേസുകളാണ്. 1984 ആയപ്പോഴേക്കും അവ 2982 ആയി കുറഞ്ഞുവത്രെ. കളവു ചെയ്യുന്നത് ആദായകരമല്ലെന്ന് സാധാരണ കള്ളന്മാർക്കുവരെ ബോധ്യം വന്നിരിക്കുന്നു! അതോടെ അവരിൽ പലരും സാധാരണ കളവ് ഉപേക്ഷിച്ച് ഭവനഭേദനത്തിലേക്കും കവർച്ചയിലേക്കും തിരിഞ്ഞുപോയിരിക്കുന്നു. നാമമാത്രമായ വർദ്ധനവ് സാധാരണ കളവുകേസുകളുടെ എണ്ണത്തിൽ ഉണ്ടെന്നത് സമ്മതിച്ചാൽത്തന്നെ എഴുപതുകളെ അപേക്ഷിച്ച് എൺപതുകളിൽ ഇവിടെ കളവ് കുറയുകയും അതിന് പരിഹാരമെന്നോണം എൺപതുകളിൽ ഭവനഭേദനവും കവർച്ചയും കൂടുകയാണുണ്ടായത്.

1960 മുതൽ 1989 അവസാനം വരെയുള്ള കാലഘട്ടത്തിൽ സാധാരണയളവിലുണ്ടായ വർദ്ധനവ് 19.04% ആയിരിക്കെ ഭവനഭേദനത്തിലുണ്ടായ വർദ്ധനവ് 94.75% ആണെന്നുള്ളതിൽ നിന്നും വളരുന്ന കേരളത്തെ തളർത്തുന്ന ശക്തി ഏതെല്ലാം ദിശയിലേക്ക് തിരിയുന്നുവെന്നതു വ്യക്തമാണ്. 1980-ൽ 3261 കളവുകേസുകൾ റിപ്പോർട്ടു ചെയ്യപ്പെട്ടപ്പോൾ 2437 ഭവനഭേദന കേസുകളാണിവിടെ രജിസ്ററർ ചെയ്തത്. 1989-ലാവട്ടെ 3882 കളവുകേസുകൾ മാത്രം രജിസ്ററർ ചെയ്തപ്പോൾ 4776 ഭവനഭേദന കേസുകളാണ് ഉണ്ടായത്. എന്നാൽ 1955-56 കളിലാവട്ടെ 956-ഉം, പിഞ്ചുകുഞ്ഞുങ്ങളെവരെ മോഷ്ടിച്ചുകൊണ്ടുപോയി കണ്ണു ചൂഴ്ന്നെടുത്തും കിഡ്നി വിലയ്ക്കു വിററും നടക്കുന്നൊരു സംസ്കാരത്തിൽ പല തലമുറകളായി ഒരാളുണ്ടാക്കിയ സ്വത്തുക്കൾ ഞൊടിയിടയിൽ കൈക്കലാക്കുന്നതിലെന്തിരിക്കുന്നുപോലും! പ്രതിദിനം, ശരാശരി 13 ഭവനഭേദനങ്ങൾ-കവർച്ചകൾ നടക്കുന്നൊരു സംസ്ഥാനമായി മാറിയിരിക്കുന്നു നാമിന്ന്. സിനിമാ സ്റ്റൈലിലും കത്തിമുനയ്ക്കുള്ളിലും മനുഷ്യരെ നിറുത്തി കവർച്ച ചെയ്യുന്നവരുടെ ഫോട്ടോകൾ പത്രങ്ങളിൽ അച്ചടിച്ചു വരുന്നത് കാണുമ്പോൾ അവർ വളർന്നുകൊണ്ടിരിക്കുന്ന അധോലോക സംസ്കാരത്തിലെ ഹീറോകൾ തന്നെയെന്ന തോന്നലാണ് പലർക്കുമുണ്ടാവുന്നത്. അത്തരം ഹീറോകൾക്ക് പിന്നീടെന്ത് സംഭവിക്കുന്നു? ഇതാരും തിരക്കാറില്ല. പിടിച്ചുപറി, കളവ്, കൊള്ള, ഭവനഭേദനം എന്നീ കുററങ്ങളിലൂടെ സംസ്ഥാനത്തുള്ളവർക്ക് നഷ്ടമാകുന്നത് 13,79,08,229 രൂപയാണ്. ഓഹരി കുംഭകോണത്തിൻേറയും ബ്ളെയ്ഡ് പ്രസ്ഥാനങ്ങളുടേയു നാട്ടിൽ 13 കോടി രൂപായെന്നത് വലിയ തുകയൊന്നുമല്ലാതിരിക്കാം. പക്ഷെ, കറുത്ത പണം കൈയിലില്ലാത്തവർക്ക് അത് വലിയ തുകയല്ലേ? കേരളസംസ്ഥാനം രൂപീകരിച്ചപ്പോൾ ഈ ഇനത്തിൽ നമുക്ക് നഷ്ടമായിരുന്നത് 317709 രൂപയായിരുന്നുവെന്നത് പ്രത്യേകം പ്രസ്താവ്യമാണ്. മുപ്പത്തൊന്നു ലക്ഷത്തിൽ നിന്നും 13 കോടി രൂപയായിത്തീരുക! വിശ്വസിക്കാൻ പററുന്നില്ലല്ലേ?

## വളരുന്ന 'ക' സംസ്കാരം

നിലവിലുള്ള കറക്കുകമ്പനികൾക്കും കടലാസ് പ്രസ്ഥാനങ്ങൾക്കും കള്ളക്കടത്തുകാർക്കും കരിഞ്ചന്തക്കാർക്കും കാട്ടുകള്ളന്മാർക്കും കള്ളുകച്ചവടക്കാർക്കും കമ്മിഷൻ ഏജൻറന്മാർക്കും കക്ഷിരാഷ്ട്രീയക്കാർക്കും കട്ടുമുടിക്കുന്നവർക്കും—അതുപോലുള്ള ''ക'' സംസ്കാരത്തിൽ ജീവിക്കുന്ന സംഘടിത കുററവാളികൾക്കു (ഒരർത്ഥത്തിൽ, തൊഴിലാളികൾക്ക്) പോലും പെട്ടെന്ന് കൊയ്തെടുക്കാൻ പററാത്ത വർദ്ധനവാണത്രെ 31 ലക്ഷത്തിൽനിന്നും 13 കോടിയാവുകയെന്നു പറഞ്ഞാൽ. വളർന്നുകൊണ്ടിരിക്കുന്ന ''ക'' സംസ്കാരം 21-ാം നൂററാണ്ടാവുമ്പോഴേക്കും നമ്മുടെ സംസ്ഥാനത്തെ വിഴുങ്ങിക്കളയുമോ. എന്ന ഭീതിയുള്ളവരാണിവിടത്തെ കുററശാസ്ത്രജ്ഞരിൽ പലരും. അതുകൊണ്ട്, അവയെപ്പററി ജനങ്ങളെ ബോധവല്ക്കരിക്കുകയാണവരിൽ ചിലർ ഇന്നു ചെയ്യുന്നത്.

ഒരുവർഷം 73513 കുററകൃത്യങ്ങൾ റിപ്പോർട്ടു ചെയ്യപ്പെടുക; അവയിൽ കേവലം 19.1 ശതമാനത്തിൽ മാത്രം കുററവാളികളെ കണ്ടെത്താൻ കഴിയുക! ഈ ദുരവസ്ഥ ഇനിയും തുടരണോ? കുററം ചെയ്യുന്ന 79.9% പേർ എവിടെപ്പോകുന്നു? കൊള്ള, പിടിച്ചുപറി, ഭവനഭേദനം, കളവ് ഇത്യാദി കുററകൃത്യങ്ങൾ ചെയ്യുന്നവരിൽ ബഹുഭൂരിപക്ഷവും പിടിക്കപ്പെടുന്നില്ല എന്നതു മാത്രമല്ല ഇന്നത്തെ പ്രശ്നം. ആരാണീ ''മിടുക്കന്മാർ'' എന്നുപോലും അറിയാൻ കഴിയുന്നില്ല. കാരണം കൊള്ള ചെയ്യുന്നവരിൽ 20.4 ശതമാനവും പിടിച്ചുപറിക്കാരിൽ 32.9 ശതമാനവും ഭവനഭേദനം നടത്തുന്നവരിൽ 34.6 ശതമാനവും മാത്രമേ പിടിക്കപ്പെടുന്നുള്ളുവെന്നതുതന്നെ. ജീവനേയും സ്വത്തിനേയും സംബന്ധിക്കുന്ന ഗൗരവമുള്ള കുററകൃത്യങ്ങളുടെ സ്ഥിതിയാണിതെങ്കിൽ താരതമ്യേന ഗൗരവം കുറഞ്ഞ കുററങ്ങളുടെ സ്ഥിതി എത്രയോ കഷ്ടമാണ്? ഫലമോ? റിപ്പോർട്ടു ചെയ്യപ്പെടുന്നതിൽ 19.1% കുററവാളികളേ നിയമപാലകരുടെ കൈകളിലെത്തുന്നുള്ളുവെന്നതുതന്നെ. 24314 കുററകൃത്യങ്ങൾ റിപ്പോർട്ടു ചെയ്യപ്പെട്ട 1958-ൽനിന്നും 202.35% വർദ്ധനവാണു 1990 ആയപ്പോൾ നാം ദർശിക്കുന്നതെന്നത് ഒരു വശം; എന്നാൽ കുററവാളികളെ കണ്ടുപിടിക്കുന്നതിൽ ഈ കാലദൈർഘ്യത്തിനിടയിൽ 61.5 ശതമാനത്തിൽ നിന്നും 19.1% ആയിക്കുറഞ്ഞുവെന്നു പറഞ്ഞാൽ പ്രശ്നം അത്ര നിസ്സാരമല്ലെന്ന് വ്യക്തം. എവിടെയാണു തകരാറു പററിയതെന്ന് അറിയാവുന്നവർ പോലും അതൊന്നും പുറത്തുപറയാതെ ഇരുട്ടുകൊണ്ട് ഓട്ടയടയ്ക്കാൻ ശ്രമിക്കുന്നതാണു ദയനീയം. കഴിഞ്ഞ നവംബറിൽ ഡെൽഹിയിൽ നടന്ന മുഖ്യമന്ത്രിമാരുടെ സമ്മേളനത്തിൽ പ്രധാനമന്ത്രി തന്നെ അദ്ദേഹത്തിന് ഇക്കാര്യങ്ങളിലുള്ള ഉത്കണ്ഠ തുറന്നുപറയുകയുണ്ടായി. കുററനീതി സംവിധാനം തന്നെ ഉടച്ചുവാർക്കുന്നതിൻെറ ആവശ്യകത അദ്ദേഹം ഊന്നിപ്പറഞ്ഞു. കുററവാളികൾ പിടിക്കപ്പെടുന്നില്ലയെന്നതു തന്നെ കുററം ചെയ്യാനൊരു പ്രേരണയാകുമെന്നത് തർക്കമററ വസ്തുതയാണ്.

അക്രമസ്വഭാവമുള്ള കുററങ്ങൾ നാടാകെ വർദ്ധിക്കുന്നു. 1958-ൽ ഇവിടെ 1478 സംഘട്ടനങ്ങളേ ഉണ്ടായിരുന്നുള്ളുവെങ്കിൽ 1990 ആയപ്പോഴേക്കുമത് 7436 ആയി ഉയർന്നിരിക്കുന്നു പോലും! വർദ്ധനവ് 403.11%. കേരള സംസ്ഥാനം രൂപീകരിക്കുന്നതിനുമുമ്പ് ഏതാണ്ട് സംഘട്ടനരഹിതമെന്നുതന്നെ പറയാമായിരുന്ന ഒരു ജനതയ്ക്ക് എങ്ങനെയീ ദുർഗതി വന്നുചേർന്നു? നിത്യേനയുണ്ടാവുന്ന അടിപിടിക്കേസുകളിൽ മാത്രം മൂന്നിലേറെ പേർ ഇവിടെ സ്ഥിരമായി വികലാംഗരാവുന്നു. വിവിധതരം ദേഹോപദ്രവകേസുകളിൽ മാത്രം പ്രതിവർഷം 18628 കേസുകൾ രജിസ്ററർ ചെയ്യേണ്ടിവരുന്നത് സാക്ഷരകേരളത്തിലാണെന്ന കാര്യം ഓർമ്മിക്കുക. അത്തരം ഹീന പ്രവൃത്തികൾക്ക് ഇരയാവുന്നവർ എത്ര പേരാണെന്നതിൻെറ കണക്കുകൾ ലഭ്യമല്ല. കേരള രൂപീകരണത്തിനുശേഷം സംസ്ഥാനത്തുണ്ടായ കുററങ്ങളുടെ പട്ടികയിൽ അക്രമത്തിനുള്ള സ്ഥാനം ഭീതിജനകമാണ്. അവയുടെയെല്ലാം പിന്നിൽ വ്യക്തിവൈരാഗ്യമെന്നതിലുപരി രാഷ്ട്രീയ കാരണങ്ങളും മതവിദ്വേഷവും തൊഴിൽത്തർക്കവും വിദ്യാർത്ഥി സമരങ്ങളുമാണെന്നതാണ് പ്രത്യേകം ശ്രദ്ധിക്കേണ്ട മറെറാരു കാര്യം. ജനാധിപത്യത്തിലുണ്ടാവുന്ന മൂല്യശോഷണം സഹജീവികൾക്കെതിരെ കത്തിയോങ്ങുന്ന-പടക്കമെറിയുന്ന-ബോംബുവയ്ക്കുന്ന ഒരു സംസ്കാരത്തിന് ഹേതുവായിത്തീരുകയെന്നുപറഞ്ഞാൽ? അതിനേക്കാൾ കഷ്ടതരമായ മറ്റെന്താണുള്ളത്? അക്രമസ്വഭാവം സഹജീവികളിൽ നിന്നും വസ്തുവകകളിലേക്കും സ്ത്രീജനങ്ങളിലേക്കും കുഞ്ഞുങ്ങളിലേക്കും വ്യാപിക്കുകയെന്നത് എന്തൊരു ഗതികേടാണ്?





## ബലാൽസംഗങ്ങളുടെ വർദ്ധനവ് അഞ്ചിരട്ടി

ബലാൽസംഗങ്ങൾ പെരുകുകയെന്നത് അഭിമാനാർഹമാണോ? രണ്ടു ദശകത്തിനിടയിൽ ബലാൽസംഗങ്ങൾ അഞ്ചിരട്ടിയായിത്തീരുകയെന്നത് വികസിക്കുന്നുവെന്ന് നാം അവകാശപ്പെടുന്ന ഒരു സംസ്ഥാനത്തിൻെറ പൈശാചിക മുഖമല്ലേ വരച്ചുകാണിക്കുന്നത്? പത്തു വയസ്സിനു താഴെയുള്ള പിഞ്ചു ബാലികമാരെ വരെ ബലാൽസംഗത്തിന് ഇരയാക്കുക-ആ ലൈംഗിക വൈകൃതം നാൾക്കുനാൾ പെരുകി വരിക? ഇതിനേക്കാൾ മ്ളേച്ഛമായ മറെറന്തെങ്കിലുമുണ്ടോ ഈ ലോകത്ത്? 1989-ൽ കേരളത്തിൽ റിപ്പോർട്ടു ചെയ്യപ്പെട്ട 206 ബലാൽസംഗ കേസുകളിൽ 53 പേർ 10-നും 16-നും ഇടയ്ക്കു പ്രായമുള്ള കൗമാരദശയിലിനിയും കാലൂന്നിയിട്ടില്ലാത്ത പെൺകുട്ടികളും 8 പേർ ലൈംഗീകതയെന്തെന്ന തിരിച്ചറിവുപോലുമില്ലാത്ത കൊച്ചുകുഞ്ഞു (10 വയസ്സിനു താഴെ പ്രായമുള്ളവർ) ങ്ങളുമാണ്. ഊമക്കുഞ്ഞിനേയും കൊച്ചുമക്കളേയും സ്വന്തം മകളെയും ബലാൽസംഗത്തിന് വിധേയമാക്കിയാലോ? ധാർമ്മിക മൂല്യങ്ങൾ, വിദ്യാസമ്പന്നമെന്നു വളരെ ഒച്ചവച്ച് അവകാശപ്പെടുന്ന ഒരു സംസ്ഥാനത്തിൽ ഇത്രയധികം അധഃപതിക്കുമോ? ഇങ്ങനെ പോയാൽ, ഒരു ദശകത്തിനുള്ളിൽ നമ്മൾ സോദോം-ഗൊമോറൊ നഗരങ്ങളെപ്പോലും ലജ്ജിപ്പിക്കുകയില്ലേ?

ബലാൽസംഗം ചെയ്യുന്നവർ ശിക്ഷിക്കപ്പെടണമെന്ന നല്ല ഉദ്ദേശത്തോടെ 1983-ൽ ഇന്ത്യയിൽ നിയമം തന്നെ മാററിയെഴുതപ്പെട്ടു. കഠിനമായ ശിക്ഷ (ബലാൽസംഗം ചെയ്ത ഒരാൾക്കിന്നു കൊടുക്കുന്ന ഏററവും കുറഞ്ഞ ശിക്ഷ 7 കൊല്ലത്തെ ജയിൽവാസമാണ്) കൊടുക്കുവാൻ തുടങ്ങിയെങ്കിലും സംസ്ഥാനത്തെ ജനങ്ങളിലത് വേണ്ടത്ര ഭയം സൃഷ്ടിച്ചില്ലയെന്നതിൻെറ തെളിവല്ലേ നിയമം പാസ്സാക്കിയശേഷം ഇവിടെയുണ്ടായ അതിശയിപ്പിക്കുംവിധമുള്ള ബലാൽസംഗകേസുകളുടെ വർദ്ധനവ്. 1982-ൽ (നിയമം പ്രാവർത്തികമാക്കുന്നതിൻെറ തലേവർഷം) 96 ബലാൽസംഗകേസുകളേ ഉണ്ടായിരുന്നുള്ളുവെങ്കിൽ 1989 ആയപ്പോഴേക്കുമത് 206 ആയിത്തീരുകയെന്നുവന്നാൽ? ഉത്തരം കിട്ടാത്ത ചോദ്യങ്ങളായി അവയിനിയും അവശേഷിക്കാൻ പാടില്ല. തീക്കൊള്ളികൊണ്ടുള്ള കളി ഇനിയും നാം തുടരണോ?

## ഒളിച്ചോട്ടങ്ങൾക്കു പിന്നിൽ ലൈംഗിക പീഡനം

കൗമാരപ്രായക്കാരുടെ ഒളിച്ചോട്ടം വാരത്താപ്രാധാന്യമില്ലാത്ത ഒരു നിത്യസംഭവമാണിന്ന്. അവയുടെ പിന്നിലും പുറത്തു പറയാൻ കൊള്ളാത്ത ലൈംഗിക പീഡനങ്ങളുണ്ടെന്നറിയുമ്പോൾ സംസ്ഥാനത്തെ കുടുംബാന്തരീക്ഷ മൂല്യങ്ങൾ തകരുകയല്ലേ എന്നുപോലും ചിന്തിക്കേണ്ടതായിവരുന്നു. ഒരു മതസംഘടനയുടെ മേൽനോട്ടത്തിൽ നടത്തിയ ഏകദിന സെമിനാറിനുശേഷം കൗൺസിലിംഗിനായി വന്ന പെൺകുട്ടികളിൽ ചിലരെല്ലാം പൊട്ടിക്കരഞ്ഞുകൊണ്ട് അവർ സ്വന്തം വീട്ടിലനുഭവിക്കുന്ന ലൈംഗിക പീഡനങ്ങളെക്കുറിച്ചു പറയുന്നതെല്ലാം ശരിയാണെങ്കിൽ അവ ഇരുട്ടു പരത്തുന്നവയാണ്. ''സ്വന്തവും ബന്ധവും'' എന്ന ദൈവീകാശയങ്ങൾ കുടുംബാന്തരീക്ഷത്തിൽ കാണേണ്ട ലൈംഗികതയിൽ ഇല്ലെന്നു വരുന്നത് ഇന്നുള്ള സംസ്കാരത്തിൻെറ അടിത്തറ ഇളക്കിക്കൊണ്ടിരിക്കുന്നു എന്നതിൻെറ തെളിവല്ലേ? ഈശ്വരാ, മൂല്യശോഷണം ഇങ്ങനേയും ഉണ്ടാകുമോ?

കുറച്ചു വർഷങ്ങൾ കൂടെ കഴിഞ്ഞാൽ നാം പുതിയ ഒരു നൂററാണ്ടിലേക്കു പ്രവേശിക്കുകയാണ്. കാണേണ്ടാത്തത് പലതും നാമിന്ന് കാണുന്നു; കേൾക്കേണ്ടാത്തത് പലതും നാമിന്നു കേൾക്കുന്നു. ഈ കാണുന്നതും കേൾക്കുന്നതും ശരിയാണെങ്കിൽ നേട്ടങ്ങളുടെ കണക്ക് നിരത്തിവയ്ക്കുന്നതിലർത്ഥമില്ല. എവിടെയാണ് രോഗം പിടിപെട്ടിരിക്കുന്നതെന്ന് മനസ്സിലാക്കിത്തന്നെ ചികിത്സ നല്കേണ്ടിയിരിക്കുന്നു. കാൻസർ രോഗം ബാധിച്ചിരിക്കുന്ന വയറിനു മുകളിൽ ആവി പിടിച്ചതുകൊണ്ടോ ടർപ്പൻ തൈലം പുരട്ടിയതുകൊണ്ടോ പ്രയോജനമില്ലെന്നോർക്കണം. താഴെ പറയുന്ന നിർദ്ദേശങ്ങളൊന്ന് പരിഗണിച്ചുകൂടേ?

## പൊലീസ് സംവിധാനത്തിൻെറ പോരായ്മ

വികസനം കാംക്ഷിക്കുന്ന ഒരു ജനതയ്ക്കിടയിൽ കുററകൃത്യങ്ങൾ ക്രമാതീതമായി വർദ്ധിക്കുകയെന്നത് അഭിലക്ഷണീയമായ പ്രവണതയല്ല. അതുകൊണ്ട്, അവയെ പിടിച്ചുനിറുത്തേണ്ടത് ഇന്നിൻെറ അനിവാര്യതയാണ്. ആസൂത്രിത രീതിയിൽ കുററകൃത്യങ്ങൾ ചെയ്യുകയെന്നത് ഒരിക്കലും പൊറുപ്പിക്കുകയോ പ്രോത്സാഹിപ്പിക്കുകയോ ചെയ്യരുത്. കുററവാളികളെ കണ്ടെത്താനാവില്ലയെന്നതു അങ്ങേയററം ലജ്ജാകരമാണ്. ഇന്നുള്ള പൊലീസ് സംവിധാനം അതിന് സഹായകമല്ലെങ്കിൽ അതിനുള്ള കാരണങ്ങൾ കണ്ടെത്തേണ്ടിയിരിക്കുന്നു. നാട്ടിൽ നടക്കുന്ന ഏതുതരം കുററങ്ങളും സി.ബി.ഐ അന്വേഷിക്കണമെന്ന ജനങ്ങളുടെ ആവശ്യം, നിലവിലുള്ള പൊലീസ് സംവിധാനത്തിൻെറ പോരായ്മകളിലേക്കല്ലേ വിരൽ ചൂണ്ടുന്നത്? കുററാന്വേഷണത്തിനു മാത്രം പ്രത്യേക സംവിധാനമുള്ളൊരു സംസ്ഥാനമാണു കേരളം. ഒരുകാലത്ത്, അത്തരത്തിലുള്ള സംസ്ഥാന സംവിധാനത്തിൽ ജനങ്ങൾക്ക് വിശ്വാസവുമുണ്ടായിരുന്നു. അങ്ങനെയുണ്ടായിരുന്ന വിശ്വാസം തകർന്നതിൻെറ കാരണങ്ങളെന്തെന്ന് കണ്ടുപിടിക്കാൻ ഇനിയും നാം അറച്ചുനിന്നുകൂടാ. പരിശീലനത്തിൻെറ പരാധീനതയാണെങ്കിൽ അത് പരിഹരിക്കേണ്ടതാണ്. ആധുനിക ശാസ്ത്ര-സാങ്കേതിക ഉപകരണങ്ങളുടെയും വിദ്യയുടെയും അഭാവമാണെങ്കിൽ അവ എത്രയുംവേഗം സ്വായത്തമാക്കാൻ മുതിരേണ്ടതാണ്. അവയ്ക്കായി ചെലവിക്കുന്ന പണവും സമയവും ജനക്ഷേമത്തിനായി നാം ചെലവാക്കുന്നതാണെന്ന ബോധ്യം ഉണ്ടാവേണ്ടതാണ്. കുററാന്വേഷണത്തിന് വേണ്ടത്ര സമയമില്ല; വിദഗ്ദ്ധരില്ല; സൗകര്യങ്ങളില്ല എന്നൊക്കെയുള്ള വാദഗതികൾ ബാലിശമാണ്. കുററാന്വേഷണം കുററമററതാക്കാനും അതുവഴി ജനങ്ങൾക്കു നഷ്ടപ്പെട്ട വിശ്വാസം ആർജ്ജിച്ചെടുക്കാനും നാം ഇനിയും വൈകിയാൽ അവയുടെ ഭവിഷ്യത്ത് ദൂരവ്യാപകമായിരിക്കും. ഭവനഭേദനം, കവർച്ച, വാഹനമോഷണം തുടങ്ങിയവ വളർന്നു വന്നുകൊണ്ടിരിക്കുന്ന ''ക'' സംസ്കാരത്തിൻെറ ഭാഗമായിത്തീരാൻ ഇടവരുത്തരുത്. പല പുരുഷായുസ്സുകൾ നഷ്ടപ്പെടാതെ സൂക്ഷിക്കണമെന്ന ബോധം ജനങ്ങളിൽ സൃഷ്ടിക്കുന്നതിന് വാർത്താമാധ്യമങ്ങളിലൂടെയും അല്ലാതെയും ബോധവല്ക്കരണം നടത്തിയേ പററൂ. മാഫിയാ സംസ്കാരം വളരുന്നത് ആപത്താണ്. ഇത്തരത്തിലുള്ള ''ക്രൈം സിൻഡിക്കേററു''കളെപ്പററിയുള്ള വിവരങ്ങൾ ശേഖരിച്ച് അവയെ ശരിയാംവിധം നിയന്ത്രിക്കാനായി സംസ്ഥാനതല പൊലീസ് ഉൾപ്പെടെയുള്ള ഒരു കേന്ദ്ര പൊലീസ് സംവിധാനത്തെപ്പററി ചിന്തിക്കേണ്ടിയിരിക്കുന്നു. പല മാഫിയാകളും അന്തർ സംസ്ഥാനതലത്തിൽ പ്രവർത്തിക്കുന്നതിനാൽ ഒരു സംസ്ഥാനത്തിൻെറ പൊലീസിന് കാര്യമായൊന്നും ചെയ്യാൻ കഴിയുന്നില്ല. ഈ പരാധീനത മാററിയേതീരൂ.

നിയമങ്ങൾ ഉണ്ടായതുകൊണ്ടോ അവയിൽ ചില ''പാച്ച് വർക്കുകൾ'' ചെയ്തതുകൊണ്ടോ തീരുന്നതല്ല നമ്മുടെ പ്രശ്നങ്ങൾ. അവ നടപ്പാക്കേണ്ടവർ ശ്രദ്ധിച്ചാലേ ഉദ്ദേശിച്ച ഫലം ലഭിക്കുകയുള്ളു. കുററം ചെയ്തതിന് പിടിക്കപ്പെടുന്നവർ ശിക്ഷ ലഭിക്കാതെ കോടതികളിൽ നിന്നും രക്ഷപ്പെടുന്ന സ്ഥിതിവിശേഷം ഉണ്ടാവുന്നത് അത്യന്തം ഭയാനകമായ അവസ്ഥാവിശേഷം സൃഷ്ടിക്കുമെന്നതിൽ തർക്കമില്ല. ബലാൽസംഗം ചെയ്യുന്നവരെ ശിക്ഷിക്കാനായി നിയമം മാററിയപ്പോൾ സ്ഥിതിഗതികൾ മുമ്പത്തേക്കാളും വഷളായാലോ? നിയമം മാററുന്നതിനുമുമ്പ് 25% കുററവാളികളെ ശിക്ഷിച്ചിരുന്ന സ്ഥാനത്ത് നിയമം മാററിയപ്പോൾ 20.23 ശതമാനമേ ശിക്ഷിക്കുന്നുള്ളുവെന്നുവന്നാൽ? ബലാൽസംഗ കേസുകളിലുണ്ടായതാണിത്. അത്യന്തം ആക്ഷേപാർഹമാണിത്. എന്താണിവിടെ നടക്കുന്നത്? ഇത് നിയമത്തിൻെറ തകരാറാണോ? വ്യവസ്ഥിതിയുടെ കുഴപ്പമാണോ? ഇത്തരത്തിലുള്ള ഒരു കുററനീതി സംവിധാനം ഇവിടെ വരാൻ പാടില്ലായിരുന്നു. അതുണ്ടായ സ്ഥിതിക്ക് കടിഞ്ഞാണില്ലാതെ അത് വളർന്ന് വലുതാവാൻ അനുവദിച്ചുകൂടാ. ഇന്ത്യൻ ലോക കമ്മീഷനും, നിയമ നിർമ്മാണ സഭകളും നിയമവിദഗ്ദ്ധരും സർവ്വോപരി നിയമപാലകരും വക്കീലന്മാരും കോടതികളും ശ്രദ്ധിക്കേണ്ട കാര്യമാണത്. ഇന്ത്യയുടെ പ്രധാനമന്ത്രി തന്നെ ഇക്കാര്യം സംശയലേശമെന്യേ വ്യക്തമാക്കിയിട്ടുള്ളതാണ്.

## രാഷ്ട്രീയത്തിൻെറ സ്വാധീനം

അക്രമം അനുസ്യൂതം വളരുന്നു; വ്യാപി

ശേഷം 60-ാം പേജിൽ

# എന്റെ മധുവിധു



എൻ.എൻ. പിള്ള

ദശാബ്ദത്തോളം നീണ്ട ഒരു കൊടിയ വിരഹത്തിന്റെ ദീപശിഖ ദാരിദ്ര്യത്തിന്റെ കതിർമണ്ഡപത്തിൽ കരിന്തിരി കത്തിയതും, മണിയറയിലെ ആദ്യരാത്രി എന്ന 'അതിരാത്ര' ഹോമാഗ്നി അന്ധമായ അത്യാചാരംകൊണ്ട് ഊതിക്കെടുത്തിയതും രണ്ടുതരത്തിൽ അപരാധങ്ങൾതന്നെയാണ്. ആദ്യത്തേത് ശുദ്ധ കഴിവുകേടുകൊണ്ട്, രണ്ടാമത്തേത് വകതിരിവുകേടുകൊണ്ട്.

പ്രത്യക്ഷത്തിൽ (Prima Facio) അക്ഷന്തവ്യമെന്നു തോന്നാവുന്ന ഈ കുററപത്രം നിരൂപകരും അനുവാചകരും ആസ്വാദകരും ശുദ്ധ പരബ്രഹ്മങ്ങളുമടങ്ങുന്ന ബഹുജനം എന്ന ബഹുമാനപ്പെട്ട ജൂറി മുൻപാകെ അവരുടെ സാമാന്യ നിർദ്ദേശങ്ങൾക്കുവേണ്ടി (Obiter Dicta) വാദിയും പ്രതിയും സാക്ഷിയും വക്കീലും സർവ്വോപരി വിധികർത്താവുമായ ഞാൻ, പ്രത്യക്ഷത്തിൽ പ്രസക്തമായ ചില സ്ററാററ്യൂട്ടറി നിയമങ്ങളും സാമാന്യ നിയമങ്ങളും നിരത്തി വാദം ആരംഭിക്കുകയാണ്. ആദ്യമായി സാക്ഷിവിസ്താരം.

അഭിഭാഷകൻ:- നിങ്ങൾ ചെയ്തത് തെററല്ലേ?

സാക്ഷി:- അല്ല. ആദ്യത്തേത് 'struggle for the poseesion of the female' എന്ന അടിസ്ഥാനപരമായ ജീവിതാവേശത്തിന്റെ ഫലമാണ്— Fundamental drive. രണ്ടാമത്തേത്— Will to reproduce- 'പുനഃസൃഷ്ടി' എന്ന ജീവന്റെ അനിഷേദ്ധ്യമായ ആദി ചോദനയാണ്.

മേൽപ്പറഞ്ഞ വീഴ്ചകൾക്ക് ഒരു സമാധാനമേ എനിക്കു പറയാനുള്ളു. തെററ് ജന്തുസഹജമാണ്, തെററുതിരുത്തൽ മാനുഷികവും. ''തെററിയും തിരുത്തിയും വീണ്ടും തെററിയും വീണ്ടും തിരുത്തിയും അനുസ്യൂതമായ ഒരു പ്രവാഹമാണ് ജീവിത''മെന്ന എന്റെ അനുഭവജ്ഞാനം 'ഈശ്വരൻ അറസ്ററിൽ' എന്ന നാടകത്തിൽ ഞാൻ രേഖപ്പെടുത്തിയിട്ടുണ്ട്. ഇന്ന് ജീവിതത്തിന്റെ ഈ സായംസന്ധ്യയിൽ, ഇനി ഒരിക്കലും തെററാൻ വയ്യാത്ത ഒരു ദശാസന്ധിയിൽ എത്താൻ കഴിഞ്ഞതാണ് എന്റെ ഭാഗ്യം. ഞാൻ ദോഷൈകദൃക്കല്ല; നൈരാശ്യവാദിയല്ല; 'ശോക ഹതം ച സമസ്തം' എന്ന ദുഃഖൈക ദർശനവും ഇല്ല; മനഃപൂർവ്വം ഒരു വിഗ്രഹഭഞ്ജകനുമല്ല. എന്നാൽ ഓർമ്മവച്ചതു മുതൽ ഇന്നുവരെ എനിക്കു നേരിടേണ്ടി വന്ന പരശ്ശതം വൈചിത്ര്യ വൈരുദ്ധ്യ വൈജാത്യങ്ങളോടു കൂടിയ അനുഭവങ്ങളോടുള്ള എന്റെ പ്രതികരണം constructive destruction എന്ന സ്വന്തം ദർശനത്തെ അടിസ്ഥാനമാക്കിയായിരുന്നു. അന്നും ഇന്നും ചേർന്നതാണ് ഇന്നത്തെ ഞാൻ; എന്നത്തെയും.

ജിജ്ഞാസ, കൗതുകം, അന്വേഷണം, പരീക്ഷണം, പ്രതിവിധി, പ്രത്യാശ, സുരക്ഷിതബോധം ഇവയായിരുന്നു എന്റെ പ്രധാന പ്രേരണകൾ.

അധികൃത വിശ്വാസപ്രമാണങ്ങളിലൊന്നും (dogma) അന്ധമായി കടിച്ചു തൂങ്ങാറില്ല. ദൃഢപ്രത്യയങ്ങൾ (convictions) ഒന്നും തന്നെയില്ല. എന്നിലെ എല്ലാം എന്നും സ്ഥിരപരിണാമവിധേയമായിരുന്നു. അതായത് സ്ഥിരമായ അസ്ഥിരത.

ലോകത്തിന്റെ അവജ്ഞയും അഭിനന്ദനവും അംഗീകാരവുമെല്ലാം സാന്ദർഭിക സങ്കല്പങ്ങൾ മാത്രമാണെന്നതാണ് എന്റെ വിശ്വാസം. (''പ്രദ്വേഷോ ബഹുമാനോവാ സങ്കല്പാദുപജാ യതേ'') ശാശ്വതമൂല്യം (summum bonam) എന്നൊന്നില്ല. ഉണ്ടെന്നു തെളിയിക്കുന്നതുവരെ ഞാൻ വിശ്വസിക്കുന്നുമില്ല. സനാതനമായ ഒരു മർമ്മമോ ശാശ്വതമായ ഒരു നീതിയോ ഉണ്ടെന്നും വിശ്വസിക്കുന്നില്ല.

''ആചാരശ്ചൈവ സാധൂ നാം'' (രാമായണം)—അതായത് യോഗ്യന്മാരുടെ (?) ആചാരമാണ് ധർമ്മം, ബഹുജനങ്ങളുടേതല്ല.

''ആചാരം; പാരമ്പര്യ ക്രമാഗതം; 'മനുസ്മൃതി' പരമ്പരയായി കണ്ണുമടച്ച് അനുകരിച്ച് അനുഷ്ഠിച്ചുപോരുന്നതാണ് ആചാരം. അതിൽക്കൂടുതൽ മഹത്വമൊന്നും അതിനില്ല; വേണ്ടതാനും. ഇവയിൽ പലതും ആചരിച്ചാചരിച്ച് അനാചാരമായിത്തീർന്നവയുമാണ്.

''ജീവിതം ഒരായോധനമാണെങ്കിൽ (stuggle) ഉത്തമ സംജീവനമാണ് അതിന്റെ ലക്ഷ്യമെങ്കിൽ (survival of the fittest) കഴിവാണ് (power) ഏററവും വലിയ ധർമ്മം (virtue) എന്ന 'നീററ്ഷെ'യുടെ അഭിപ്രായത്തെ ഞാൻ ആദരിക്കുന്നു; 'ബലവസ്തു യഥാ ധർമ്മം' എന്ന പ്രമാണത്തിന്റെ ബലത്തിൽ.

ചുരുക്കത്തിൽ കാര്യകാരണപാരമ്പര്യ നിയമമാണ്—Law of causation— എല്ലാററിനും അടിസ്ഥാനം. എന്നാൽ ഇതിലും അകാരണ കരണം— a-casual connecting principle— എന്നു നിർവ്വചിക്കാവുന്ന ഒരുതരം അപസാമാന്യത (abnormality) സംഭവിക്കാമെന്നാണ് പറയപ്പെടുന്നത്. അതായത് 'ഗോളാദ്യം, അടി പിന്നെ' എന്ന തത്ത്വം.

വിവാദപരമായ എന്റെ 'വിവാഹ'വും 'ആദ്യരാത്രി'യും ഏറെക്കുറെ സംഭവസന്നിപാതം —symchronicity— എന്ന ഈ വകുപ്പിൽപ്പെടുത്താം.

തൽക്കാലം ഇത്രയും വാദമുഖങ്ങൾ നിരത്തിക്കൊണ്ട് ഞാൻ എന്നെത്തന്നെ ഇങ്ങനെ സാധൂകരിക്കുന്നു. എന്റെ അനുഭവങ്ങളുടെ മാത്രം വെളിച്ചത്തിൽ ഞാൻ നടന്നത് എന്റെ വഴിക്കായിരുന്നു; മറെറാരാള് പറഞ്ഞുതന്ന വഴിക്കായിരുന്നില്ല. ഇവിടെ ഭഗവദ് ഗീതയിലെ ''വിമൃശൈതദ ശേഷേണ യഥേച്ഛസി തഥാ കുരു'' എന്ന നിർദ്ദേശം ഞാൻ മാനിക്കുന്നു. ഞാൻ എന്നെയും സമൂഹത്തെയും പ്രപഞ്ചത്തെയും അളക്കുന്നത് എന്നെത്തന്നെ മാനദണ്ഡമാക്കിയാണ്:

പ്രമാണം 1. ''Man is the measure of all things''

''ആത്മ നൈവ സഹായേന.''

അവസാനമായി ഒരുകാര്യം അന്ധമായ നീതിശാസ്ത്രങ്ങൾക്കു ക്ഷണികമായ ഗ്രഹണം സൃഷ്ടിക്കാമെന്നല്ലാതെ സ്ഥിരമായ അന്ധകാരം സൃഷ്ടിക്കാൻ കഴിയില്ല.

★ ★ ★

അങ്ങനെ വിചിത്രമായ വിവാഹവും ആദ്യരാത്രിയും കഴിഞ്ഞു. ഇനിയാണ് മധുവിധു.

അല്ല! ആദ്യരാത്രി കഴിഞ്ഞോ? ഇല്ലല്ലോ. 1946 ജനുവരി ആദ്യപകുതിയിൽ, ഓർമ്മയില്ലാത്ത ഒരു സായംസന്ധ്യയിൽ, ഒരു ഞെട്ടലിൽ, ആരംഭിച്ച ഞങ്ങളുടെ ആദ്യരാത്രി 1991 മെയ് 23-ാം തീയതിയിലെ ഉദയ മുഹൂർത്തത്തിൽ, ഒരു നീണ്ട നിശ്വാസത്തിലാണ് അവസാനിച്ചത്, 45 വർഷങ്ങൾക്കു ശേഷം. ഇതിനിടയിൽ ഉദയാസ്തമയങ്ങളില്ലായിരുന്നു; അതുകൊണ്ടുതന്നെ സന്ധ്യാവന്ദനങ്ങളുമില്ലായിരുന്നു.

അതെ. എങ്കിലും മധുവിധു വേണം. അതാണിന്നത്തെ നാട്ടുനടപ്പ്. എന്താണീ മധുവിധു? സ്ത്രീപുരുഷ സൗന്ദര്യവുമായി സ്വച്ഛന്ദം സംവദിക്കാനുള്ള സൗകര്യം സൃഷ്ടിക്കലാണ് 'മധുവിധു', എന്ന ലളിതമായ നിർവചനത്തിൽക്കവിഞ്ഞ് അതിന്റെ വിശദാംശങ്ങളൊന്നും എനിക്കറിയില്ല. എങ്കിലും എന്റെ അനുഭവം പറയാം.

വിവാഹത്തിന്റെ പിറേറന്ന് നേരം വെളുത്തതും വധുവായ ചിന്നമ്മ നേരെ എഴുന്നേററ് അടുക്കളയിലേക്കു പോയി. വരനായ ഞാൻ മൂടിപ്പുതച്ച് അവിടെത്തന്നെ കിടന്നു. എനിക്കെന്തോ ആന്തരമായ ഒരസ്വസ്ഥത, അനിർവ്വചനീയമായ ഒരു നഷ്ടബോധം, ആത്മനിന്ദ. പിടികിട്ടാത്ത ഒരു ബോധധാരാപ്രവാഹം. 'ചിന്നമ്മയെ വേണം, വിവാഹം വേണ്ടായിരുന്നു' എന്നൊരു തോന്നൽ. നാടും വീടും എല്ലാം വിട്ട് ചിന്നമ്മയെയും കൂട്ടി ആരോരുമറിയാത്ത, കയ്യെത്താ അകലെ, എവിടെയെങ്കിലും പോയിരുന്നെങ്കിൽ. എവിടെ പോകാൻ? പോയാൽ എങ്ങനെ ജീവിക്കാൻ? ഹൊ! വേണ്ടായിരുന്നു. ശരിയാണ്. പക്ഷേ, കഴിഞ്ഞല്ലോ. പോയ ബുദ്ധി ആന പിടിച്ചാൽ വരുവോ?

എത്രകണ്ട് ദരിദ്രരാണെങ്കിലും വിവാഹത്തോടനുബന്ധിച്ച് മധുവിധു മഹോത്സവം ആഹ്ളാദഭരിതമായ ഒരാഘോഷംതന്നെയായിരിക്കും. അല്ലെങ്കിൽ എന്തു നാണക്കേടാ.

സാധാരണ, വിവാഹം കഴിഞ്ഞതും അടുത്ത മുഹൂർത്തത്തിൽ വരന്റെ വസതിയിലേക്കുള്ള ഘോഷയാത്രയാണ്, ഗൃഹപ്രവേശത്തിന്. പിന്നെ ചടങ്ങനുസരിച്ച് വധൂഗൃഹത്തിലും, ബന്ധുമിത്രാദികളുടെ വീടുകളിലും മററുമായി വിരുന്നുസൽക്കാരങ്ങളും സമ്മാനദാനങ്ങളും പൊടിപൊടി. മിക്കവാറും ഇതെല്ലാം ഒരു പക്ഷക്കാലത്തോളം നീണ്ടുനില്ക്കും. 'മധുവിധു' എന്ന വാക്കിന് വിവാഹ 'പൗർണ്ണമി'യിൽനിന്ന് അനുദിനം അല്പസ്വല്പം ക്ഷീയമാണമായി പരിണമിക്കുന്ന ഈ ഉത്സവ പരിപാടിയുടെ ഒരു സിംബോളിക് സൂചനകൂടിയുണ്ട്.

മധുവിധുകൊണ്ടുദ്ദേശിക്കുന്ന സ്ത്രീപുരുഷ സൗന്ദര്യത്തിന്റെ സ്വച്ഛന്ദാസ്വാദനത്തിന് പരിഷ്കൃത സമ്പന്നവർഗ്ഗങ്ങൾ സാർവ്വത്രികമായി സ്വീകരിക്കുന്ന അഭയസ്ഥാനം സുഖവാസകേന്ദ്രങ്ങളാണ്. ധനസ്ഥിതിയനുസരിച്ച് കോവളമോ ഊട്ടിയോ സ്വിററ്സർലൻഡോ മൊണാക്കൊയോ പോളിനീഷ്യൻ ദ്വീപുകളോ ആവാം. താരപ്രഭ പരത്താൻ തൽക്കാലം നമുക്കിഷ്ടം അമേരിക്കയാണ്.

എന്നാൽ ഞങ്ങളുടെ വിരുന്നോ? ഭാര്യാഗൃഹമായ ഇടപ്പറമ്പത്തെ അടുക്കളയിൽ; ഭർത്തൃഗൃഹത്തിലില്ല, ബന്ധുവീട്ടിലില്ല, ഹോട്ടലുകളിലില്ല. വിരുന്നു പോയിട്ട് ഒരു പാത്രം കാപ്പി ആരും വിളിച്ചു തന്നിട്ടില്ല. ഒരുമാസത്തോളം ഞങ്ങളുടെ സുഖവാസകേന്ദ്രം ഇടപ്പറമ്പത്തെ വേലിക്കകം മാത്രമായിരുന്നു. അല്ലാതെവിടെപ്പോകാൻ? ചിന്നമ്മയെവിടെയാണോ അവിടമായിരുന്നു എന്റെ സുഖവാസകേന്ദ്രം. എല്ലാം നിഷേധിക്കപ്പെട്ട ഞങ്ങൾ ഞങ്ങളുടേതായ ഒരു ലോകം സൃഷ്ടിച്ചു. സദാ ഒരുമിച്ച്; അടുക്കളയിൽ, കുളക്കടവിൽ, പുരയിടത്തിൽ, കപ്പക്കാട്ടിൽ, മാഞ്ചുവട്ടിൽ. ഭവഭൂതിയുടെ ഉത്തരരാമചരിതത്തിലെ ശ്രീരാമന്റെ വാക്കുകൾ ഞാനെന്നുമോർക്കും.

''കരംപിടിച്ച നാൾ മുതൽ ഗൃഹത്തിലും
വനത്തിലും
വരാംഗി ശൈശവത്തിലും തഥൈവ
യൗവനത്തിലും
പരം നിനക്കുറങ്ങുവാൻ മൃദൂപധാന—
മിന്നുമറെറാ—
രംബുജാക്ഷിയെത്തൊടാത്ത രാമ
ബാഹുവല്ലയോ!''

ഭാര്യാഗൃഹത്തിലെ മധുവിധു കഷ്ടിച്ച് ഒരുമാസത്തോളം നീണ്ടുനിന്നു. ഒരുദിവസം രാവിലെ ഞാൻ കോട്ടയത്തിനു പോയി വൈകിട്ട് മടങ്ങിയെത്തുമ്പോൾ ചിന്നമ്മയിലാകെ ഒരു മാററം. ഒന്നിലും കൂസാത്ത, പ്രസന്നമായ ആ മുഖം ആകെ വാടിയ ഒരു മട്ട്. കുറച്ചുകഴിഞ്ഞപ്പോൾ ഒരു കാര്യം മനസ്സിലായി. ഞങ്ങളുടെ മണിയറയിലെ 'മണിക്കട്ടിൽ' എടുത്തു മാററിയിരിക്കുന്നു. ആ വീട്ടിലെ അല്പം സമ്പന്നനായ മറെറാരു 'പുതിയാപ്ള'യ്ക്കു കിടക്കാൻ. ഈ വിവരം എന്നോടു പറയുമ്പോൾ ചിന്നമ്മയുടെ കണ്ണു നിറയുന്നുണ്ടായിരുന്നു. അതു മുഴുവൻ കേട്ടുകഴിഞ്ഞപ്പോൾ എന്റെ നെഞ്ചിൽ ഒരു ടെന്നിസ് പന്ത് കുടുങ്ങിയപോലെ.

ഇതിൽ 'രാമബാഹുവിന്റെ വിശേഷണമൊഴിച്ച്' എന്നെ വിശ്വസിക്കാം.

എന്റെ ചിന്നമ്മയെ 'ചിന്നേ' എന്നല്ലാതെ, 'എടീ', 'നീ' എന്നൊന്നും ഞാൻ ഒരിക്കലും സംബോധന ചെയ്തിട്ടില്ല. കടുപ്പത്തിൽ, തീരെ അഹിതമായ ഒരു വാക്കുപോലും പറഞ്ഞിട്ടില്ല. 'സ്ത്രീധനം' എന്ന വാക്ക് ഏതു ഭാഷയിലായാലും 'തെറി'യായിട്ടാണ് എനിക്കു തോന്നുന്നത്. അതാഗ്രഹിക്കുന്നവനോളം ആണും പെണ്ണുംകെട്ട ഒരു സൃഷ്ടി മനുഷ്യവർഗ്ഗത്തിലില്ലെന്നാണ് എന്റെ അഭിപ്രായം.

അങ്ങനെ ഭാര്യാഗൃഹത്തിലെ മധുവിധു കഷ്ടിച്ച് ഒരുമാസത്തോളം നീണ്ടുനിന്നു. ഒരുദിവസം രാവിലെ ഞാൻ കോട്ടയത്തിനു പോയി വൈകിട്ട് മടങ്ങിയെത്തുമ്പോൾ ചിന്നമ്മയിലാകെ ഒരു മാററം. ഒന്നിലും കൂസാത്ത, പ്രസന്നമായ ആ മുഖം ആകെ വാടിയ ഒരു മട്ട്. കുറച്ചുകഴിഞ്ഞപ്പോൾ ഒരു കാര്യം മനസ്സിലായി. ഞങ്ങളുടെ മണിയറയിലെ 'മണിക്കട്ടിൽ' എടുത്തു മാററിയിരിക്കുന്നു. ആ വീട്ടിലെ അല്പം സമ്പന്നനായ മറെറാരു 'പുതിയാപ്ള'യ്ക്ക് കിടക്കാൻ. ഈ വിവരം എന്നോടു പറയുമ്പോൾ ചിന്നമ്മയുടെ കണ്ണു നിറയുന്നുണ്ടായിരുന്നു. അതു മുഴുവൻ കേട്ടു കഴിഞ്ഞപ്പോൾ എന്റെ നെഞ്ചിൽ ഒരു ടെന്നിസ് പന്ത് കുടുങ്ങിയതുപോലെ. നിയമം (Law) സർവ്വത്ര വെറുക്കപ്പെട്ടതാണ് എന്ന ആശയത്തിന്റെ സഞ്ചരിക്കുന്ന പ്രതിരൂപമാണ് 'ദേർ-ഇൻ-ലാ'.

അന്നു രാത്രി ചാവടിയിലെ വെറും തറയിൽ പായും വിരിച്ചു കിടന്നു, രണ്ടാളും ഒട്ടിച്ചേർന്ന്. പിറേറന്നു കാലത്ത് കണ്ണു കാണാൻ വയ്യാത്ത അമ്മയെ ഇടംവലംനിന്ന് കൈക്കു പിടിച്ച് നടത്തിക്കൊണ്ട് ഞങ്ങൾ വടയാററ് എന്നു പേരായ എന്റെ വീട്ടിലേക്കു പോന്നു. ഭർത്തൃഗൃഹത്തിലേക്കുള്ള വധുവിന്റെ ഗൃഹപ്രവേശം. അന്നു വൈകിട്ടുതന്നെ ചിന്നമ്മ വിവാഹത്തിന് എന്റെ അണിവിരലിൽ ഇടിയിച്ചിരുന്ന, അരപ്പവൻ തൂക്കം വരുന്ന മോതിരം ഊരി വിററു, അരി മേടിക്കാൻ.

പിൽക്കാലത്ത് 'ക്രോസ് ബെൽററ്' എന്ന നാടകത്തിലെ 'അമ്മു' എന്ന കഥാപാത്രത്തിനുവേണ്ടി താഴെപ്പറയുന്ന ഡയലോഗുകളെഴുതിയത് ആ മോതിരം ഓർത്തുകൊണ്ടായിരുന്നു.

''യുവതി:- (തൊണ്ടയിടറി) നാലുവർഷം മുൻപാണ്. മൂന്നുദിവസം തുടർച്ചയായ പട്ടിണിയിൽ എന്റെ അച്ഛനുമമ്മയും തളർന്നു വീഴുന്നത് ഞാൻ കണ്ടു. നടന്നുനീങ്ങാൻ വയ്യാത്ത എന്റെ അമ്മ ഇഴഞ്ഞുവലിഞ്ഞ് ഇറവാലത്തെ മഴവെള്ളം കുടിക്കുന്നത് ഞാൻ കണ്ടു. ഞാൻ ജോലിയന്വേഷിച്ചു; കടം ചോദിച്ചു; എരന്നു; തെണ്ടി. മനുഷ്യൻ തിരിഞ്ഞുനോക്കിയില്ല. ഞാൻ മോട്ടിക്കാവോന്ന് നോക്കി. സൗകര്യം കിട്ടിയില്ല. അവസാനം പത്തു രൂപയ്ക്ക്...''

നായർ: നീ വ്യഭിചരിച്ചു?

യുവതി: അല്ല. എന്നെ വിററ് അരി മേടിച്ചു. അച്ഛനുമമ്മയ്ക്കും വച്ചുകൊടുക്കാൻ. (പേജ് 27)

എന്നെ നാടകമെഴുതാൻ പഠിപ്പിച്ചത് എന്റെ ജീവിതമാണ്. ഇന്ന് എനിക്കു നാടകവും ജീവിതവും തമ്മിൽ തിരിച്ചറിയാൻ വയ്യാത്ത അവസ്ഥയുമാണ്.

(തുടരും)



**മേതിൽ രാധാകൃഷ്ണൻ**

# ഹിച്ച്കോക്കിൻെറ ഇടപെടൽ

IV

ആരതിയുടെ കൂടെ കളിച്ച ആദ്യത്തെ ബാഡ്മിൻറൻ കളിയെപ്പററി ഗായത്രിക്ക് ഭർത്താവിനോട് പറയാനുണ്ടായിരുന്നത് ഇതായിരുന്നു:

–നിങ്ങളുടെ ശിഷ്യയ്ക്ക് കിറുക്കാണ്. കളി തുടങ്ങണമെങ്കിൽ ടോസ് ചെയ്തേ പററൂ. വീട്ടുമുററത്ത് വെറുതെ കളിക്കുമ്പോൾ ആരെങ്കിലുമങ്ങനെ ചെയ്യുമോ? ശരി, അതിരിക്കട്ടെ. ടോസ് ചെയ്യാൻ എൻെറ കൈയിലൊരു നാണ്യം വച്ചുതന്നു. നോക്കിയപ്പോൾ ഒരു ഡാനിഷ് നാണ്യമാണ്. ആദ്യമത് തിരിച്ചറിഞ്ഞില്ല. ഞാൻ മനസ്സിലാകാതെ തുറിച്ചു നോക്കി. അതിൻെറ അർത്ഥം . അവൾ തെററിദ്ധരിച്ചിരിക്കണം. പറയുകയാണ്, "ഇന്ത്യൻ നാണ്യങ്ങൾ ടോസ് ചെയ്യാൻ കൊള്ളില്ല." ഇന്ത്യൻ നാണ്യങ്ങൾക്കെന്തു കുഴപ്പം? പറയുകയാണ്, "പ്രതീകങ്ങൾക്ക് സ്ഥിരതയില്ല." എനിക്കത് മനസ്സിലായില്ല. അപ്പോൾ പറയുകയാണ്, "മനസ്സിലായില്ലേ? മൂന്നു സിംഹങ്ങളുടെ രൂപം. ഒരു നാണ്യത്തിലത് വാലാണെങ്കിൽ മറെറാരു നാണ്യത്തിലത് തലയാണ്." ഇത് ശുദ്ധ കിറുക്കല്ലേ?

അമർനാഥ് പ്രതികരിച്ചു:

–ഒരു മറുപടിക്കു പകരം രണ്ടു ചോദ്യം തരാം. ഒന്ന്, ആരതി ശ്രദ്ധിച്ച കാര്യം ഇന്ത്യയിലെ എത്ര പൗരന്മാർ ശ്രദ്ധിച്ചിട്ടുണ്ട്? രണ്ട്, ഒരു രാഷ്ട്രീയകക്ഷിക്ക് വേണമെങ്കിൽ ഇതിനെയൊരു ദേശീയ പ്രശ്നമായി കുത്തിപ്പൊക്കിക്കൂടേ?

–ദേശീയപ്രശ്നം! ചുക്ക്! ഉലുവ...

ഗായത്രിക്ക് വാക്കുമുട്ടി.

അപ്പോൾ അടവ് മാററി:

–പ്രിയ ശിഷ്യാ, യുവകാമിനി...

അമർനാഥ് അന്നുരാത്രി തൊണ്ടിസഹിതം ഗായത്രിയെ പിടികൂടുകയുണ്ടായി: അവൾ വീട്ടിലെ നാണ്യങ്ങൾ മുഴുവൻ പെറുക്കിക്കൂട്ടി ഓരോന്നായി പരിശോധിക്കുകയായിരുന്നു! അയാൾക്ക് അവളോട് ആദരവ് തോന്നുകയുണ്ടായി.

○

അന്ന് ഗായത്രിയുടെ ജല്പനം ("പ്രിയ ശിഷ്യ യുവകാമിനി") ഒരു ജല്പനം മാത്രമാണെന്ന് അമർനാഥിന് തോന്നി. ഇന്നത് വിചിത്രമായൊരു രീതിയിൽ അയാളെ ഒരു ചോദ്യത്തിലെത്തിക്കുന്നു.

ഒരു തലതൊട്ടപ്പൻ ആര്?

ഞാൻ ഒരുതരം തലതൊട്ടപ്പനാണെന്നു വയ്ക്കുക. എങ്കിൽ, ഒരു തലതൊട്ടപ്പനും അവൻ തലതൊട്ടവൾക്കും തമ്മിലെന്ത്? വീണ്ടും, വിചിത്രമായൊരു രീതിയിൽ, അതയാളെ ഒരു സംഭവകഥയിലെത്തിച്ചു. പഞ്ചാബിലോ മറേറാ ഒരു ബാരക്കും ചുററുമുള്ള മനുഷ്യനിവാസ കേന്ദ്രങ്ങളും. രാത്രി പെണ്ണുങ്ങൾപോലും പുറത്തു കട്ടിലിട്ട് കിടക്കുന്ന ചൂടുകാലം. എങ്ങനെയോ ഇങ്ങനെയൊരു രംഗത്തിൽ എത്തിപ്പെട്ടൊരു പട്ടാളക്കാരൻ കട്ടിലിൽ കിടക്കുന്നൊരു പെണ്ണിനെ കണ്ട് മോഹിച്ചു. സഹിക്കാനാവാതെ അവൻ അവളുടെ മാറിടം തേടുകയായി. പെണ്ണിൻെറ നിലവിളി കേട്ടുണർന്ന ആണുങ്ങൾ അവനെ പിടികൂടി. ആൾക്കൂട്ടം അവനെ ഒരു പേപ്പട്ടിയെ എന്നതുപോലെ തല്ലിക്കൊല്ലാൻ പോവുകയാണെന്ന് അവന് ഉറപ്പായി. എന്നാൽ, അവരുടെ ശിക്ഷാവിധികൾ അസാധാരണമായിരുന്നു. പെണ്ണ് കട്ടിലിൽ എഴുന്നേററിരുന്ന് മാറിലെ വസ്ത്രം മുകളിലേക്കൊതുക്കി. ആണുങ്ങൾ കഴുത്തുപിടിച്ചുതള്ളി അവനെ അവളുടെ മാറിലെത്തിച്ചു. തെല്ലിട അവനെ മുലയൂട്ടിയതിനുശേഷം പെണ്ണ് പഴയപടി മാറിടം മറച്ചു. പിന്നെ, അവൻെറ മേൽ ആരും കൈവച്ചില്ല. കൂവലുകൾക്കും കുരവകൾക്കും ഇടയിലൂടെ ബാരക്കിലേക്കോടാൻ അവന് അനുവാദം കിട്ടി. ഓടുമ്പോൾ പട്ടാളക്കാരൻ സ്വയം ചോദിച്ചു: ഇതിൻെറയെല്ലാം അർത്ഥമെന്ത്? അവളോട് ചോദിച്ചിരുന്നെങ്കിൽ അവൾ പറയുമായിരുന്നു: ഇപ്പോൾ നീയെൻെറ മുലക്കുഞ്ഞായിരിക്കുന്നു; നീ ആദ്യം മാറിൽ തൊട്ടത് എന്നെയിപ്പോൾ കളങ്കപ്പെടുത്തുന്നില്ല!

അയാൾ പിന്നെ ആരതിയുടെ വാക്കുകളുടെ





വീഞ്ഞു തുളുമ്പുന്ന ഓർമ്മകളിൽ പാറിക്കിടന്ന് ബൈബിൾക്കാലങ്ങളിലേക്ക് ഒഴുകുകയായി. ശലമോൻെറ ഗീതം, അതിലൊരു ശൂലേംകാരത്തിയുണ്ടല്ലോ. അവൾക്കവളുടെ പ്രിയൻ സ്തനങ്ങൾക്കിടയിലെ മൂരിൻകട്ടയാകണമല്ലോ. പെങ്ങളെന്നും കാന്തയെന്നും ഒരേ മൂച്ചിൽ വിളിക്കപ്പെടുന്നവൾ അങ്ങനെ വിളിക്കുന്നവൻെറ ആരാണ്? അവൾക്കവനെ ആരാലും നിന്ദിക്കപ്പെടാതെ വെളിയിൽ കണ്ട് ചുംബിക്കണമല്ലോ–"നീ എൻെറ അമ്മയുടെ മുലകുടിച്ച സഹോദരൻ ആയിരുന്നുവെങ്കിൽ..." അവൾക്കവനെ സഹോദരനാക്കാൻ ഗർഭത്തിൻെറയും ഈററില്ലത്തിൻെറയും ഓർമ്മകളിലേക്കു പിടിച്ചുകൊണ്ടുവരണമല്ലോ–"എൻെറ അമ്മയുടെ വീട്ടിലേക്കും എന്നെ പ്രസവിച്ചവളുടെ അറയിലേക്കും കൊണ്ടുവരുന്നതുവരെ അവനെ വിട്ടില്ല..." അമ്മയുടെ അറയിൽ അവർക്കു ശയിക്കണമല്ലോ–"പ്രേമത്തിന് ഇഷ്ടമാകുവോളം അതിനെ ഇളക്കരുത്, ഉണർത്തുകയുമരുത്..."

ആരതി പറയുകയുണ്ടായി:

"ഉറവിടങ്ങളുടെ ഗന്ധം മാറാത്ത ഓരോ പ്രേമത്തിലും അഗമ്യഗമനത്തിൻെറ, ഇൻസെസ്ററിൻെറ, സ്പർശമുണ്ട്. അമ്മ പ്രസവിച്ച അറയിൽ പ്രിയനുമായി ഇണചേരാനാണ് ഓരോ പെൺകുട്ടിയും രഹസ്യമായി ആഗ്രഹിക്കുന്നത്. ചില പഴയ തറവാടുകളിൽ വിവാഹരാത്രിക്കുള്ള ഇടം തലമുറ തലമുറകളായി ഒരേ മച്ചുതന്നെയായിരുന്നു... അയൽവീട്ടിലെ പെൺകുട്ടിയെ പ്രാപിക്കുന്നവൻ അവൻെറ പെങ്ങളോടുള്ള ആദരവ് പൂർത്തിയാക്കുന്നു..."

അമർനാഥ് ഉറങ്ങുകയായിരുന്നു. ഉറക്കത്തിൽനിന്ന് ഞെട്ടിയുണർന്നപ്പോൾ, പക്ഷേ, അയാളുടെ മനസ്സിൽ ഏററവുമടുത്തുള്ള യാഥാർത്ഥ്യം മറെറാന്നായിരുന്നു. ആരതിയുടെ കൈയിൽനിന്ന് തോക്ക് തിരിച്ചുവാങ്ങണോ എന്ന് കേശവദാസ് ചോദിച്ചതിന് അയാൾ മറുപടി നൽകിയിട്ടില്ല. ഇപ്പോൾ അയാൾ സ്വയം ചോദിച്ചു: തിരിച്ചുവാങ്ങണോ?

ആരതി പറയുകയുണ്ടായി:

"ചിലപ്പോൾ ഉറക്കത്തിൽ അറിയാതെ എൻെറ കൈ തലയണയ്ക്കടിയിലെത്തും. തോക്കിൻെറ തണുത്ത ലോഹം വിരലിൽ തടയും. ആ തണുപ്പ് എന്നെ ഞെട്ടിച്ചുണർത്തും."

തോക്ക് പ്രയോഗിക്കുന്നതിനെതിരെ ആദ്യത്തെ വിലക്ക് അതിൻെറ തണുപ്പാണെന്ന് അമർനാഥിന് തോന്നി. തൊട്ടു പെരുമാറാനുള്ള വസ്തുക്കളിൽ വിരലുകൾ ഒരല്പം ഊഷ്മളത പ്രതീക്ഷിക്കുന്നു. അല്ലെങ്കിൽ, ആരതി എന്തിനെയാണ് പേടിക്കുന്നത്? ഒരു നാണ്യത്തെപ്പോലെ ഉടലില്ലാതെ വാലും തലയും മാത്രമുള്ള അതെന്താണ്? ഇടനാഴിയിൽ പമ്പരംപോലെ കറങ്ങുന്നൊരു നാണ്യം അയാളുടെ മനസ്സിലുണ്ടായി. കറങ്ങുന്നതിന്നിടയിൽ അത് സ്വയം ചോദിക്കുന്നുണ്ടായിരുന്നു, "തലയോ വാലോ?" ആരതി അത്തരം ചോദ്യങ്ങളാണ് ഇഷ്ടപ്പെടുന്നത്. പക്ഷേ–

തോക്ക് തരിച്ചുവാങ്ങണോ?

എഴുന്നേററ് കേശവദാസിന് ഫോൺ ചെയ്താലോ എന്ന് ഒരുനിമിഷം അയാൾ ആലോചിച്ചു. എന്തിന്? ഇത്ര ഗൗരവകരമായ കാര്യമായിരുന്നെങ്കിൽ കേശവദാസ് വീണ്ടും ചോദിക്കുമായിരുന്നു. ഒരിക്കൽ അങ്ങനെയൊരു ചോദ്യം ചോദിച്ച കാര്യംതന്നെ കേശവദാസ് മറന്നിരിക്കുന്നു. അമർനാഥ് പെട്ടെന്നോർത്തു: തോക്കു തിരിച്ചുവാങ്ങണോ എന്നു തിരക്കാൻ കേശവദാസിനെ പ്രേരിപ്പിച്ചതെന്ത്!

○

ഇടനാഴി ഹിച്ച്കോക്കിൻേറതാണെന്ന് അവൾ പറഞ്ഞല്ലോ. ഹിച്ച്കോക്ക് ഇടപെടാത്ത ഇടനാഴിയേതെന്ന് ആരതി ഇപ്പോൾ അത്ഭുതപ്പെടുന്നു.

ആരതിയുടെ വീട്ടിലാണ് ഒരു സസ്പെൻസ് ചിത്രം സ്ഥലം പിടിക്കുന്നതെന്ന് സങ്കല്പിക്കുക. എങ്കിൽ, ഹിച്ച്കോക്ക് വീടിൻെറ മുൻവശത്തുള്ള വരാന്തയിൽനിന്ന് കാലെടുത്തുവച്ച് ഇടനാഴിയിൽ പ്രത്യക്ഷപ്പെടും; ഇടത്തും വലത്തും നേരെ മുന്നിലുള്ളതുമായ വാതിലുകളിലേക്കും, കോണി തുടങ്ങുന്ന ഭാഗത്തേക്കും നോക്കും; ഇതെല്ലാമെന്താണാവോ എന്ന് അമേരിക്കൻ ശൈലിയിൽ ചുമലുകൾ കുലുക്കിക്കാണിച്ച് വരാന്തയിലേക്ക് പിൻവാങ്ങി അപ്രത്യക്ഷനാകും.

ഇടനാഴിയുടെ ദിശ മേരിയുടെ അറയിലേക്കാണ്, മനസ്സിലായോ? അച്ഛൻെറയും അമ്മയുടെയും കിടപ്പറയിൽനിന്ന് ആരതിയുടെ മുറിയിലേക്കോ (മറിച്ചോ), ഈ രണ്ടു മുറികളിൽനിന്ന് വരാന്തയിലേക്കോ (മറിച്ചോ) പോകുന്നൊരാൾക്ക് ഇത്തിരി ഇടനാഴിയേ വേണ്ടൂ. രണ്ടോ മൂന്നോ ചുവടും നൊടിയിടയും. മറിച്ച്, ഇടനാഴിയുടെ മുഴുവൻ നീളവും ആരെങ്കിലും നടന്നുതീർക്കുന്നെങ്കിൽ ആ ആൾ ഒന്നുകിൽ മേരിയുടെ അറയിലേക്ക്, അല്ലെങ്കിൽ കോണിപ്പടികൾ വഴി ടെറസ്സിലേക്ക്. എന്നാൽ, ടെറസ് ആരുടെയും മുറിയല്ലാത്തതിനാൽ, ഇടനാഴിയിലൂടെ ആരെയെങ്കിലും ഉദ്ദേശിച്ചുള്ള 3പാക്ക് മേരിയുടെ അറയിലേക്ക്. അപ്പോൾ, ഇടനാഴിയുടെ ദിശ മേരിയുടെ അറയിലേക്കുതന്നെ!

മേരിയുടെ അറയ്ക്കുള്ളിലെ മേരി ചില ചില ബോധങ്ങളാൽ സുരക്ഷിതയാണെങ്കിലും മേരിയുടെ അറ സ്വയം എത്രത്തോളം സുരക്ഷിതമാണ്!

അരക്ഷിതത്വത്തിൻെറ ദിശ ചൂണ്ടുന്ന പലക മേരിയുടെ അറയിലേക്ക് നയിക്കുന്നു. തന്നിൽ താൻ സംശയിക്കുന്ന കറുത്ത അരക്ഷിതത്വത്തിൻെറ ചുവടുകൾ ആ ദിശയിലെവിടെയോ പരുങ്ങി നിൽക്കയാണെന്നറിഞ്ഞ് ആരതി തയ്യാറെടുത്തിരിക്കയാൽ,



അവളുടെ തലയണയ്ക്കടിയിലാണ് തോക്കു കിടക്കുന്നത്.

കട്ടിലിൽ കമിഴ്ന്നുകിടന്ന് മുഖമുയർത്തിയാൽ അവളുടെ ദൃഷ്ടി നേർവരയിൽ ഇടനാഴിയിലേക്കുള്ള ജനാലയിലൂടെ കടന്നുപോകും. ചിലപ്പോൾ അവൾ തലയണയ്ക്കുമേൽ കൈമുട്ടുകളിലുയർന്ന് ജനാലയുടെ ഒത്ത നടുവിലുള്ള രണ്ടഴികൾക്കിടയിലൂടെ തോക്കുചൂണ്ടി കിടക്കും.

○

ആദ്യം അലക്ഷ്യമായാണ് ആരതിയങ്ങനെ ചെയ്തത്. എന്നാൽ, പെട്ടെന്ന് അവളുടെ ദൃഷ്ടി കൂർക്കുകയും, കൈകൾ വേണ്ടേടത്തയഞ്ഞും വേണ്ടേടത്ത് മുറുകിയും ഏറ്റുമുട്ടലിന്റെ നിമിഷത്തിലേക്ക് ഉണർന്നുനിൽക്കുകയും ചെയ്തു. എന്തെന്നാൽ, അശ്രദ്ധമായൊരു നിമിഷത്തിൽ അവളുടെ തല ഉദാസീനമായി തലയണയിലേക്ക് ചായാൻ തുടങ്ങിയപ്പോൾ ഇടനാഴിയിലൂടെ ആരോ ഇടത്തോട്ട് കടന്നുപോയി.

കോണിയിലേക്ക് കയറുന്ന ഭാഗത്ത് ഒരു മെഴുകുതിരിയുടെ മങ്ങിയ വെളിച്ചമുണ്ടാക്കുന്ന വൈദ്യുതവിളക്കാണ് ഇപ്പോൾ ഇടനാഴിക്കാകെ കാഴ്ച നൽകുന്നത്. എന്നല്ല, കോണിയുടെ തടസ്സംമൂലം ഇടനാഴി മുഴുവൻ ആ വെളിച്ചത്തിലുമല്ല. ഇടനാഴിയിലൂടെ പോകുന്നൊരാളുടെ നിഴൽ വീഴുക ആരതിക്ക് ജനാലയിലൂടെ കാണാവുന്ന ചുവരിലായിരിക്കും. ഇപ്പോൾ കടന്നുപോയ ആളുടെ പിൻനിഴൽ മാത്രമാണ് നൊടിയിടനേരം അവൾ കണ്ടത്. കടന്നുപോയ ആളെ കണ്ടില്ല. കോണിയുടെ പടവുകളിൽ കാലൊച്ച കേൾക്കാത്തതിനാൽ ആളുടെ ഗതി മേരിയുടെ അറയിലേക്കുതന്നെ. ആൾ തിരിച്ചുവരുമ്പോൾ ആൾക്കു മുൻപേ നിഴൽ ചുവരിൽ വീഴും. ആ നിഴലിന്റെ വരവു കാത്ത്, കാഞ്ചിയിൽ വിരൽ തൊടുവിച്ച്, ആരതി ഹൃദയമിടിപ്പുകളിൽ വഴുക്കാതെ കിടന്നു.

പ്രതീക്ഷിക്കപ്പെട്ട നിഴൽ ഏതാണ്ട് അരമണിക്കൂറിനു ശേഷം ചുവരിൽ വീണപ്പോൾ, നിഴലിനു പകരം ആൾതന്നെ അവിടെ എത്തുന്നതിനു മുൻപുള്ള നിമിഷങ്ങളിൽ ആരതിയുടെ മനസ്സ് ഒരു കാമറയുടെ വേഗത്തിൽ ചിന്തിച്ചു–

എ:

മേരിയുടെ അറയിലേക്ക് പോയത് അച്ചനും ഇപ്പോൾ ഇടനാഴിയിലൂടെ തിരിച്ചുവരുന്നത് ഹിച്ച്കോക്കുമാണെങ്കിൽ, അച്ചൻ ഇപ്പോഴും മേരിയുടെ അറയിൽ എന്താണ് ചെയ്തുകൊണ്ടിരിക്കുന്നത്?

ബി:

മേരിയുടെ അറയിലേക്ക് പോയത് ഹിച്ച്കോക്കും ഇപ്പോൾ ഇടനാഴിയിലൂടെ തിരിച്ചുവരുന്നത് അച്ചനുമാണെങ്കിൽ, ഹിച്ച്കോക്ക് ഇപ്പോഴും മേരിയുടെ അറയിൽ എന്താണ് ചെയ്തുകൊണ്ടിരിക്കുന്നത്?

സി:

മേരിയുടെ അറയിലേക്ക് പോയതും ഇപ്പോൾ ഇടനാഴിയിലൂടെ തിരിച്ചുവരുന്നതും ഹിച്ച്കോക്കാണെങ്കിൽ... ഇല്ല, അതു നടപ്പില്ല. ഒരേ പടത്തിൽ രണ്ടുതവണ ഇടപെടുന്ന വഴക്കം ഹിച്ച്കോക്കിനില്ല.

ഡി:

മേരിയുടെ അറയിലേക്ക് പോയതും ഇപ്പോൾ ഇടനാഴിയിലൂടെ തിരിച്ചുവരുന്നതും അച്ചനാണെങ്കിൽ... എങ്കിൽ...

സാൻറ മറീയ!

ആരതി തോക്കിന്റെ കാഞ്ചി വലിച്ചു.

○

ആരതി വിശദീകരിച്ചു:

–എന്റെ ലക്ഷ്യം നിഴലായിരുന്നു. എന്നാൽ, ഞാൻ സമയം കണക്കുകൂട്ടിയത് പിഴയ്ക്കുകയാൽ, വാച്ചിൽ സമയം നോക്കാനുയർന്ന ഇടംകൈയിന്റെ നിഴലിന്റെ സ്ഥാനത്ത് പ്രതീക്ഷിച്ചതിലും നേരത്തേ ആളുടെ കൈതന്നെ വരികയാൽ, അച്ചന് വെടിയേൽക്കയാണുണ്ടായത്.

കേശവദാസ് പറഞ്ഞു:









**കെ. ജയകുമാർ**

# സാന്ത്വനാശ്രമം




ങ്ങുപോകുമെ'ന്നന്തിച്ചുനില്ക്കേ,
'ഇങ്ങുപോരികെ'ന്നോതുന്ന നിന്നെ,
നൊമ്പരത്തിന്റെ കാടകംതോറും
സാന്ത്വനാശ്രമം തീർക്കുന്ന നിന്നെ,

അന്ധകാരത്തിലാഴുന്ന പെങ്ങൾ-
അഭയമന്ത്രമായ് മാറുന്ന നിന്നെ,
സങ്കടങ്ങൾ തൻ ഭാരം വഹിക്കാ-
നെന്നുമത്താണിയാവുന്ന നിന്നെ,

ചിത്തരോഗങ്ങളാർക്കെന്നു ചോദി-
ച്ചുത്തരത്തിനായ് നില്ക്കുന്ന നിന്നെ
കാണുമെന്നു മീക്കൽ നിരത്തിൽ ഞാൻ
കൈവിതിർക്കുന്നൊരാൽമരംപോലെ.

ചിന്തയിൽക്കണ്ണു ചിമ്മാതെ നില്ക്കും
ചിത്തഗോപുര ദീപമേതെന്നും,
ദൃഢമൃദുലമാമന്തരംഗത്തിൻ
ദ്രുതവിളംബിത താളമേതെന്നും,

രാത്രി മാരി പെയ്തുൾത്തടം തണ്ണീർ
വാർത്തൊഴിഞ്ഞുഷസ്സാവുന്നതൊന്നും,
അറിവതില്ല നിൻ തീവ്രതയ്ക്കുള്ളോ-
രുറവയേതെന്നുമെവിടെയാണെന്നും.

വിത്തമത്ത പ്രതാപ ഫൂൽക്കാര-
മേററുവാങ്ങി വാടാതെ നില്ക്കുമ്പോൾ,
ശുഭ്രനാള സമാനമാം നിന്റെ-
യഗ്നി വാങ്മയ ജ്വാലയേല്ക്കുമ്പോൾ,

നിന്റെ കൂടെ വന്നാക്കരിംവാന-
ത്തിന്ദ്രചാപം വരയ്ക്കുവാൻ തോന്നും.
വക്കുപൊട്ടിയ മൺചെരാതിൽ പൊൻ-
മൊട്ടു മെല്ലെ വിടർത്തുവാൻ തോന്നും.

കൂട്ടുവന്നില്ല ഞങ്ങളിലാരും
കൂരിരുട്ടിന്റെ കോട്ടകൾക്കുള്ളിൽ,
ഗേഹവാതിലിൽ കാത്തുനിന്നില്ല
സ്നേഹദൂതുമായ് നീ പോയ നാളിൽ.

പേടിയാണെനിക്കുള്ളം തുറക്കാൻ,
കൂടെ നില്ക്കും നിഴലിനെ നോക്കാൻ,
ചിത്രഭിത്തിയിൽ വിള്ളലുണ്ടാക്കാൻ,
ഇഷ്ടനിദ്രയ്ക്കു ഭംഗം വരുത്താൻ.

നിന്റെ നഷ്ടങ്ങൾ, നോവുകൾ, പണ്ടേ
നീ മറന്നിട്ട സിംഹാസനങ്ങൾ,
നിന്റെ വാഴ്വിന്റെ ചില്ലയിൽ ചൈത്രം
വാക്കു നല്കിയോരേഴു വർണ്ണങ്ങൾ,
വിസ്മരിച്ചു വന്നീ വെയിൽ മേട്ടിൽ
വീണ പൂക്കളെ തേടുന്നൊരാളെ
കാണുവാനെനിക്കാവില്ല; കണ്ടാ-
ലുണ്മയാലെന്റെ കണ്ണുകൾ പൊട്ടും.

–എല്ലാം പരിഗണിക്കുമ്പോൾ, ഞാൻ തോക്കു തുടച്ച് വൃത്തിയാക്കുമ്പോൾ അശ്രദ്ധ കാരണം ഒരപകടം സംഭവിച്ചതാണെന്നത് സ്പഷ്ടം. എന്റെ വിരലുകളിൽ മാത്രമേ മുറിവേററുള്ളു, കണ്ടില്ലേ?

എന്നാൽ, കേശവദാസിന്റെ വിരലുകൾക്കു ശുശ്രൂഷ നൽകിയ വിദഗ്ദ്ധൻ പറഞ്ഞു:

–നിങ്ങൾ വിവരിച്ചതു പോലെയാണ് സംഭവം ശരിക്കും നടന്നതെങ്കിൽ, നിങ്ങളുടെ മോതിരവും മോതിരവിരലും വെടിയുണ്ടയ്ക്കൊപ്പം ചുവരിൽ മറവു ചെയ്യപ്പെടുമായിരുന്നു. എന്നാൽ, അതു സംഭവിക്കാത്ത നിലയ്ക്ക് എന്റെ റിപ്പോർട്ട് നിങ്ങളുടെ മൊഴിയനുസരിച്ചാവട്ടെ.

വിദഗ്ദ്ധൻ യാത്ര പറഞ്ഞിറങ്ങിയപ്പോൾ ഉമാദേവി പ്രഖ്യാപിച്ചു:

–ആരതി എന്തിനങ്ങനെ ചെയ്തെന്ന് എനിക്കറിയാം. നിങ്ങൾ മേരിയുടെ കിടപ്പറയിലേക്ക് മാറിയാലും എനിക്കൊന്നുമില്ല. മേരിയെ നമ്മുടെ കിടപ്പറയിലേക്ക് കൊണ്ടുവന്നാലും എനിക്കൊന്നുമില്ല. എന്റെ മകൾ അതു ചെയ്തല്ലോ, എനിക്കതു മതി.

മേരി ഇടം കാലിയാക്കി.

വായുവിൽ ശുഭപര്യവസായിത്വത്തിന്റെ വാഗ്ദാനം നിറഞ്ഞുനിൽക്കുമ്പോഴാണ് മേരി തീരുമാനമെടുത്തത്. ആ രാത്രിയിലെ വെടിയൊച്ച കേട്ട് ഞെട്ടിയുണർന്നതിനുശേഷം അവൾക്കൊരിക്കലും ശരിക്കും ഉറങ്ങാൻ കഴിഞ്ഞിട്ടില്ല; അവളുടെ ഉറക്കത്തിന്റെ ആഴങ്ങളും അവിടത്തെ സ്രാവങ്ങളും അതിന്നിടയിലെ വളർച്ചയുമെല്ലാം അതോടെ ഒടുങ്ങി; തെരുവിൽ വച്ച് ശിരോവസ്ത്രം നീക്കം ചെയ്യപ്പെട്ട കന്യാസ്ത്രീയെപ്പോലെ അവൾ അപമാനത്തിന്റെ മുണ്ഡനം അറിഞ്ഞുകഴിഞ്ഞു... മേരിയുടെ ജല്പനങ്ങളിൽ നിന്ന് ആരതി സ്വരൂപിച്ചെടുത്തതാണ് ഇത്രയും. മേരി നേരിട്ടു പറഞ്ഞത് വളരെ ലളിതമായിരുന്നു.

–വല്ലാത്ത ചൂട്. എപ്പോഴും വിയർക്കുന്നു. മുറിയിൽ ഒരൊററ ജനാലപോലുമില്ലല്ലോ.

— ഓ, മേരി! എന്നോടു പൊറുക്കില്ലേ!

ആരതി രഹസ്യമായി കരഞ്ഞു!

ആൾവലിപ്പമുള്ള മെഴുകുതിരികൾ തലമുടി പറിച്ചെറിഞ്ഞ് അവളുടെ മനസ്സിലൂടെ അലറി നടക്കാൻ തുടങ്ങിയപ്പോൾ മേരിക്കെന്നതു പോലെ അവൾക്കും ഉറക്കം നഷ്ടപ്പെട്ടു. ഒരു ചിത്തരോഗ വിദഗ്ദ്ധൻ മരുന്നുകൾ കുറിച്ചു കൊടുത്തു. "പക്ഷേ," അയാൾ ഉമയോടും കേശവദാസിനോടും രഹസ്യമായി പറഞ്ഞു: "ഉറക്കം വരുന്നതുവരെ, പകൽ മുഴുവൻ, കുട്ടിക്ക് വളരെ ഇഷ്ടപ്പെട്ടൊരാൾ കുട്ടിയോടൊപ്പമുണ്ടാവണം." ആ ആൾ ആരതിയുടെ തലതൊട്ടപ്പൻ തന്നെയാവട്ടെയെന്ന് ഉമയും കേശവദാസും ഒരേപോലെ ശഠിച്ചു. അമർനാഥ് സമ്മതിച്ചു. എന്തെന്നാൽ, വേനലിലെ ഒഴിവ് തുടങ്ങിയിരുന്നു.

(തുടരും)



സാറാ തോമസ്

# നീലക്കുറിഞ്ഞികൾ ചുവക്കുംനേരം

രാവിലെ നിലീന ഉണർന്നപ്പോൾ അപ്പു മതിലുചാരിയിരിപ്പുണ്ട്—ഏതോ അഗാധചിന്തയിൽ മുഴുകി—പരിസരബോധം കൂടി നഷ്ടപ്പെട്ട്.

ചെമ്പകപ്പൂവിൻെറ മാദകഗന്ധം പകർന്ന ഉന്മത്തതയിൽ രാത്രിയുടെ വൈകിയ യാമം വരെയും തന്നോടൊപ്പം രമിച്ചു. ഇപ്പോൾ പെട്ടെന്ന് എന്തു പിണഞ്ഞു?

പതുക്കെ അരികത്തണഞ്ഞു. നഗ്നമായ തോളത്ത് മുഖമണച്ചു. എന്നിട്ടും അറിയാതെ...

''അപ്പൂ—ഇതാ ഇങ്ങോട്ടു നോക്കൂ. ഇത്ര



കടുത്ത ആലോചന? മണ്ടത്തരമായിപ്പോയി എന്നു തോന്നുകയാണോ?''

'ങേ' ഞെട്ടിയുണർന്നതുപോലെ മുഖം തിരിച്ചു.

'നിലീനാ' അധരങ്ങൾ അതീവ വാത്സല്യത്തോടെ മുടിച്ചുരുളുകളിൽ അമർന്നു.

''എന്താ നിലീന പറഞ്ഞത്?''

''അപ്പോ അതും കേട്ടില്ലേ? എല്ലാം ഒരു പാതിരാക്കിറുക്കായി തോന്നിത്തുടങ്ങിയോ എന്ന് എനിക്കിപ്പോ ഒരു സംശയം.''

''നിലീനയ്ക്ക് അങ്ങനെ പറയാൻ എങ്ങനെ മനസ്സു വന്നു? എൻെറ ഉള്ളിലെ ചാഞ്ചല്യങ്ങൾ! ഇന്നലെ രാത്രി നിന്നെ സ്വന്തമാക്കാൻ കഴിഞ്ഞില്ലായിരുന്നുവെങ്കിൽ ഒരുപക്ഷേ, ഈ ജീവിതത്തിൽ ഒരിക്കലുംതന്നെ—ഇല്ല—അതു പറയാൻപോലും ഞാൻ ഇഷ്ടപ്പെടുന്നില്ല. ഇനിയിപ്പോൾ നീ എൻേറതായിക്കഴിഞ്ഞു. ഇനി ഒരു ശക്തിക്കും എന്നെ നിന്നിൽനിന്ന് അകററാനാവില്ല നിലീനാ. നീയെനിക്ക് നഷ്ടമായെങ്കിൽപ്പിന്നെ—''



''അപ്പൂ, എന്തൊക്കെയാണീപ്പറയുന്നത്? ഞാൻ സ്വമേധയാ കൂടെയുള്ളപ്പോൾ എങ്ങനെയാണ് അപ്പുവിന് നഷ്ടപ്പെടുക? ഏതായാലും നമ്മുടെ ശരീരവും മനസ്സും ഒന്നിച്ചുകഴിഞ്ഞിരിക്കുന്നു. ഇനി അപ്പുനെ എൻെറയടുക്കൽ നിന്നും അകററാൻ ആർക്കും സാദ്ധ്യമല്ല. ഞാൻ സമ്മതിക്കുകയുമില്ല. അത്രയ്ക്കും എനിക്കുറപ്പാണ്.''

അയാൾ ഒന്നും മിണ്ടിയില്ല. എങ്കിലും ആ മുഖത്ത് ഏതോ ദൈന്യത വിട്ടുമാറാതെ—

നിലീനയ്ക്ക് അമ്പരക്കാനേ കഴിഞ്ഞുള്ളു.

''ഈ അപ്പുന് എന്തു പററി? ഏതൊക്കെയോ ആശങ്കകൾ ബാക്കിനില്പുള്ളതുപോലെ.''

''ഞാൻ എന്താണു പറയേണ്ടത്? ഇന്നലെ ആ തിരുമേനി പറഞ്ഞതൊക്കെ നിലീനയും കേട്ടതല്ലേ? ഏതു തരത്തിലാണ് നീ അതു മനസ്സിലാക്കിയെടുത്തതെന്ന് എനിക്കറിയില്ല. പക്ഷേ, എനിക്ക്... എനിക്കത്ര നിസ്സാരമാക്കി തള്ളാൻ കഴിയുന്നില്ല. എൻെറ മനസ്സിൻെറ സ്വാതന്ത്ര്യത്തെ കുരുക്കിൽപ്പെടുത്താൻ പോന്ന ചിലതൊക്കെ ഇനിയും എവിടെയൊക്കെയോ തങ്ങിനില്പുള്ളതുപോലെ. എനിക്ക് മറെറാരുതരത്തിൽ ചിന്തിക്കാൻ സാധിക്കുന്നില്ല. എന്തായാലും ബാക്കികൂടി എനിക്കറിയേണ്ടിയിരിക്കുന്നു.''

''ഏതു ബാക്കി?''

''കോവിലകത്ത് ആ അനന്തകൃഷ്ണനെയും കാത്ത് ഒരു സ്ത്രീ ഇപ്പോഴും... അതൊരു യാഥാർത്ഥ്യമാണെങ്കിൽ?''

''അപ്പൂ എല്ലാമങ്ങ് വിശ്വസിച്ചോ? ഇനി അങ്ങനെയാണെങ്കിൽത്തന്നെ നമുക്കെന്ത്? ഏതോ അറിയപ്പെടാത്ത ഒരാളെക്കുറിച്ച് ഭാരപ്പെടേണ്ട അവസരമല്ല ഇത്.''

''നിലീനയെ എങ്ങനെയാണ് പറഞ്ഞു മനസ്സിലാക്കേണ്ടത്? ഇല്ല—എനിക്കതിനു കഴിയുമെന്നു തോന്നുന്നില്ല. എൻെറ ഉള്ളിലുള്ളത് ആർക്കുംതന്നെ മനസ്സിലാവില്ല. പക്ഷേ, ഒന്നുണ്ട്—എനിക്ക് ഞാൻ എവിടെ നില്ക്കുന്നു എന്നറിയണം. ഇല്ലെങ്കിൽ ഒരു പക്ഷേ...''

''ഇന്നലെ രാത്രി അപ്പു എന്നോടു പറഞ്ഞതൊക്കെ മറന്നോ? ഇന്നു മുതൽ ഒരുമാസം നീണ്ടുനില്ക്കുന്ന ഹണിമൂൺ. എന്നിട്ട്? നോക്കൂ, എന്നോ, ആരുടെയോ ജീവിതത്തിൽ നടന്ന സംഭവത്തെ ഇത്ര പെരുപ്പിച്ചു കണ്ട്, ആവശ്യത്തിൽക്കൂടുതൽ ഗൗരവം കൊടുത്തു മനഃസുഖം കെടുത്തരുതെന്നേ എനിക്കു പറയാനുള്ളു.''

അപ്പു ഒന്നും മിണ്ടിയില്ല. അനുസരണയുള്ള കുട്ടിയെപ്പോലെ കാറിൽ കയറി. നിലീന കാർ സ്ററാർട്ടുചെയ്തപ്പോൾ അയാൾ സ്ററിയറിംഗിൽ കൈവച്ചു.

''വടക്കോട്ടു വിട്ടോളൂ. കോവിലകത്തേക്കു തന്നെ. എനിക്കത്രടം പോയേ തീരൂ. മനസ്സിൻെറ സ്വസ്ഥതയ്ക്ക്.''

ആ മുഖം കടുത്തിരുന്നു.

നിലീനയ്ക്ക് ശരിക്കും ശുണ്ഠി വന്നു.

''ഈ അപ്പുന് എന്തുപററി? പെട്ടെന്ന് ഇങ്ങനെയൊരു ഭാവമാററം? എത്രയൊക്കെ പറഞ്ഞിട്ടും മനസ്സിൽ ഏല്ക്കുകയില്ലെന്നു തന്നെയാണോ?

അവൾ മുഖംകുനിച്ചിരുന്നു.

''നിലീനയ്ക്കു തോന്നുന്നതാവണം എനിക്ക് തലയാകെ തിരിഞ്ഞുപോയീന്ന്. അങ്ങനെ സംഭവിക്കാതിരിക്കാനാണ് ബാക്കികൂടി അറിയണമെന്ന് ഞാൻ നിർബ്ബന്ധം പിടിക്കുന്നത്. ആ സ്ത്രീ ആരോ ആയിക്കൊള്ളട്ടെ. അവരുമായി എൻെറ ജീവിതം ഏതോ തലത്തിൽ ബന്ധപ്പെട്ടു കിടക്കുന്നു എന്നൊരു തോന്നൽ. അതിൻെറ യുക്തിയെപ്പററി എനിക്കൊന്നും പറയാനില്ല. പക്ഷേ, മനസ്സ് അതിൽനിന്നും വിടുവിക്കാതെ...''

പെട്ടെന്ന് അയാൾ അവളുടെ മുഖം തൻെറനേരെ തിരിച്ചു പിടിച്ചു.

''നോക്കൂ, നമ്മുടെ ഒന്നാകലുകളുടെ നിമിഷങ്ങളിൽ ഒരിക്കൽപ്പോലും മറെറാരാളിൻെറ നിഴൽ മങ്ങൽ വീഴ്ത്തിക്കൂടാ. ഇതിൽക്കൂടുതൽ വ്യക്തമാക്കാൻ എനിക്കു കഴിയുമെന്നു തോന്നുന്നില്ല. എന്നെ മനസ്സിലാക്കൂ നിലീനാ—''

അയാളുടെ വിരലുകൾ കൈത്തണ്ടിൽ മുറുകി.

ആദ്യമായി നിലീനയുടെ മനസ്സ് ചഞ്ചലപ്പെട്ടു. തനിക്കു പിടികിട്ടാത്ത സാരമായ ഒരു മാററം അപ്പുവിൽ വന്നുപെട്ടിരിക്കുകയാണ്. തങ്ങളുടെ ബന്ധത്തിനു ഭീഷണിയായി എന്തോ ഉരുണ്ടുകൂടുന്നതുപോലെ. ഇനി തലച്ചോറിൽ പണ്ടത്തെ ആക്സിഡൻറിൻെറ കേടുപാടുകൾ വല്ലതും—?

ന്യൂറോളജിസ്ററ് പറഞ്ഞതുപോലെ ചെക്കപ്പിന് പോയതുമില്ലല്ലോ. നിർബ്ബന്ധിച്ചിട്ടും അപ്പു കൂട്ടാക്കിയില്ല.

''വയ്യാ. ഇനിയും ആശുപത്രിയുടെ ഇടനാഴികളിൽക്കൂടെ ഒരിക്കൽക്കൂടി...''

''എൻെറ നിലീനാ—എന്തായിത്? ഇത്രയും പറഞ്ഞപ്പോഴേക്ക് മുഖമാകെ മങ്ങിയല്ലോ. ഇല്ല—നമുക്കിടയിൽ നിഴലുകൾ ഉണ്ടായിക്കൂടാ. എൻെറ സംശയങ്ങൾ മാറിക്കിട്ടണം. മനസ്സിന് എന്നന്നേക്കുമായുള്ള വിടുതൽ. നിലീന എൻെറയൊപ്പം ഉണ്ടാവണം—എനിക്കു ശക്തിപകർന്നുകൊണ്ട്..''

അയാളുടെ കരം ഒരു സുരക്ഷിതവലയം പോലെ അവളെ പൊതിഞ്ഞു. തനത് എന്നതിൻെറ സുഖദമായ ഊഷ്മളത ഹൃദയത്തിലേക്ക് ഊർന്നിറങ്ങി. നിലീനയ്ക്ക് ഏറെ ലാഘവം തോന്നി. അപ്പു പറഞ്ഞതുപോലെ തങ്ങൾക്കിടയിൽ നിഴലുകൾ ഉണ്ടാവരുത്. അപ്പുവിൻെറ തീരുമാനത്തോട് മനസ്സ് ആദ്യമായി സഹകരണം മൂളി. അവൾ കാർ സ്ററ ട്ടുചെയ്ത് വടക്കോട്ടു തിരിഞ്ഞു.

തിരുമേനി അടയാളം പറഞ്ഞ പാലം കടന്നപ്പോഴേ അപ്പു പറഞ്ഞു.

''നിർത്തു നിലീന. നമ്മൾ എത്തിക്കഴിഞ്ഞു എന്നു തോന്നുന്നു.''

പിന്നെ നാലുപാടും കണ്ണുകൾ പായിച്ചിട്ട് തെല്ലൊരു മനസ്താപത്തോടെ പറഞ്ഞു.

''എന്തുകൊണ്ടോ വഴി കണ്ടുപിടിക്കാൻ ബുദ്ധിമുട്ട് കാണുകയില്ലെന്ന് തോന്നിയിരുന്നു. ഇല്ല—ഒരു പിടിയും കിട്ടുന്നില്ല. പാലം മാത്രം പഴയതുപോലെ. മറെറാക്കെ ആകെ മാറിയിരിക്കുന്നു. ഈ തെങ്ങിൻതോപ്പുകളും റബ്ബർത്തോട്ടങ്ങളും—ഇതൊന്നും ഉണ്ടായിരുന്നില്ലല്ലോ. ഒന്നും മനസ്സിലാകുന്നില്ല.''



അപ്പുവിൻെറ ആത്മഗതം നിലീന കേട്ടില്ലെന്നു നടിച്ചതേയുള്ളു.

ആദ്യമായി വഴിയിൽ കണ്ട വൃദ്ധനോട് കോവിലകത്തെക്കുറിച്ചു തിരക്കിയത് നിലീനയാണ്.

''കുറച്ചുകൂടി മുമ്പോട്ടു പോയാ മതി. ഈ തെങ്ങിൻതോപ്പിൻെറ നടുവിൽക്കൂടിത്തന്നെ വഴി കാണാം. കൊച്ചു തിരുമേനി പാടം നികത്തി തെങ്ങ് വച്ചപ്പോൾ ചിറ കുത്തിപ്പൊക്കി ഉണ്ടാക്കീതാ. ആ വഴി വളഞ്ഞ് അങ്ങു കാണുന്ന റബ്ബർത്തോട്ടത്തിക്കൂടെ കോലോത്തെ പുതിയ ഗേററിൽ എത്തും. ഇപ്പോ ദൂരവും കുറഞ്ഞു. കുത്തനെ കയററവും കയറണ്ട. പഴയ വഴിയും വളച്ചുവാതിലും ഒന്നും ഇപ്പോ ഒന്നിനും ഉപയോഗിക്കുന്നില്ല. ഒക്കെ അടച്ചുപൂട്ടിയിരിക്കുന്നു.''

''അമ്മാവൻ ഇവിടത്തുകാരനാ? എല്ലാം ഇത്ര നിശ്ചയം?''

''അതുകൊള്ളാം. ഇതെന്തു ചോദ്യമാ കുഞ്ഞേ? ഞാൻ കോലോത്തെ ആനക്കാരനല്ലായിരുന്നോ. വല്യമ്പാട്ടി മരിച്ചതിൽപ്പിന്നെ ഒക്കെ നശിച്ചു എന്നു പറഞ്ഞാൽ മതിയല്ലോ. ആനേം പോയി. ആനക്കൊട്ടിലും പൊളിഞ്ഞു വീണു. ഞാൻ ദേ—ഇങ്ങനെ വേലേം കൂലീം ഇല്ലാതെ... ഓ, അതൊക്കെ ഇപ്പോ പറഞ്ഞിട്ട് എന്താ കാര്യം? ആട്ടെ, കാറിൽത്തന്നെ പൊയ്ക്കൊണ്ടാട്ടെ. കോലോത്തെ പടിക്കൽ തന്നെ ചെന്നെത്താം. നടക്കാൻ കുറെ ദൂരോം ഉണ്ട്. പിന്നെ ചെറിയൊരു കയററവും!''

അപ്പോഴേക്കും അപ്പു കാറിൻെറ ഡോര



എൽ. തോമസ്കുട്ടി

# ഉളി

പഴയ നിയമം

പിതാവ്

അപാരം ധ്യാനലീനം
ആകാശം ഹിരൺമയം.
മുറിവുകൾ
സീമന്തരേഖയിൽ
തൂകിത്തെളിച്ചെ്ചടയാളം
പൂജ്യവും
പൂജ്യവും
സന്ധി.

ചുററും
വെറും പൂഴി
ഒററത്തരിമണൽ
പദമൂന്നാൻ.

പുത്രൻ

ജ്വരജിഹ്വയിൽ
പുക,
ചുണ്ടകന്നു;
കടക്കണ്ണിൽ
കലഹം
വിഷമദ്യം
രക്തസ്നാനം
ഭോഗതൃഷ്ണകൾ
കരിയിലക്കാടുകളിൽ
നനുത്തൊരിളം
കാററലയുന്നു.
പിന്നെയും...
കുരിശുരൂപം മലകയറി.

പരിശുദ്ധാത്മാവ്

ഒററച്ചിറകടിച്ച്
പറന്നു തളർന്നൊരു
കടവാവൽ
മരക്കുററിയിൽ
ശിഷ്ടം കുറിക്കുന്നു.

പൂർവകാണ്ഡം

ബ്രഹ്മാവ്

കേന്ദ്രബിന്ദു,
സന്ധിപ്പിൽ
നിരോധമേർപ്പെടുത്തും
കരുണാമയൻ.

പുഴകലങ്ങും;
ഗംഗയുണരാതെ
പുലർകാലം
വീണ്ടും
ക്ഷുഭിതമാകും.

വിഷ്ണു

കണി
കാണുവതിന്നൊരു
പാഴ്ക്കിണ്ണം.
അതിദൂരമകന്നുപോയ
നങ്കൂരം.
പാദപത്മങ്ങളിൽ
മൃദുമുലകൾ.

മഹേശ്വരൻ

സ്ത്രീയാൽ പകുത്തു
തീർത്ഥം തളിച്ച
നീലയാകാശം.
സന്തുലിതം.
കാക്കപ്പൂക്കളുടെ
തവിട്ടുകലർന്ന
കറുപ്പു കണ്ണുകളിൽ
പരാഗം പതിയിരിക്കുന്ന
പാമ്പും
മനഃച്ചില്ലിൽ
രണ്ടു വഴികൾ
നീലയും പിങ്കും.
കരിംനീല
ഏകാന്തമായി
പിന്നിലേക്കു പിന്നിലേക്ക്
ജന്മാന്തരങ്ങളിലേക്ക്
പിങ്കിൽ
പ്രകാശമുണ്ട്,
സ്വപ്നവും ആൾക്കൂട്ടവുമുണ്ട്.
ഭസ്മചന്ദനങ്ങൾ കുഴ-
ഞ്ഞുദകമന്ത്രമുതിർത്തു
തമിഴ് ബ്രാഹ്മണൻ
എള്ളും പൂവും
നാക്കിലയിലെ വററും
ഒഴുകിയകലുമ്പോൾ
പവിത്രക്കെട്ടയയുന്നു
ഭൂമി-സ്വർഗ്ഗം-പാതാളം
നീളം-വീതി-കനം
ത്രിമാനം;
ഞാൻ
ത്രികാലജ്ഞാനം.

പുതപ്പു വലിച്ചു മാററിയപ്പോൾ
ചിരിച്ചുറങ്ങുന്നു
തലയോട്

തുറന്ന് ചാടിയിറങ്ങിക്കഴിഞ്ഞു.

''വേണ്ട. എനിക്കു നടക്കണം. പാടവും കാടും ഒന്നും ഇല്ലെങ്കിലും... എനിക്ക് ഈ മണ്ണിൽച്ചവിട്ടി, ഓർമ്മകൾ പുതുക്കി...''

താൻ ഒപ്പമുണ്ടോ എന്നുകൂടി നോക്കാതെ ഏതോ മാസ്മരികവലയത്തിൽ ചെന്നു പെട്ടതുപോലെ അപ്പു മന്നോട്ടു നീങ്ങി.

''പാടം കടന്ന് ചരിവു കയറുമ്പോൾ വന്മരങ്ങൾ വളർന്നു നില്ക്കുന്ന കോവിലകം വക കാട്ടുപ്രദേശം. മലങ്കാററിൽ തങ്ങി നില്ക്കുന്ന കാട്ടുചെമ്പകപ്പൂക്കളുടെ സുഗന്ധം. മരക്കൂട്ടങ്ങളുടെ ഇടയിലൂടെയുള്ള ഒററയടിപ്പാത. വളവുകഴിഞ്ഞു കയററം കയറിയാൽ കോലോത്തെ തെക്കേമുററത്ത് എത്താം. നേരെ കാണുന്നത് കൊച്ചമ്പാട്ടിയുടെ അറ. ത്രിസന്ധ്യയ്ക്ക് ജാലകത്തിനു നേരെ വിളക്ക് തെളിയുന്നതും കൊച്ചമ്പാട്ടി പ്രത്യക്ഷപ്പെടുന്നതും... എന്നുമുള്ള അവസാന ദർശനം. അതുകഴിഞ്ഞ് നേരെ കിഴക്കോട്ടിറങ്ങി അമ്പലത്തിലേക്ക്.

സ്വന്തം വരികൾതന്നെയാവും അപ്പു തേടുന്നതും—നിലീന ഓർത്തു.

(തുടരും)





കെ.പി. രാമനുണ്ണി



# പ്രണയപർവം

അപ്പോൾ ഭാനുപ്രിയേ, ഇതൊരു സവിശേഷമായ ഉല്ലാസയാത്രയായിരിക്കുമല്ലേ? ഒരാണും ഒരു പെണ്ണും ഇന്നേവരെ നടത്തിയിട്ടില്ലാത്ത വിചിത്രമായ അന്വേഷണം. ഞാനിപ്പോൾ നിന്നെ കൂട്ടിക്കൊണ്ടു പോകുന്നത് മൂന്നാറിലേക്കും മാട്ടുപ്പെട്ടിയിലേക്കുമാണ്. അവിടെ നമ്മൾ തിമിർത്തും മദിച്ചും ഒട്ടിച്ചേർന്നും നടന്നിരുന്ന സ്ഥലങ്ങളിലേക്കാണ്. പക്ഷേ, എനിക്കറിയേണ്ടത് അതാതു സ്ഥലങ്ങളിൽ നീ ജോസുമായി ഏതെല്ലാം അളവിൽ തിമിർത്തും മദിച്ചും ആലിംഗനബദ്ധയായും രമിച്ചുവെന്നാണ്?

അതായത് മൂന്നാറിലെ ഡാം സൈററിലേക്കു കയറുന്ന ആകാശക്കോണിയിൽവച്ച് നീ എനിക്ക് അപകടകരമായ രണ്ടു ചുംബനങ്ങൾ തന്നിരുന്നുവല്ലോ. അതേ സ്പോട്ടിൽവച്ച് ജോസിന് നീ എത്ര ചുംബനങ്ങൾ നല്കിയിട്ടുണ്ട്? അതുപോലെ മാട്ടുപ്പെട്ടിയിലെ കിഴുക്കാംതൂക്കായ കോഴിപ്പാറയിൽവച്ച് എൻെറ കഴുത്തിൻെറ കീഴിൽ പ്രത്യേക ആവേശത്തോടെ കടിച്ചിരുന്നുവല്ലോ.

അവിടെവച്ചുതന്നെ നീ ജോസിനും നല്കിയിട്ടുണ്ടാകുന്ന ദംശനത്തിൻെറ ഊർജ്ജം എത്രയായിരുന്നു? എൻേറതിൽനിന്നു കൂടുതലോ കുറവോ, അതോ കൃത്യമായി സമനിലയിലോ?

എന്തിനാണ് ഞാൻ ഇങ്ങനെയൊരു തലതിരിഞ്ഞ പരിപാടിക്ക് നിന്നെ നിർബ്ബന്ധിച്ചുകൊണ്ടുപോകുന്നതെന്ന് അദ്ഭുതപ്പെടുകയാണല്ലേ? ശരിയാണ്. ശീർഷാസനത്തിൽ നില്ക്കുന്നപോലെയോ ക്ലോറിൻ വാതകം ശ്വസിക്കുന്നപോലെയോ വിമ്മിട്ടമുണ്ടാക്കുന്ന കാര്യമാണിത്. എന്നാലും ഇന്നേവരെ അപൂർവ്വമെന്നു കരുതിയ നമ്മുടെ ബന്ധത്തിൻെറ അർത്ഥമോ സത്യമോ പൊള്ളത്തരമോ വേർതിരിച്ചു കാണാൻ അതെന്നെ സഹായിക്കും—''

ജീപ്പോടിച്ചുകൊണ്ടിരിക്കുന്ന പുരുഷൻ അടുത്തിരിക്കുന്ന സ്ത്രീയുടെ പ്രതിബിംബം കണ്ണാടിയിൽ നോക്കിക്കൊണ്ടു സംസാരിക്കുകയാണ്. ജീപ്പിൻെറ ആട്ടത്തിനും ചാട്ടത്തിനുമനുസരിച്ച് സ്ത്രീയുടെ മുഖചിത്രം

ഊർന്നുപോകുകയും പുനഃപ്രതിഷ്ഠിക്കുകയും കിടുകിടെ വിറയ്ക്കുകയും ചെയ്യുന്നുണ്ട്. മൂന്നാറിലേക്ക് പതിനഞ്ചു കിലോമീററർ എന്നു സൂചിപ്പിക്കുന്ന നാഴികക്കല്ല് പൊടുന്നനെ അവരുടെ പാർശ്വമാർഗ്ഗത്തിൽ മിന്നിമറഞ്ഞു.

''ഒന്ന് മെല്ലെ—''

പൊക്കം കുറഞ്ഞ് മൂർച്ചയേറിയ ശബ്ദത്തിൽ ഭാനുപ്രിയ മന്ത്രിച്ചു. പിടിച്ചുവച്ചപോലെ ജീപ്പിൻെറ സ്പീഡൊന്ന് കുറഞ്ഞു. ഇളക്കം കുറഞ്ഞ അവളുടെ പ്രതിബിംബത്തിലേക്കു ഭാസ്ക്കരൻ വീണ്ടും നോക്കി. ഭാനുപ്രിയ ഭാസ്കരൻെറ മുഖത്തേക്ക് നേരിട്ടു നോക്കിയിരുന്നുവെങ്കിലും അയാൾ കണ്ണാടിയെന്ന മാദ്ധ്യമത്തിൽക്കൂടി മാത്രമേ അവളുടെ മുഖം യാത്രയിലുടനീളം കണ്ടിരുന്നുള്ളു. ഗ്രഹണ സമയത്ത് ഒരാൾ ചാണകവെള്ളത്തിലൂടെ പാതിമുറിഞ്ഞ സൂര്യനെ ദർശിക്കുന്നപോലെ—

''ശരി ഭാസ്ക്കർ, ഞാൻ നിൻെറ എല്ലാ ഇഷ്ടത്തിനും നിന്നുതന്നിട്ടുണ്ടല്ലോ. ഇപ്പോൾ ഇങ്ങനെയും... എങ്ങോട്ടാണ് നമ്മൾ ആദ്യം പോകുന്നത്?''

ഒട്ടുംതന്നെ കുററബോധമേശാത്തൊരു വിഷമാവസ്ഥ കടിച്ചിറക്കിക്കൊണ്ട് ഭാനുപ്രിയ സംസാരിച്ചു.

''നമ്മൾ പോകുന്നതോ, ഞാൻ പറയാം.''

ഭാസ്കരൻ പറഞ്ഞുതുടങ്ങി.

''മൂന്നാറിലെ സന്താം എസ്റ്റേറ്റ് കയറിച്ചെന്നാൽ ഒരു ഉദ്യാനമില്ലേ? അവിടെ വായുവിലേക്കു തെറിച്ചുനില്ക്കുന്നൊരു പാറക്കെട്ടില്ലേ? നമ്മുടെ ഏററവും പ്രിയംകരമായിരുന്നൊരു ആലിംഗനക്ഷേത്രം— ആദ്യം നമ്മൾ അവിടേക്കു പോകുന്നു. എൻേറതു മാത്രമെന്നു കരുതിയ ഭാനുപ്രിയ എന്ന പെണ്ണ് എന്നെ ചുംബിച്ചു ശ്വാസംമുട്ടിച്ച ആ സ്ഥലരാശിയിൽ മടങ്ങിയെത്തുന്നു.

അവിടെച്ചെ ാൽ നീ ജോസുമായി നടത്തിയ പ്രേമലീലകൾ മനസ്സിൽ ഓർമ്മിച്ചെടുക്കണം. എന്നിട്ട് അയാളുമായി രമിച്ച അതേ കാലത്തിലേക്ക് ഞാനുമായി ഒട്ടിച്ചേർന്ന കാലത്തെ സന്നിവേശിപ്പിക്കണം. ആ സമയത്ത് ഞാനും ജോസും ഇടകലർന്ന് ആണ്ടിറങ്ങുന്നതായി നിനക്ക് അനുഭവപ്പെടേണ്ടതാണല്ലോ. വല്ലാത്ത മനംപുരട്ടലോ ഛർദ്ദിയോ അപ്പോൾ തോന്നുന്നുണ്ടെങ്കിൽ അത് നീ രേഖപ്പെടുത്തണം.

'അതല്ല. കോഴിയിറച്ചി കൂട്ടുമ്പോൾ രണ്ടു വ്യത്യസ്ത പൂവൻെറ കാലുകൾ തിരിച്ചറിയാത്തതുപോലെ യാതൊരു പ്രശ്നവുമില്ലെങ്കിൽ അതും നീ സത്യമായി സാക്ഷ്യപ്പെടുത്തണം.''

പറഞ്ഞുകൊണ്ടിരിക്കുന്നതോടുകൂടി ഭാസ്ക്കരൻെറ മുഷ്ടികൾ അതിഗാഢം സ്ററിയറിങ്ങിനെ ഞെരിച്ചുകൊണ്ടിരുന്നു. ശരീരമാസകലം മാംസപേശികൾ ബലംപിടിച്ച് കനത്ത അയാൾ മോട്ടോർവാഹനത്തിൻെറ ഒരു ഭാഗമായി ദൃഢീകരിച്ചോ എന്നു തോന്നി. ആക്സിലറേറ്ററിൽ ആഞ്ഞുചവിട്ടി മരണമൂപ്പിക്കലോടുകൂടി ഭാസ്ക്കരൻ വലിയൊരു കയററത്തിലേക്ക് ജീപ്പിനെ എയ്തുവിട്ടു.

''—എന്തിനാണ് ഭാസ്ക്കർ ഇങ്ങനെ സെൻറിമെൻറലാകുന്നത്?''

ഭാനുപ്രിയ നിർത്തി നിർത്തി സംസാരിച്ചു.

''മുപ്പത്തഞ്ചും നാല്പതും കഴിഞ്ഞ നമ്മൾ കുറെ ലോകം കണ്ട വ്യക്തികളല്ലേ? മാത്രമല്ല, മനുഷ്യശരീരത്തിൻെറയും വികാരങ്ങളുടെയും രാസഘടന തേടിക്കൊണ്ടിരിക്കുന്ന ശാസ്ത്രജ്ഞന്മാരും.

നീ വരുന്നതിനുമുമ്പ് ഞാനും ജോസും ഒരേ ബയോളജിക്കൽ യൂണിററിൽ വർക്കുചെയ്തിരുന്നുവെന്ന് നിനക്കറിയാമല്ലോ. നമ്മൾ ഒന്നിച്ചു ജോലിചെയ്തതിനെക്കാൾ കൂടുതൽ കാലം. ജോസ് ട്രാൻസ്ഫറായിപ്പോയ ഒഴിവിലേക്കാണല്ലോ നീ വന്നത്. അപ്പോൾ ലീവിൽ വന്ന ജോസ് ഒരു പിക്നിക്കിന് എന്നെ വിളിച്ചാൽ എനിക്കു പോകാതിരിക്കാൻ പററുമോ?''

''—പ്ളീസ്, ഭാനുപ്രിയ, നിർത്തു. ഞാനൊന്നും കുററപ്പെടുത്തിയില്ലല്ലോ.''

വടിപോലൊരു ദൃഷ്ടി കണ്ണാടിയിലേക്കു തൊടുത്തുവിട്ട്, നാല്പത്തഞ്ച് ഡിഗ്രിയിൽ അതു പ്രതിഫലിപ്പിച്ച്, ഭാനുപ്രിയയുടെ പ്രതിരൂപം നേത്രപടലത്തിൽ വീഴ്ത്തി ഭാസ്ക്കരൻ തുടർന്നു.

''തർക്കിക്കാൻവേണ്ടിയല്ല നമ്മുടെ ഈ യാത്ര. സ്ത്രീക്ക് പുരുഷനുമായുള്ള ബന്ധത്തിൽ കൂടുതൽ കാലം ഒന്നിച്ചു ജോലി ചെയ്താൽ നിക്ഷിപ്തമാകുന്ന രാസവസ്തുക്കൾ എന്തെങ്കിലും ഉണ്ടോ എന്ന് ഇതുവരെ ശാസ്ത്രം കണ്ടുപിടിച്ചിട്ടില്ല. നമ്മുടെ റിസർച്ചുകളിലും അങ്ങനെയുള്ള പുതിയ സൂചനകളില്ല. അതുകൊണ്ട് ആ ഭാഗം വിട്ടുകളയാം. എൻെറ അന്വേഷണം നേരത്തെ പറഞ്ഞപോലെ അനുഭവപരമായ മണ്ഡലത്തിലാണ്.

ഒരു സ്ത്രീയും പുരുഷനും അലിഞ്ഞുചേർന്ന സവിശേഷസ്ഥലിയിൽവച്ച് അവൾ മറെറാരു പുരുഷനുമായി രമിക്കുമ്പോൾ ഉണ്ടാകുന്ന അനുഭവമെന്താണ്? അവിടേക്ക് പഴയ പുരുഷനുമായി തിരിച്ചുവന്നശേഷം മററവനുമായുണ്ടായ രം സ്സിൽ പുനഃസൃഷ്ടിക്കുമ്പോൾ അവൾക്കെ , തോന്നുന്നു? ആ ചേതോവികാരം കണ്ടുനില്ക്കുന്ന പഴയ പുരുഷന് എന്ത് അനുഭവപ്പെടുന്നു?

ഇത്തരം കാര്യങ്ങൾ സൂക്ഷ്മമായും നിഷ്കൃഷ്ടമായും ഇഴപിരിച്ചു ഗ്രഹിക്കാനുള്ള കൗതുകംകൊണ്ടാണ് ഭാനു, നിന്നെയുംകൂട്ടി ഞാൻ ഇറങ്ങിത്തിരിച്ചത്. അല്ലാതെ അങ്ങോട്ടുമിങ്ങോട്ടും തർക്കിച്ച് ആരെങ്കിലും തോല്ക്കുകയോ ജയിക്കുകയോ ചെയ്യാനല്ല.

അതുകൊണ്ട് നീ മുൻകൂർ തീരുമാനങ്ങളെടുക്കാതെ മനസ്സ് ശുദ്ധമാക്കി വയ്ക്കുക. ഇന്നത്തെ അവസ്ഥയിൽ മൂന്നാറും മാട്ടുപ്പെട്ടിയും സന്ദർശിക്കുമ്പോൾ ഉണ്ടാകുന്ന വികാരം സ്വീകരിക്കാൻ ആത്മാവിനെ വിനീതമാക്കുക.''

പിന്നീട് കുറച്ചുനേരം അവർ പരസ്പരം സംസാരിച്ചില്ല. രണ്ടുപേരെയും മാറിമാറി ബലാൽക്കാരം ചെയ്യുന്ന രാക്ഷസ നപുംസകത്തെപ്പോലെ പെട്രോൾ ജീപ്പ് അവർക്കിടയിൽ കിതച്ചുകൊണ്ടിരുന്നു. ഭാസ്ക്കരനെ സ്പർശിക്കാനായി വലത്തോട്ടു നീങ്ങിച്ചെന്ന ഭാനുപ്രിയയുടെ കൈവിരലുകൾ ഗിയർ റോഡിൽ തട്ടി തിരിച്ചുപോന്നു. വീണ്ടും അവൾ വിരലുകൾകൊണ്ട് അയാളുടെ തുടയിൽ തൊട്ടുനോക്കിയെങ്കിലും ഗിയർ റോഡിൻെറ അതേ ലോഹസ്പർശം അനുഭവപ്പെട്ട് തിരിച്ചെടുത്തു.

ഭാനുപ്രിയയ്ക്ക് സംസാരിക്കാനുള്ള ഇടവേള ഭാസ്ക്കരൻ നല്കിയെങ്കിലും അവൾ അതുപയോഗപ്പെടുത്താത്തതുകൊണ്ട് അയാൾ ചോദിച്ചു.

''ഭാനു, നിനക്ക് വിശക്കുന്നുണ്ടോ?''

മറുപടി പറയാൻ അവൾ കൂട്ടാക്കാതെ കണ്ണാടിയിലൂടെയുള്ള നോക്കിന് വശ്യത വരുത്താൻ ശ്രമിക്കുകയായിരുന്നു. മിഴികൾ തയ്ക്കാൻ കൂട്ടാക്കാതെ കത്രിച്ചു മാററിക്കൊണ്ട് ഭാസ്ക്കരൻ പറഞ്ഞു.

''—ആറേഴു മണിക്കൂർമുമ്പ് നീ ഭക്ഷണം കഴിച്ചതല്ലേ? നല്ലവണ്ണം വിശക്കുന്നുണ്ടാകും. ഈ റൂട്ടിൽ സ്ഥിരമായി നമ്മൾ ഭക്ഷണം കഴിക്കുന്ന റെസ്റേറാറൻറ് എത്താറായി. നിനക്ക് പ്രിയംകരമായ ബട്ടുറയും ചിക്കൻ ഫ്രൈയും കഴിക്കാം.''

വീണ്ടും ഭാനുപ്രിയ മൊഴി രേഖപ്പെടുത്താത്തതുകൊണ്ട് ''ഇറങ്ങാം'' എന്നൊരു പതുക്കൻ ശബ്ദം ബേസ് ഗിയറിലേക്കു വലിച്ചിട്ട് ഭാസ്ക്കരൻ ജീപ്പൊതുക്കി. അവൾ എത്തിച്ചേരാനായി തിരിഞ്ഞുനോക്കാതെ കാത്തുനിന്നു.

ഭാസ്ക്കരൻ മുന്നിലേക്കു മാത്രം നോക്കിക്കൊണ്ടു നിന്നിരുന്നതിനാൽ ഭാനുപ്രിയ പിറകിൽ വന്നു കൈയിൽ തൂങ്ങിയത് അയാൾ അറിഞ്ഞില്ല.

''എന്തിനാണ് ഭാസ്ക്കർ ഇങ്ങനെ?''

അവൾ പറഞ്ഞു നിർത്തി.

''ഭാസ്ക്കർ അറിഞ്ഞ സമയത്തെല്ലാം ഞാൻ ഭാസ്ക്കറിൻേറതു മാത്രമായിരുന്നില്ലേ? മറെറാന്നും ചിന്തിക്കാതെ ആ മുഹൂർത്തങ്ങൾ മാത്രം സ്മരിച്ചു നോക്കൂ.''

ചവിട്ടും കുത്തും കുടച്ചിലുമില്ലെങ്കിലും ദൃഢനിശ്ചയത്തിൻെറ ബലപൂർണ്ണിമയോടെ തൻെറ കരങ്ങൾ അയാൾ അവളുടെ പ്രേമത്തൊങ്ങലിൽനിന്ന് ഊരിയെടുത്തു. അഗ്നിപർവ്വത വമനംപോലെ ഘട്ടംഘട്ടമായി വാക്കുകൾ തൊണ്ടയിൽനിന്ന് കവിഞ്ഞു വീണു.

''ഭാനു, നമ്മുടെ യാത്രയുടെ ഉദ്ദേശ്യം ഞാൻ ആദ്യമേ പറഞ്ഞിട്ടുണ്ട്. ഈ റസ്റേറാറൻറിലെ പാത്രങ്ങൾപോലെയോ ക്ളോസെററുപോലെയോ ഉപയോഗിക്കുമ്പോൾ മാത്രം സ്വന്തമാകുന്ന ഒരു ഭാജനമായിരുന്നില്ല എനിക്കു നീ— കാണുമ്പോഴും കേൾക്കുമ്പോഴും സ്പർശിക്കുമ്പോഴുമെല്ലാം ഞാൻ നീതന്നെയായി മാറുകയായിരുന്നു. ആ അവസ്ഥ ഇനി ഉണ്ടാകുമെന്നു തോന്നുന്നുണ്ടോ?

അതുകൊണ്ട് സ്തനാർബ്ബുദം ശസ്ത്രക്രിയ ചെയ്യുന്ന ഡോക്ടറോട് അതേ സ്തനങ്ങൾ രതി അർത്ഥിക്കുന്നപോലെയാണ് നിൻെറയീ വികാരപ്രകടനം—

ദയവുചെയ്ത് അത് ആവർത്തിക്കരുത്. പ്രേമമെന്ന പഴയ വികാരത്തിൻെറ അനുഭവമണ്ഡലങ്ങളിൽ റിസർച്ചു നടത്താനാണ് നമ്മൾ വന്നിരിക്കുന്നത്. കഴിയുംവേഗം ആ 'അസൈൻമെൻറ്' പൂർത്തീകരിച്ച് നമുക്കു മടങ്ങിപ്പോകുകയും വേണം.''

വർണ്ണ തോരണങ്ങൾ അലങ്കരിച്ച റസ്റേറാറൻറിൻെറ മൂലയിൽ അവർ അഭിമുഖമായി ഇരുന്നു. സുവോളജി പരീക്ഷയ്ക്ക് ഡിസക്ടുചെയ്യാനായി മുന്നിൽ കിടത്തിയ പെൺമുയൽപോലെ ഭാനുപ്രിയ ചൂളിപ്പിടിച്ചു. ഭാസ്ക്കരൻ അവളിൽ അളവിൻെറയും തൂക്കത്തിൻെറയും നയനങ്ങൾകൊണ്ടു ചതുരം വരച്ചു.

അവർ ഓർഡർ ചെയ്ത ഡബിൾ ചിക്കൻ ഫ്രൈ വലിയൊരു പരപ്പൻ പാത്രത്തിൽ ഹാജരാക്കിക്കഴിഞ്ഞിരുന്നു. ഒരുമിനിററ് എന്ന് ഭവ്യതയോടെ മൊഴിഞ്ഞ് വെയിററർ ധൃതിയിൽ നടന്നുപോയി. ചൂടുപാറുന്ന ബട്ടുറകൂടി മേശപ്പുറത്ത് അവതരിച്ചതും രണ്ടുപേരും തീററ തുടങ്ങി. അയാൾ കോരികകൊണ്ട് സമൃദ്ധമായി വാരിക്കൊടുത്തപ്പോൾ രണ്ടു കോഴിക്കാലുകളാണ് ഭാനുപ്രിയയ്ക്കു കിട്ടിയത്. മൂന്നാമതൊരു കോഴിക്കാൽകൂടി അവളെ തീററിക്കാനായി ഭാസ്ക്കരൻ പാത്രത്തിൽ പരതി.

വേണ്ട–വേണ്ട എന്നവൾ ആവർത്തിച്ചു പറഞ്ഞിട്ടും 'തിന്ന്' എന്നൊരു പകക്കുതിപ്പോടെ മൂന്നാമത്തെ മാംസവും അയാൾ പ്ളേററിലേക്കിട്ടു.

പെട്ടെന്ന് സ്വരം അടക്കിയെടുത്ത് ഭാവവും രൂപവും സന്തുലിതമാക്കി ഭാസ്ക്കരൻ സംസാരിച്ചുതുടങ്ങി.

''നോക്ക് ഭാനു, ഭക്ഷണം കഴിഞ്ഞാൽ നമ്മൾ നേരെ പോകുന്നത് സന്താം എസ്റ്റേറ്റിലെ ഉദ്യാനത്തിലേക്കാണ്. ഉദ്യാനത്തിൽ ചിറകുവിടർത്തി നില്ക്കുന്ന പാറക്കെട്ടിലേക്കാണ്. അവിടെച്ചെന്നാൽ ഉടനെ നീ ഡയറി പുറത്തേക്കെടുക്കുക. ഇന്നത്തെ അവസ്ഥയിൽ തോന്നുന്ന അനുഭൂതികൾ രേഖപ്പെടുത്തുവാൻ മനസ്സ് തയ്യാറാക്കുക.

ഉദാഹരണത്തിന് മിനിഞ്ഞാന്ന് ഞാൻ ജോസുമായി ഈ വഴിക്ക് ടൂർ പോയപ്പോൾ ഉണ്ടായ അനുഭവങ്ങൾ ഡയറിയിൽ രേഖപ്പെടുത്തിയത് വായിച്ചുതരാം. അത് നീ ശ്രദ്ധിച്ചു കേട്ട് നമ്മൾ ഉദ്ദേശിക്കുന്ന കണ്ടെത്തലുകളുടെ ഏകദേശരൂപം മനസ്സിലാക്ക്—''

ഭാസ്ക്കരൻ ബാഗിൽനിന്ന് ധൃതിയിൽ ഡയറി വലിച്ചെടുത്തു. ഓരോരോ പേജുകളായി മറിച്ചുമറിച്ചു കൊണ്ടുവന്ന് ഒരു നിശ്ചിത തീയതിയിലെത്തിയപ്പോൾ വിരലുകൾ ചലനമററു. റിഹേഴ്സൽ ക്യാമ്പിലെ അമേച്വർ നടനെപ്പോലെ അദ്ധ്വാനഭാരത്തിൻെറ ശബ്ദത്തിൽ ഡയറിവായന തുടങ്ങി.

''ആയിരത്തിത്തൊള്ളായിരത്തി തൊണ്ണൂററിമൂന്ന് ആഗസ്ററ് പതിന്നാലാം തീയതി— സമയം രാവിലെ പത്തുമണി. കുറച്ചുദിവസം ലീവിൽ വന്നതല്ലേ, നമുക്കൊന്നു ചുററിയടിച്ച് വരാം എന്ന ജോസിൻെറ നിർബ്ബന്ധത്തിനു വഴങ്ങിയാണ് മാട്ടുപ്പെട്ടി, മൂന്നാർ തുടങ്ങിയ ഹിൽ റിസോട്ടുകളിലേക്ക് ഞാൻ അയാൾക്കൊപ്പം യാത്രതിരിച്ചത്. തേക്കടിയിൽ തങ്ങിയ രാത്രിയെല്ലാം കള്ളുകുടിയും വളിപ്പൻ തമാശകളുമായി കഴിഞ്ഞുപോയി. മൂന്നാറിലേക്കുള്ള യാത്രാമധ്യേയാണ് മധുരത്തിൽ പൊതിഞ്ഞ വൈരക്കല്ല് അയാൾ എന്നെക്കൊണ്ടു വിഴുങ്ങിച്ചത്.

ഭാനുപ്രിയയുടെ ബുദ്ധിശക്തി, മിടുക്ക്, സഹായസന്നദ്ധത എന്നിവയെക്കുറിച്ച് ആദ്യമായി കുറെ വർണ്ണന നടത്തി. പെട്ടെന്ന് സംസാരം ദിശതിരിഞ്ഞ് ഈ യാത്ര ഭാനുപ്രിയയെയും കൂട്ടിയായിരുന്നെങ്കിലോ എന്ന ചോദ്യം വന്നതും എൻെറ പ്രതിരോധ നിര യുദ്ധോന്മുഖമായി. ഭാസ്ക്കരൻ ഭാനുപ്രിയയെയും കൂട്ടി ഈ വഴിക്കു വന്നിട്ടുണ്ടോ എന്ന ചോദ്യം എൻെറ മർമ്മത്തെ കശക്കുന്നതായിരുന്നു. ഞാനൊന്നും മറുപടി പറഞ്ഞില്ല.. എന്നാൽ ഞാൻ വന്നിട്ടുണ്ട് എന്ന മുഖവുരയോടെയാണ് ജോസ് പിന്നീട് പ്രഹരം തുടങ്ങിയത്. അയാൾ ഭാനുപ്രിയയുമായി സന്താം പാർക്കിൽ ചുററിയതും അപ്പോൾ അവൾ വികാരവിവശയായതും ശരീരത്തിൽ അള്ളിപ്പിടിച്ച് പൊറുതിമുട്ടിച്ചതുമെല്ലാം അഭിനയമുദ്രകളോടെ അവതരിപ്പിക്കാൻ തുടങ്ങി.

എൻെറ സ്വന്തമായ ഭാനുവല്ല ആ ഭാനുപ്രിയയെന്നു വിശ്വസിച്ച് അസത്യംകൊണ്ടു പ്രതിരോധിക്കാനാണ് ഞാനാദ്യം മുതിർന്നത്. എന്നാൽ മനസ്സിൻെറ ചൊട്ടുവേലകളെല്ലാം മൺചിറകൾപോലെ തകരുകയായിരുന്നു. രക്തവാഹിനികളിൽ ഉപ്പുപരലുകൾ വിളഞ്ഞുകൂടിഞാനാകെ വെറുങ്ങലിച്ചുപോയി. സ്വയം ഒരു ഉണക്കമത്സ്യമായി രൂപാന്തരപ്പെടുന്ന പ്രതീതി—

ഭാനുപ്രിയയുടെ കീഴ്ച്ചുണ്ടിൻെറ മദ്ധ്യത്തിലൊരു നിമ്നതയുണ്ടല്ലോ. ആ കുമ്പിളിലെ നനവ് ഈമ്പിവലിച്ചു ചുംബിച്ചത് ജോസ് അവതരിപ്പിച്ചപ്പോഴാണ് എൻെറ മനസ്സിൽ അപൂർവ്വമായ പ്രതികരണമുണ്ടായത്. അയാൾ അവളുടെ മേൽച്ചുണ്ടിൻെറ സിൽക്ക് നിരകളെ മൂക്കുകൊണ്ടുരസിയതും കൊച്ചരിമ്പാറയെ പല്ലുകൊണ്ടു പോറിയതും വർണ്ണിച്ചപ്പോൾ ആ പ്രതികരണം മൂർദ്ധന്യത്തിലെത്തി. അതായത് ഭാനുവിൻെറ മുഖത്ത് ജോസ് നടത്തിയ പ്രക്രിയകളെല്ലാം ചെയ്തിട്ടുള്ള എൻെറ ചുണ്ട്, മൂക്ക്, പല്ല് തുടങ്ങിയ അംഗങ്ങളെ എനിക്കു സ്വന്തം ശരീരത്തിൽ സഹിക്കാൻ വയ്യെന്നായി. ഒരുതരം വെറുപ്പോ, അറപ്പോ, അശ്ലീലമോ അനുഭവപ്പെട്ട് ആ അവയവങ്ങളെല്ലാം എനിക്കു മുറിച്ചുമാററണ

മെന്നു തോന്നി.

എൻെറ ചുണ്ടും നാവും മൂക്കുമെല്ലാം കാണാൻ പാകത്തിലൊരു കണ്ണാടി മുന്നിലുണ്ടെങ്കിൽ സത്യമായും ഞാനാ കടുംകൈ ചെയ്യുമായിരുന്നു. ഭാഗ്യത്തിന് മുഖം പ്രതിബിംബിച്ചു കാണാൻ ജലനിരപ്പുപോലും ഇല്ലാത്ത സ്ഥലമായതുകൊണ്ട് ആ അവയവങ്ങളുടെ അറവ് ഞാൻ മനസ്സിൽ മാത്രം നടത്തി.

ജോസ് വിശദാംശങ്ങളിലേക്കു പ്രവേശിച്ചതും ഈയുള്ളവൻെറ ശരീരത്തിൻെറ ഭൂരിഭാഗവും മുറിച്ചൊഴിവാക്കേണ്ട സ്ഥിതിയാണെന്നു തീർച്ചപ്പെട്ടു. കാരണം ഭാനുവിനെ എൻെറ ബാഹുക്കൾ പുണരുകയും കാലുകൾ പിണയുകയും നെഞ്ചകം പടർത്തുകയും ചെയ്തപോലെ ജോസിൻെറ ശരീരാവയവങ്ങളും ക്രമനമ്പറിൽ ചെയ്തിട്ടുണ്ട്. അപ്പോൾ എൻെറ ശരീരത്തിൻെറ സകല സ്ഥലങ്ങളിലും പുളിപ്പും ചെടിപ്പും വൃത്തികേടുംതന്നെ.

എവിടെയെല്ലാമാണ് ഞാൻ ദേഹത്തിൽനിന്ന് വെട്ടിയൊഴിവാക്കുക? രണ്ട് ബാഹുക്കൾപോലും അറുത്തുമാറേറണ്ട ഗതികേടിൽ പിന്നീടെങ്ങനെ വെട്ടുകത്തി പിടിക്കും?''

ഇത്രയും വായിച്ചു നിർത്തിയ ഭാസ്കരൻ പൊടുന്നനെ ഡയറി അടച്ചുവച്ചു.

''ഭാനൂ, ഇപ്പോൾ അനുഭവങ്ങൾ രേഖപ്പെടുത്തേണ്ട രീതി മനസ്സിലായില്ലേ?

മുഖം മറച്ചുപിടിച്ച അയാൾ ശബ്ദത്തിൽ സ്വാഭാവികത വരുത്തിച്ചോദിച്ചു. അതിനുശേഷം കൈവിരലുകൾ ഞൊടിച്ചുകൊണ്ട് റസ്റേറാറൻറിൽനിന്ന് ഇറങ്ങാനുള്ള നിർദ്ദേശം അവൾക്കു നല്കി.

സന്താം പാർക്കിലെ പാറക്കെട്ടിലും ഡാംസൈററിലെ ആകാശക്കോണിയിലും മാട്ടുപ്പെട്ടിയിലെ കോഴിപ്പാറയിലും എത്രയും വേഗം ഭാനുപ്രിയയുമൊത്ത് എത്തിച്ചേരാൻ ഭാസ്ക്കരനു തിടുക്കമായിരുന്നു. മനുഷ്യാന്തർസ്രാവങ്ങളുടെ രാസഘടനപോലും വേർതിരിക്കുന്ന ഭാനുപ്രിയ എന്ന ശാസ്ത്രജ്ഞയ്ക്ക് ഇത്തരമൊരു വികാരത്തിൻെറ രാസക്രമം കൈകാര്യം ചെയ്യാൻ വല്ലാത്ത ബുദ്ധിമുട്ടു തോന്നി. പരിക്ഷീണയെങ്കിലും ജീപ്പിൽവച്ച് അവൾ ചെറിയൊരു തത്ത്വശാസ്ത്രം ഭാസ്ക്കരനിൽ ഏശുമോ എന്നു ശ്രമിച്ചു.

''—നോക്കൂ ഭാസ്ക്കർ, ഇന്ത്യൻ ഫിലോസഫിയുടെ മഹത്വത്തെക്കുറിച്ച് നമ്മൾ പലപ്പോഴും ചർച്ചചെയ്യാറില്ലേ? ഏത് അമ്പലത്തിൽ അർച്ചന നടത്തിയാലും ആത്യന്തികമായി എത്തിച്ചേരുന്നത് ഒരേ ഈശ്വരനിലല്ലേ?''

ഇത്രയും വാക്കുകൾ ഭാനുപ്രിയ പറഞ്ഞതും പാതയെ ചുരത്തുന്ന വേഗതയുടെ പുറംകാൽച്ചവിട്ടുപോലെ ജീപ്പൊന്ന് കുടഞ്ഞുനിന്നു.

''ത്ഉ.''

അപ്പോൾ ഭാസ്ക്കരൻ പുറേത്തക്കു തുപ്പിയ തുപ്പ് സകല ശ്രീകോവിലുകളിലെ ഈശ്വരസന്നിധിയിലും അളിഞ്ഞുവീഴുന്നതായി ത്തോന്നി.

പിന്നെയും കുറെനേരം അവർ യാതൊന്നും സംസാരിക്കാത്തതുകൊണ്ട് ജീപ്പിൻെറ മുഷ്ക്ക് മാത്രം ശബ്ദമായും ചലനമായും കരിപ്പുകയായും അനുഭവവേദ്യമായി.

ചുരങ്ങളിലൂടെ വളച്ചും തിരിച്ചും ഒടിച്ചും എയ്തുവിട്ട ജീപ്പിനുചുററും പച്ചപ്പും പ്രകൃതിയും തലകറങ്ങി വീഴുകയാണ്. ഉയർന്നു നില്ക്കുന്ന പുൽനിരക്കൂട്ടവും പൂമരങ്ങളും. തേക്കിൻകാടുകളും വളരെവേഗം വഴങ്ങിക്കൊടുക്കുന്നു.

സന്താം പാർക്കിൻെറ അടിവാരത്തിൽ ജീപ്പിനെ തളച്ചിട്ട് ഭാസ്കരൻ പുറത്തിറങ്ങി. വളരെ സാവധാനത്തിലാണ് ഭാനുപ്രിയ അയാളെ അനുഗമിച്ചത്. റോസാപ്പൂ നിരകളും പച്ചപ്പുൽമെത്തയും സൂര്യകാന്തിക്കൂട്ടവും പിന്നിട്ടു വന്ന അവർ പാറക്കെട്ടിൻെറ മുകളിലേക്കു നടന്നു.

നിർജ്ജീവമായ ഭാരക്കെട്ട് പൊക്കുന്ന ശരീരവഴക്കത്തോടെയാണ് ഉയരങ്ങളിലേക്ക് ഭാസ്ക്കരൻ ഭാനുപ്രിയയെ വലിച്ചുകയററിയത്. പാറക്കെട്ടിൻെറ മുകളിലേക്കു കയറിപ്പററിയതും രണ്ടുപേരും നല്ലവണ്ണം അണയ്ക്കുന്നുണ്ടായിരുന്നു. മഞ്ഞിൻകോടയിലേക്ക് സ്വന്തം ഉച്ഛ്വാസവായു പറത്തിക്കൊണ്ടയാൾ താഴെക്കിടക്കുന്ന ജീപ്പിനെ ശ്രദ്ധിച്ചു. അതിൽനിന്നും പെരുത്ത ആയാസത്തിൻെറ ആവിപ്പുക പൊങ്ങുന്നു.

ലാബറട്ടറിയിൽ പരീക്ഷണം നടത്തുന്ന ജൈവശാസ്ത്രകാരൻെറ സൂക്ഷ്മവേഗതയായിരുന്നു പിന്നീടുള്ള ഭാസ്ക്കരൻെറ ചലനങ്ങളിൽ. റൈറ്റിംഗ് പേഡും പേനയും ബാഗിൽനിന്നെടുത്ത് അയാൾ ഭാനുപ്രിയയുടെ കൈയിൽ കൊടുത്തു. പാറക്കെട്ടിൻെറ ചരിവിൽ കൃത്രിമമായി മലർന്നുകിടന്ന് നാല്പത്തഞ്ച് ഡിഗ്രിയിൽ ദൃഷ്ടികൾ പടർത്തി. എഴുതാനുള്ള നിർദ്ദേശം ഭാനുപ്രിയയ്ക്കു കൊടുത്തശേഷം സാവധാനത്തിൽ സംസാരം തുടങ്ങി.

''—ആയിരത്തിത്തൊള്ളായിരത്തി തൊണ്ണൂററിരണ്ട് ആഗസ്ററ് പന്ത്രണ്ടാം തീയതി വൈകുന്നേരം ആറുമണി. ഭാനുപ്രിയ എന്ന പെണ്ണ് എൻെറ ഇടതുവശത്ത് അല്പം ചരിഞ്ഞുകിടക്കുന്നു. ഞാൻ അവളെ ആദ്യമായി ചുംബിച്ചതിനുശേഷമുള്ള നിമിഷങ്ങളായിരുന്നു അത്. അവളുടെ മേൽച്ചുണ്ടിൻെറ അരികുകൾ അല്പം തിണർത്തു തുടുത്ത് ഒരു കൊച്ചു മണ്ണിരപോലെ അടയാളപ്പെട്ടിരുന്നു.

മുഖചർമ്മത്തിൻെറ സൂക്ഷ്മദ്വാരങ്ങളിലൂടെ സ്വേദവും മൃദുലമായൊരു എണ്ണയും കിനിഞ്ഞുകൊണ്ടിരുന്നു. ഞാനത് നാവുകൊണ്ടു നക്കിയെടുത്ത് രുചിച്ചുനോക്കിയപ്പോൾ ടാൽക്കം പൗഡറിൻെറയും ക്രീമിൻെറയും സുഗന്ധ കയ്പോടൊപ്പം പേരറിയാത്ത ഏതോ മിനുസദ്രവത്തിൻെറ സ്വാദ്—

വീണ്ടും ഞാനവളെ അതിഗാഢം ചുംബിച്ച് ചുണ്ടുകളും നാവും കിട്ടാവുന്നിടത്തോളം വലിച്ചെടുത്തു. അപ്പോൾ ജീവിതത്തിൽ ഇന്നേവരെ താനിത്രത്തോളം ഉണർന്നിട്ടില്ലെന്ന് ഭാനുപ്രിയ സാക്ഷ്യപ്പെടുത്തി. അവളുടെ കവിളുകളും ചുണ്ടുകളും താടിയുമെല്ലാം ചുവന്നു തുടുക്കുകയും പ്രായം വർഷങ്ങൾക്കു മുന്നിലേക്ക് ഉരുണ്ടുരുണ്ടു പോകുകയും ചെയ്തു. എന്തെല്ലാമോ ആവശ്യപ്പെടുന്ന നവതാരുണ്യത്തിൻെറ പരിഭവക്കരച്ചിലോടെ അവൾ എൻെറ നെഞ്ചിലേക്കു പൂണ്ടിറങ്ങി. ഞാൻ അവളെ പറിച്ചെടുത്ത് കണ്ണുകളിലേക്ക് ഉററുനോക്കി.

നേത്രകാചത്തിൻെറ പുറമടരിൽ എൻെറ മുഖം പ്രതിബിംബിപ്പിക്കുന്ന നനഞ്ഞ ചില്ല്—അകത്ത് ഇളം തവിട്ടുനിറമുള്ള കൃഷ്ണമണിവട്ടം. അതിൻെറ മദ്ധ്യത്തിലൂടെ കുറെ ദൂരം ഇറങ്ങിനോക്കിയപ്പോൾ എവിടെയോവച്ച് എൻെറ പിടിത്തം വിട്ടുപോകുന്നു.

ദൃഷ്ടികൾ വലിച്ചെടുത്ത് ഞാൻ ആകാശത്തിലേക്കു പരത്തിനോക്കി. ഒരു മേഘക്കീറ് ജലം ഉരുട്ടിയെറിഞ്ഞുകൊണ്ട് കടന്നുപോകുന്നു. പാതി നനഞ്ഞ ഞങ്ങൾ ആരോ കണ്ടുപിടിച്ചതുപോലെ പിടഞ്ഞെഴുന്നേററു. പെട്ടെന്ന് ഭാനുപ്രിയയുടെ ഇളം താരുണ്യം നഷ്ടപ്പെടുകയും പറന്നുപോയ വർഷങ്ങൾ തിരിച്ചുവന്ന് ചേക്കേറുകയും ചെയ്തു—''

അനുഭവ വിവരണം അവസാനിപ്പിച്ചശേഷം ഭാസ്ക്കരൻ സ്വരം മാററി സംസാരിച്ചു.

''ശരി ഭാനൂ, ഇനി നീ എഴുത്തു നിർത്തി നമ്മൾ കിടന്ന പാറച്ചരിവിൽ പോയിക്കിടക്ക്. എഴുതിയത് ഒന്നുകൂടി വായിച്ചുനോക്കി റൈറ്റിംഗ് പാഡ് മടക്കിവയ്ക്ക്. അതിനുശേഷം നിനക്ക് ഈ പാറച്ചരിവിൽവച്ചുണ്ടായ വ്യത്യസ്ത അനുഭവങ്ങൾ പുനഃസൃഷ്ടിച്ച് പകർത്തിയെഴുത്— ശരി, തുടങ്ങിക്കൊള്ളൂ. ആകെക്കൂടി ഇരുപതു മിനിററ് സമയം ഞാൻ തരും—''



എന്താണ് ഭാനുപ്രിയ ചെയ്യുന്നതെന്നുകൂടി ശ്രദ്ധിക്കാതെ വാച്ചിലേക്കു നോക്കിക്കൊണ്ട് ഭാസ്ക്കരൻ കാത്തുനിന്നു. അയാൾ വളരെ അക്ഷമനാണെന്ന് മുറിഞ്ഞുനീങ്ങുന്ന ശ്വാസോച്ഛ്വാസവും വെറുതെ ചലിക്കുന്ന വിരലുകളും സാക്ഷ്യപ്പെടുത്തി. ഇരുപതു മിനിററ് സമയം—

സന്താം പാർക്കിലെ നിരീക്ഷണപാഠത്തിനുശേഷം ഇനിയും കുറെ ഗവേഷണങ്ങൾ അയാൾക്ക് ഭാനുപ്രിയയെക്കൊണ്ട് പൂർത്തികരിക്കാനുണ്ട്. ഡാം സൈററിലേക്കു കയറുന്ന ആകാശക്കോണിയിൽവച്ച്—ജലധാരയ്ക്കു മുന്നിലുള്ള പുൽത്തകിടിയിൽവച്ച്—ഏററവുമൊടുവിൽ മാട്ടുപ്പെട്ടിയിലെ വിജനമായ കോഴിപ്പാറയിൽവച്ച്—

ആയിരത്തിത്തൊള്ളായിരത്തി തൊണ്ണൂററിരണ്ട് ഇത്രാം മാസം ഇത്രാം തീയതി ഇത്ര മണിക്കെന്നു തുടങ്ങുന്ന ഭാസ്ക്കരൻെറ സംഭവവിവരണം ഓരോ സ്ഥലത്തുവച്ചും ആവർത്തിച്ചു. മുൻഗണനാക്രമത്തിൽ അത് അവർതമ്മിലുള്ള ഇന്ദ്രിയാനുഭവങ്ങളെ ചാർത്തിലാക്കിക്കൊണ്ടിരുന്നു. പിന്നീട് ഭാനുപ്രിയയുടെ വ്യത്യസ്ത അനുഭവങ്ങൾ രേഖപ്പെടുത്താൻ അയാൾ അവൾക്ക് നിശ്ചിത സമയം അനുവദിച്ചു.

ഒടുവിലൊടുവിൽ ഭാസ്ക്കരൻെറ സ്മൃതിവിവരണങ്ങൾ വളരെ കുറിയതും കാര്യമാത്രപ്രസക്തവുമായിരുന്നു. മാട്ടുപ്പെട്ടിയിലെ കോഴിപ്പാറയിലെത്താൻ അയാൾ സമയം വെട്ടിച്ചുരുക്കി ധൃതിപ്പെടുകയാണെന്നു തോന്നി.

റോഡിനെ ഒരു നാടപോലെ ചീന്തിയെടുത്ത് പ്രകൃതിയുടെ വസ്ത്രം പിളർത്തിയായിരുന്നു ജീപ്പിൻെറ മാട്ടുപ്പെട്ടിയിലേക്കുള്ള പാച്ചിൽ. അവിടെ ഒരു താഴ്വാരത്തിൽ അയാൾ വാഹനം പാർക്കുചെയ്തു. കോഴിപ്പാറയുടെ മുകളിലെത്താൻ ചെങ്കുത്തായി കുറെ കയറേണ്ടിയിരുന്നു.

റൈറ്റിംഗ് പാഡും പേനയും പിടിച്ച് ഭാനുപ്രിയയെ പിന്നിൽ നടത്തി അയാൾ മുന്നോട്ടു കുതിച്ചുകൊണ്ടിരുന്നു. കോഴിപ്പാറയുടെ വിജനമായ പാളിയിൽവച്ച് പൂർവ്വാധികം കൂററുയർത്തി ഭാസ്ക്കരൻ വിളംബരം തുടങ്ങി.

''ആയിരത്തിത്തൊള്ളായിരത്തി തൊണ്ണൂററിരണ്ട് സെപ്തംബർ ഇരുപതാം തീയതി, വെള്ളിയാഴ്ച. സമയം രാത്രി എട്ടുമണി. മഞ്ഞിൻനാരുകളിലൂടെ പാലൊഴുക്കുന്ന പൗർണ്ണമി. നിലാവിൻെറ പാലിൽ ചുററുമുള്ള പാറക്കെട്ടുകൾ കൽക്കണ്ടംപോലെ അലിഞ്ഞു കലരുന്നു. അന്ന് ഞാൻ ഇവിടെവച്ച് ഭാനുപ്രിയ എന്ന എൻെറ കാമുകിയുമായി തീർത്തും ഒന്നായിച്ചേർന്നു. ഒരൊററ കെട്ടിമുറുക്കത്തിൻെറ രസമൂർദ്ധന്യത്തിൽനിന്ന് അനിവാര്യമായി അഴിഞ്ഞു വേർപെടുമ്പോൾ ആശങ്കയോടെ ഞാൻ അവളോടു ചോദിച്ചു.

'എന്നും നീ എൻേറതായിരിക്കില്ലേ?'

ആനന്ദത്തിൻെറ വേലിയിറക്കക്കോളുകളിൽ പാറിക്കിടന്ന് അവ്യക്തമായി അവൾ പുലമ്പി.

''ഭാനു എന്നും നിൻേറതു മാത്രം... എന്നും ഭാനു നിൻേറതു മാത്രം.''

ഇത്രയും വാചകങ്ങൾ പൂർത്തീകരിച്ചുകൊണ്ടിരുന്ന ഭാസ്ക്കരൻെറ ശബ്ദം വിറയ്ക്കുന്നതായിത്തോന്നി. ശരീരവും ശാരീരവും കുടുക്കിയെടുത്തയാൾ ഇറച്ചിക്കടയിലെ കൊത്തുകല്ലിൽവച്ചെന്നപോലെ ഒരൊററ വെട്ട്—കുറെനേരത്തേക്ക് നിശ്ചലതയും മൂകതയും മാത്രം. പെട്ടെന്ന് ഭാസ്രൻ പിടഞ്ഞനങ്ങിയപ്പോൾ ഭാനുപ്രിയ ചക്രവാളത്തിലേക്ക് മിഴികളെ പറത്തുകയായിരുന്നു.

''എന്താ ഭാനു ചെയ്യുന്നത്? വേഗം കോഴിപ്പാറയിൽ പോയിരുന്ന് എഴുതാനുള്ളത് എഴുതിത്തീർക്ക്.''

ഭാസ്ക്കരൻെറ കൂററുയർന്നതും ഭാനുപ്രിയ അയാളെ തിരിഞ്ഞുനോക്കി. ചക്രവാളത്തിൻെറ അകലങ്ങളിൽനിന്നുള്ള ആ നോക്കിനെ അവഗണിച്ചുകൊണ്ട് വീണ്ടും അയാൾ സംസാരിച്ചു.

''നേരത്തെ ഞാൻ പകുതി വായിച്ചു നിർത്തിയ ഡയറി ഇവിടെവച്ച് മുഴുമിക്കാൻ പോകുകയാണ്. കാരണം ഇവിടെവച്ചാണ് ജോസ് എന്നെ അവസാനമായി വെല്ലുവിളിച്ചത്. ഭാനുപ്രിയയെ അയാൾ അനുഭവിച്ചത്ര ഒരിക്കലും ഞാൻ അനുഭവിച്ചിട്ടില്ലെന്നു പറഞ്ഞ്...''

ഭാസ്ക്കരൻെറ സംസാരം ഇതേവരെ നിസ്സംഗനായ ഒരു സന്ന്യാസിയായിരുന്നുവെങ്കിൽ ഇവിടെവച്ച് അയാൾക്ക് നഖങ്ങളും ദംഷ്ട്രങ്ങളും മുളച്ചതായിത്തോന്നി. വജ്രതുല്യമായ ഒരു മുനയിൽവച്ച് അയാൾ തൻെറ വാക്കുകൾ കുറുക്കിയെടുത്തു.

ഭാസ്ക്കരൻെറ സൂചനയ്ക്കു വഴങ്ങി ഭാനുപ്രിയ റൈറ്റിംഗ് പാഡും പേനയുമെടുത്ത് കോഴിപ്പാറയിൽച്ചെന്ന് ആസനസ്ഥയായിരുന്നു. അവൾ തൻെറ നിർദ്ദേശങ്ങൾ അനുസരിക്കുന്നുണ്ടോ എന്നുകൂടി ശ്രദ്ധിക്കാതെ അയാൾ ചിന്താരാഹിത്യത്തിൽ നഷ്ടപ്പെട്ടു. ഇടിവെട്ടിൽ മുളച്ചുപൊങ്ങിയ കൂണുപോലെ വിറളിവെളുത്ത് ആകാശത്തിലേക്കു നോക്കിക്കൊണ്ടു നിന്നു. പെട്ടെന്നൊരു ഞെട്ടിത്തെറിപ്പിൽ 'ശരി കേൾക്ക്' എന്നൊരു കല്പന പുറപ്പെടുവിച്ച് ഡയറിയുടെ ബാക്കി ഭാഗം വായിക്കാൻ തുടങ്ങി.

''ആയിരത്തിത്തൊള്ളായിരത്തി തൊണ്ണൂററിമൂന്ന് ആഗ റ്റ് പതിനഞ്ചാം തീയതി—സമയം രാത്രി ഒൻപത് മണി.

മറെറാരുവനും ഞാനും ഒരേപോലെ എൻെറ കാമുകിയെ സ്പർശിച്ചതുകൊണ്ട് അവഹേള ട്ട എൻെറ ശരീരഭാഗങ്ങൾ വെട്ടി ...വാക്കാനുള്ള വാഞ്ഛയുമായി ഞാൻ മാട്ടുപ്പെട്ടിയിലെത്തി. ജീപ്പിലിരിക്കുമ്പോഴും ...ന്നുകയറുമ്പോഴും പുഴയിൽ കുളിക്കുവാഴുമെല്ലാം മനസ്സിനകത്തുള്ള കത്തി ...ായ്ത്തലയിളക്കുകയായിരുന്നു.

ഭാനുപ്രിയയുമായി ചേർന്ന മുഹൂർത്തങ്ങൾ ജോസ് വിവരിക്കുന്നതിനനുസരിച്ച് എൻെറ അസ്വസ്ഥത പെരുകിവന്നു. മാട്ടുപ്പെട്ടിയിലെ കോഴിപ്പാറയിൽവച്ച് അവളുമായി രമിച്ചതിൻെറ സചിത്ര ലേഖനം അയാൾ അവതരിപ്പിച്ചതോടെ ഒരുകാര്യം തീർച്ചയായി.

ഭാനുവിൻെറ അധരങ്ങൾ നുകർന്ന എൻെറ ചുണ്ടിനും ജോസിൻെറ ചുണ്ടിനും, അരക്കെട്ട് പുണർന്ന എൻെറ കൈകൾക്കും അവൻെറ കൈകൾക്കും, മാറിടം ഏററുവാങ്ങിയ ഈ നെഞ്ചിനും ആ നെഞ്ചിനും ഒന്നിച്ചു നിലനില്ക്കാൻ യാതൊരു നിവൃത്തിയുമില്ല.

നിരായുധനായ ഞാൻ എങ്ങനെയാണ് എൻെറ കൈകളും ചുണ്ടുകളും നെഞ്ചിടവും ഖണ്ഡിച്ചു മാററുക. വെറും കൈകൊണ്ട് സ്വന്തം കഴുത്തു ഞെരിക്കുന്നതിനെക്കാൾ

സൗകര്യം മററൊരുവൻെറ കഴുത്ത് ഞെരിക്കുന്നതായതുകൊണ്ട് ഞാൻ ജോസിനെ കയറിപ്പിടിച്ചു. വളരെനേരമായി കെട്ടി നിർത്തിയിരുന്ന ഊർജ്ജം എന്നിൽ മുക്രയിട്ടിരുന്നതുകൊണ്ട് കാര്യം വളരെ എളുപ്പമായിരുന്നു. അവൻ ഒരു മുയൽക്കുട്ടി വഴങ്ങുന്നതുപോലെ വഴങ്ങിത്തന്നു...''

ഇത്രയും വായിച്ചതിനുശേഷം ഭാസ്കരൻ തൻെറ ഡയറി വലിയ ശബ്ദത്തിൽ അടച്ചു വച്ചു. കോഴിപ്പാറയിലിരിക്കുന്ന ഭാനുവിനെ തിരക്കിട്ട് തിരിച്ചുവിളിച്ചു. കത്തിയലകു പോലുള്ളൊരു ഒററയടിപ്പാതയിലൂടെ നടത്തിച്ച് താഴ്വാരത്തിലുള്ള കൊല്ലിയിലേക്കു നയിച്ചു.

എന്തോ കാലിന്മേൽ പോറിയത് പരിശോധിക്കാനായി ഭാനുപ്രിയ മടമ്പുയർത്തി ഒററക്കാലിൽ നില്ക്കുകയായിരുന്നു. അപ്പോഴാണ് ജലം ശുദ്ധമാക്കിക്കൊണ്ടിരുന്ന വലിയൊരു കരിങ്കൽക്കഷണം ഭാസ്കരൻ എടുത്തുമാററിയതും അല്പം ജീർണ്ണിച്ചു തുടങ്ങിയ ജോസിൻെറ മൃതദേഹം പുറത്തേക്കു തുറിച്ചതും. തന്[illegible]നു രണ്ടുകാലുകളുണ്ടെന്ന വിവരം തന്നെമറന്നതുപോലെ ഭാനുപ്രിയ പിന്നെയും കുറെനേരം ഒററക്കാലിലുള്ള നില്പ് തുടർന്നു.

''നോക്ക് ഭാനു, ഇതായിരുന്നു ഞാനും ജോസും മിനിഞ്ഞാന്ന് നടത്തിയ ടൂർ പ്രോഗ്രാമിൻെറ പരിണാമം. ജോസിൻെറ ക്ളിനിക്കൽ ഡെത്ത് കഴിഞ്ഞിട്ടും മോളിക്യൂലർ ഡെത്തിനുവേണ്ടി അക്ഷമയോടെ ഞാൻ അന്നു കാത്തിരിക്കുകയായിരുന്നു. കാരണമെന്താണെന്നോ? മററൊന്നുമല്ല—എനിക്കു നടക്കേണ്ടേ? ഭക്ഷണം കഴിക്കേണ്ടേ? ഷേവ് ചെയ്യേണ്ടേ? സ്വന്തം ശരീരത്തോടു തോന്നുന്ന ചെളിപ്പ് അല്പമെങ്കിലും മാറിക്കിട്ടി കൈകളും കാലുകളും ചുണ്ടുകളും ഉപയോഗയോഗ്യമാക്കേണ്ടേ?''

പൂച്ചക്കുഞ്ഞിനെപ്പോലെ പിന്നിൽ പരുങ്ങുന്ന ഭാനുപ്രിയയെയും കൂട്ടി ഭാസ്കരൻ കൊല്ലിയിൽനിന്നു പുറത്തു വന്നു. വാക്കുകളിലെ നിസ്സംഗമൂർച്ച ഒരുപരിധിവരെ അയാളിൽ ശമിച്ചിരുന്നു. മര്യാദക്കാരനായ പുരുഷൻ കുലീനയായ സ്ത്രീയോടെന്നപോലെ 'നടന്നു ക്ഷീണിച്ചോ?', 'വെള്ളം കുടിക്കാൻ ദാഹിക്കുന്നോ?' എന്നെല്ലാം അയാൾ അവളോടു ശാന്തമായി അന്വേഷിച്ചു. പ്രക്ഷീണമായ ചില മൂളക്കങ്ങളിൽ മാത്രം ഭാനുപ്രിയയുടെ മറുപടിയൊതുങ്ങി.

മടങ്ങുന്ന വഴിക്ക് ജീപ്പിൻെറ മുഷ്ക്ക് വളരെ തണുത്തിരുന്നു. അനാവശ്യമായ പ്രകമ്പനങ്ങളില്ലാതെ താഴ്ന്നൊരു സ്ഥായിയിൽ അത് വേഗതയെ വിസ്തരിച്ചുകൊണ്ടിരുന്നു. നേരം കുറെ വൈകിയതിനാൽ ഹോട്ടലിൽ തങ്ങുന്നതായിരിക്കും നല്ലതെന്ന് ഭാസ്കരൻ ഉറക്കെത്തന്നെ ആലോചിച്ചു. ഭാനുപ്രിയയും വല്ലാതെ നടന്നു തളർന്നിട്ടുണ്ടായിരുന്നു.

കട്ടിലുകൾ പരസ്പരം അകത്തിയിട്ട വലിയൊരു മുറിയിലേക്ക് അവർ പ്രവേശിച്ചു. റിസർച്ച് അസൈൻമെൻറ് കഴിഞ്ഞുവന്ന ശാസ്ത്രജ്ഞയോടെന്നപോലെ ഫൈൻറിംഗ്സ് രേഖപ്പെടുത്തിയ റൈറ്റിംഗ് പാഡ് ഭാസ്കരൻ ഭാനുപ്രിയയോടു ചോദിച്ചു. അവൾ ആ പേനയും കടലാസുകൂട്ടവും അയാൾക്ക് തിരിച്ചു നല്കി. അതിൽ വെറും വെള്ളയുടെ ശൂന്യത മാത്രമായിരുന്നു.

''—അപ്പോൾ നിനക്ക് യാതൊരു വികാരവും തോന്നിയില്ല; അല്ലേ?''

ദുസ്സഹമായ ആ അറിവ് ഇഞ്ചിക്കഷണം പോലെ അയാൾ പല്ലിൻെറ മൂലയിൽ ചവച്ചരച്ചു.

റൈറ്റിംഗ് പാഡിലേക്കും അവളുടെ മുഖത്തേക്കും മാറിമാറി നോക്കിക്കൊണ്ട് ഭാസ്കരൻ ഇരിക്കുമ്പോഴാണ് പെട്ടെന്നതു സംഭവിച്ചത്.

'ഭാസ്കർ' എന്ന് അലറിവിളിച്ചുകൊണ്ട് ഭാനുപ്രിയ പ്രക്ഷീണയായി, വികാരവിവശയായി അയാളുടെ മടിയിൽ കുഴഞ്ഞുവീണു. ഒരുനിമിഷംകൊണ്ട് വികാരത്തിൻെറയും പൗരുഷത്തിൻെറയും തിളപ്പ് എങ്ങനെയാണ് തന്നിൽ സംഭവിച്ചതെന്ന് അയാൾ അദ്ഭുതപ്പെട്ടുപോയി. അടുത്ത മാത്രയിൽ ഭാനുപ്രിയയെയും കൂട്ടിപ്പിടിച്ചിരിക്കുന്ന തന്നെയാണ് ഭാസക്ക്കരൻ കണ്ടെടുത്തത്.

സാവധാനം ഓർമ്മയുടെ സത്യകോശങ്ങൾ തലച്ചോറിൽ സജീവമായതും അയാൾ അവളിൽനിന്ന് ചെടിച്ചുമാറി. പക്ഷേ, ഭാനുപ്രിയ വീണ്ടും വീണ്ടും അയാളുടെ ശരീരത്തിൽ വന്നു കുമിയുകയായിരുന്നു. ആത്മാവ് നഷ്ടപ്പെട്ടൊരു പ്രണയിനിയാണ് തന്നെ ആശ്ളേഷിക്കാൻ വരുന്നതെന്ന രോഷത്തോടൊപ്പം അവളുടെ സാമീപ്യം അനിതരസാധാരണമായൊരു വികാരത്തിന് അയാളെ കീഴ്പ്പെടുത്തി.

തന്നിൽനിന്നു വിട്ടുമാറാൻ കൂട്ടാക്കാത്ത ഭാനുപ്രിയയെ അയാൾ തീവ്രമായ വേദനയോടെ വരിഞ്ഞുമുറുക്കി. ഭീകരമായൊരു പല്ലുകടിയിൽനിന്നു തുടങ്ങിയ ആ ആലിംഗന സ്ഫോടനത്തിൽ അയാളുടെ ചർമ്മവും മാംസവും പലയിടങ്ങളിലായി പൊട്ടിപ്പിളർന്നു. കണ്ണിൻെറ വെള്ളക്കാമ്പ് ചീററിപ്പൊട്ടി ഒരു ചുവന്ന ഞരമ്പ് പുറത്തേക്കു ചാടി.

അപ്പോഴും നേർത്ത സ്ഥായിയിൽ ഒരു രോദനം അയാളിൽനിന്നു ധാരപൊഴിച്ചു കൊണ്ടിരുന്നു.

കുറച്ചുസമയത്തിനുശേഷം മുകളിലേക്കുയർത്തിയ ധ്യാനമിഴികളോടെ ഭാസ്കരൻ അഴിഞ്ഞഴിഞ്ഞ് തണുക്കാൻ തുടങ്ങി. അയാൾ ബാഹുക്കൾ വിടർത്തിയപ്പോൾ നീരുവാർന്നൊരു കുപ്പച്ചണ്ടിപോലെ ഭാനുപ്രിയ താഴേക്കു പതിച്ചു. സ്വസ്ഥതയോടെ, ആർദ്രതയോടെ ഭാസ്കരൻ അവളെ ഭൂമിയുടെ വിശുദ്ധിയിലേക്കു കീഴ്പ്പെടുത്തി.





# കഥകളിലൂടെ കഥാകാരനിലേക്ക്

അരുൺ പൊയ്യേരി



ടി. പത്മനാഭൻ മലയാളത്തിൻെറ കഥാകാരനാണ്. അസ്ഥാനത്തെ ഉപഭോഗം കൊണ്ട് മുന തേഞ്ഞുപോയ വാക്കുകളാണെങ്കിലും മലയാള കഥാസാഹിത്യത്തിലെ രാജശില്പികളിലൊരാളായി അദ്ദേഹം ഗണിക്കപ്പെടുന്നു. കഥകളിൽനിന്ന് പത്മനാഭൻ എന്ന മനുഷ്യനിലേക്കു വരുമ്പോൾ—ഇത്രമാത്രം തെററിദ്ധരിക്കപ്പെട്ട മററൊരു സാഹിത്യകാരൻ ഇന്നില്ല. പരുക്കനും ക്രൂരനും അഹംഭാവിയുമായിട്ടാണ് കേട്ടറിവിൽ പലരും പെരുപ്പിച്ചെടുത്ത അദ്ദേഹത്തിൻെറ വ്യക്തിത്വം. ഇതൊന്നും വാസ്തവമല്ല. അഗാധ സ്നേഹത്തിൻെറയും നന്മയുടെയും സമൃദ്ധിയുടെ പച്ചപ്പുമായി ഈ സ്നേഹവൃക്ഷത്തിൻെറ ചില്ലകൾ അടുത്തറിയുന്നവർക്ക് തണൽവിരിച്ചു നില്ക്കുന്നു. ജാടയില്ലാത്ത അപൂർവ്വം സാഹിത്യകാരന്മാരിലൊരാളാണ് ടി. പത്മനാഭൻ. മൂന്നര വർഷം മുമ്പ് ഏപ്രിൽ മാസത്തിലെ തുടുത്ത ഒരു വേനലിൽ, പൊടിക്കുണ്ടിൽ ബസ്സിറങ്ങി ക്ളേശഭരിതമായ ഒരു ചുററിത്തിരിയലിനുശേഷം രാജേന്ദ്രനഗർ കോളനിയിലെ പതിനഞ്ചാം നമ്പർ വീട്ടിലെത്തുമ്പോൾ ഗൃഹനാഥൻ കുളിക്കുകയായിരുന്നു. അതിനുമുമ്പ് ഒരിക്കൽപ്പോലും ഇതെഴുതുന്നയാൾ ടി. പത്മനാഭനെ കണ്ടിട്ടില്ല. ഒരു പുതിയ ഉണർവ്വിൻെറ തെളിച്ചവുമായി സ്വീകരണമുറിയിലേക്കു വരുന്നയാൾ തീർത്തും അജ്ഞാതനായ ഒരു സാധാരണക്കാരനെയാണ് കണ്ടുമുട്ടുക എന്ന തെല്ലൊരാശങ്കപോലുമില്ലാതെ, അവിടത്തെ പുസ്തകശേഖരത്തിൻെറ മുമ്പിൽനിന്ന് ജിദ്ദു കൃഷ്ണമൂർത്തിയെക്കുറിച്ചുള്ള ഒരു പുസ്തകം മറിച്ചുനോക്കുകയായിരുന്നു. ഇങ്ങനെ അജ്ഞാതരായ ആളുകൾ സ്വീകരണമുറി പോയിട്ട്, കഥാകാരൻെറ ഉമ്മറത്തുവരെ ധൈര്യപൂർവ്വം കാലെടുത്തുവച്ചവരല്ല എന്നറിയാതെയല്ല ഞാനീ സാഹസത്തിനു മുതിർന്നത്.

''ഗ്രീഷ്മത്തിലെ തെളിനീരുള്ള പുഴ. പുഴക്കരയിൽ അടിമുതൽ മുടിവരെ പൂത്തുനില്ക്കുന്ന നീർമരുതിൻ കൂട്ടങ്ങൾ. മുളങ്കാടുകൾ. കുളികഴിഞ്ഞ് അമ്പലത്തിലേക്കു പോകുന്ന പ്രഭാതപുഷ്പം പോലെയുള്ള ഒരു പെൺകുട്ടി (സാക്ഷി)'' —ഇങ്ങനെയൊരു ശാദ്വലപ്രതീക്ഷയെക്കുറിച്ച് നൊമ്പരത്തോടെ എഴുതിയ ഒരാൾ. അത് തിരിച്ചറിയുന്ന മററൊരാളോട് പരുഷമായി പെരുമാറില്ലെന്ന വിശ്വാസമായിരുന്നു എൻെറ പിൻബലം. അത് ശരിയുമായിരുന്നു. രണ്ടുമണിക്കൂറോളം സംസാരിച്ചാണ് ഞാനന്ന് അവിടെനിന്നു പിരിയുന്നത്. നല്ലൊരു തുടക്കമായിരുന്നു അത്. രാജേന്ദ്രനഗർ കോളനിയിലെ പതിനഞ്ചാം നമ്പർ വീട്ടിൽ എപ്പോഴും എന്നും കയറിച്ചെല്ലാനുള്ള സ്വാതന്ത്ര്യം ഇന്നെനിക്കുണ്ട്. സൗഹൃദബന്ധങ്ങളിൽ വലുപ്പച്ചെറുപ്പം നോക്കുന്ന ആളല്ല ടി. പത്മനാഭൻ. ഏറെ ഭവ്യതയോടെ പതുങ്ങിനിന്ന്, താങ്കൾ ആദ്യം എഴുതിയ നോവലേതാണ് എന്നു ചോദിക്കുന്നവരോട് ഞാനെന്തു സംസാരിക്കാനാണ്? അദ്ദേഹം ചോദിക്കുന്നു. പിന്നെ ഉറച്ച സ്വരത്തിൽ പറയുന്നു: എനിക്കൊരു മുഖമേയുള്ളൂ.

കഥകളുടെ പിന്നിലെ കഥാകാരന്റെ മനസ്സ് കഥകളിലൂടെത്തന്നെ കണ്ടെത്തുവാനുള്ള ഉദ്യമമാണ് ഇവിടെ നടത്തുന്നത്. ചില ചോദ്യങ്ങൾ തികച്ചും വ്യക്തിപരമായതിനാൽ അദ്ദേഹം മറുപടി തന്നില്ല.

സ്ത്രീ മനഃശാസ്ത്രത്തിന്റെ ഏററവും നല്ല പരിച്ഛേദമാണ് 'ഭർത്താവ്' എന്ന കഥയിൽ കാണാൻ കഴിയുക. തന്റെ സൗന്ദര്യംകൊണ്ട് പുരുഷഹൃദയങ്ങളെ ഉള്ളംകൈയിലിട്ട് അമ്മാനമാടിയ പ്രഹേളികയായ സ്ത്രീയുടെ പ്രതിരൂപമാണ് അംബുജം.

... മഴവെള്ളം വീണു കെട്ടിരുന്ന ഓലച്ചൂട്ടു കത്തിച്ചുകൊണ്ട് നേരിയ പുഞ്ചിരിയോടെ ശരിയായ പുരുഷനെപ്പോലെ അക്ഷോഭ്യനായി നടന്നുപോകുന്ന കമ്പൗണ്ടർ... പലപ്പോഴും വിഡ്ഢിയാക്കപ്പെട്ട ആ കമ്പൗണ്ടർ ഒടുവിൽ അത് സ്വയം തിരിച്ചറിഞ്ഞപ്പോഴുള്ള നിസ്സംഗമായ ചിരിയായിരിക്കുമോ അത് എന്ന ചോദ്യത്തിന് ആ നിരീക്ഷണം ശരിയാണെന്ന മട്ടിൽ പത്മനാഭൻ പറഞ്ഞു: അങ്ങനെ ആകാനല്ലേ വഴിയുള്ളൂ?

അസംതൃപ്തമായ ഒരു ദാമ്പത്യത്തിന്റെ വിരസതയും പേറി ജീവിക്കുമ്പോഴാണ് റഹിമാന്റെ ഭാര്യയ്ക്ക് ഒരു ഉണർവ്വായി കടയനെല്ലൂരിൽ ബാലചന്ദ്രനെത്തുന്നത്. സദാചാരനിഷ്ഠമായ ഒരു ജീവിതചര്യയിൽ വേരുറച്ചുപോയ അയാളുടെ മനസ്സിന് അവളുടെ അസ്വസ്ഥതകൾ ഉൾക്കൊള്ളാൻ ഏറെക്കാലം വേണ്ടിവന്നു.

... വിഷാദമല്ലാതെ അവളുടെ ജീവിതത്തിൽ വേറെയൊന്നുംതന്നെയില്ല. ബാലചന്ദ്രൻ ആ വാക്കുകൾ ഉരുവിട്ടുകൊണ്ടിരുന്നു. അതിന്റെ അർത്ഥം അയാൾക്ക് അതുവരെ അജ്ഞാതമായിരുന്നു. പക്ഷേ, കടയനെല്ലൂരും അവളും തമ്മിലുള്ള ബന്ധം എത്ര ശിഥിലമാണ്. അതൊന്നുമല്ല കാരണം. അത്... (കടയനെല്ലൂരിലെ ഒരു സ്ത്രീ)

ബാലചന്ദ്രനെപ്പോലുള്ള ഒരു പുരുഷന്റെ സാന്നിദ്ധ്യം അവൾക്ക് ആവശ്യമാണെന്നാണോ?

അത് ശരിയാണെന്ന മട്ടിൽ കഥാകൃത്ത് തലയാട്ടി. അതെ. കളങ്കമില്ലാത്ത ഒരു മനസ്സിന്റെ ഉടമയായ ടി. പത്മനാഭൻ തന്റെ അഭിപ്രായങ്ങൾ വെട്ടിത്തുറന്നു പറയുന്നതു വഴി ഏറെ അനിഷ്ടങ്ങൾക്കു പാത്രമായിട്ടുള്ള ആളാണ്. ചുരുക്കം ചില നല്ല സുഹൃത്തുക്കളേ അദ്ദേഹത്തിനുള്ളൂ.

...എന്നെ നശിപ്പിക്കുവാൻ തക്കംപാർത്തിരിക്കുന്നവരാണ് ഞാൻ കണ്ടുമുട്ടുന്ന ഓരോരുത്തരും എന്നതായിരുന്നു എന്റെ വിശ്വാസം. അതിനാൽ ഞാൻ എല്ലാവരെയും വെറുക്കുകയും ഭയപ്പെടുകയും ചെയ്തു. സംശയത്തിന്റെ പടർന്നുകത്തുന്ന പന്തം ഹൃദയത്തിൽ സദാ ആളിക്കൊണ്ടിരുന്നു. എങ്കിലും കുറച്ചു പേരെ എല്ലാം മറന്നു സ്നേഹിക്കുകയുണ്ടായി—എന്റെ ബാല്യം ആനന്ദം നിറഞ്ഞ ഒരു സ്വപ്നംപോലെ കഴിഞ്ഞതായിരുന്നില്ല. അന്നേ തുടങ്ങിയതായിരുന്നു ആ വീർപ്പുമുട്ടൽ... (പ്രകാശം പരത്തുന്ന പെൺകുട്ടി)

കഥയിൽനിന്ന് ജീവിതത്തിലേക്കു വരുമ്പോൾ ഈ വാക്കുകളിൽ വലിയ ഭേദഗതി വേണ്ടിവരില്ല. ശരിയാണോ എന്ന ചോദ്യത്തിന് പത്മനാഭൻ ഇങ്ങനെ മറുപടി പറഞ്ഞു: ഒരു പരിധിയോളം.

മലയാളത്തിൽ ഏററവും കുറച്ചു പ്രണയ കഥകൾ എഴുതിയ ഒരാൾ ടി. പത്മനാഭനാണ്. തിന്നുവാൻ പററാത്ത ബിസ്ക്കററ് ഒരു പ്രണയകഥയല്ല. ജാതിയുടെ കുശുമ്പും കുനുഷ്ടുമുള്ള അഹങ്കാരിയായ പെൺകുട്ടിയാണ് അതിലെ അമ്മുക്കുട്ടി. അമ്മുക്കുട്ടിയുടെ ചുറുചുറുക്കും ഹൃദ്യമായ സംഭാഷണരീതിയും മനോഹരമാണ്.

... ഞാൻ പ്രാർത്ഥിക്കുന്നു. ആ കുടുംബം സുഖമായി കഴിഞ്ഞുകൂടട്ടെ... എന്നൊടുവിൽ തിന്നുവാൻ പററാത്ത ബിസ്ക്കററ് എന്ന കഥ എഴുതി അവസാനിപ്പിക്കുമ്പോൾ, അമ്മുക്കുട്ടി ആ പഴയ ബാല്യകാലസഖി നനുത്ത വേദനയായി മനസ്സിലുണ്ടായിരുന്നോ എന്നു ചോദിച്ചപ്പോൾ...

തിന്നുവാൻ പററാത്ത ബിസ്ക്കററ് എന്റെ എലിമെൻററി സ്ക്കൂൾ വിദ്യാഭ്യാസകാലത്തെ ഒരനുഭവത്തെ ആസ്പദമാക്കി എഴുതിയതാണ്. ആ കഥയിലെ അനുഭവങ്ങൾ ഒരു നല്ല അളവോളം യാഥാർത്ഥ്യവുമായി പൊരുത്തപ്പെട്ടതാണ്.

അമ്മുക്കുട്ടിയെ ഈയിടെയെങ്ങാനും കണ്ടിരുന്നോ? കഥയ്ക്കപ്പുറം, ജീവിതത്തിന്റെ പരിധിയിൽ വന്നുനില്ക്കുന്ന ആ ചോദ്യം കേട്ട് കഥാകൃത്ത് എന്നെയൊന്നു പകച്ചു നോക്കി. തെല്ലിട മൂകമായി നിസ്സംഗമായി പറഞ്ഞു: കുറെ മുമ്പ് ഒരുതവണ കണ്ടിരുന്നു. അപൂർണ്ണമായ വാക്യങ്ങൾ കൂടുതൽ ധ്വനിപ്പിക്കുമെന്നു തെളിയിച്ച കഥാകാരൻ പിന്നെയൊന്നും പറയാൻ കൂട്ടാക്കിയില്ല.

ഒരു രാഷ്ട്രീയപ്പാർട്ടിയുടെയും സഹയാത്രികനോ അനുഭാവിയോ അല്ല ടി. ത്മനാഭൻ. അതുകൊണ്ടുതന്നെ സ്വന്തം പാർട്ടി തെററു ചെയ്യുമ്പോൾ കണ്ടില്ലെന്നു നടിച്ചുകൊണ്ട് ഷണ്ഡമായ മൗനത്തിന്റെ വാല്മീകത്തിലേക്കു പിൻവലിയേണ്ട ഗതികേടും അദ്ദേഹത്തിനില്ല.

... ഞാൻ പ്രസംഗത്തിൽ വിശ്വസിക്കുന്നില്ല. കുമ്മായത്തിലും താറിലുമുള്ള മുദ്രാവാക്യങ്ങളിലും വിശ്വസിക്കുന്നില്ല. എനിക്കു പറയാനുള്ളത് എന്റെ ചോരകൊണ്ട്.. (സഹൃദയനായ ഒരു ചെറുപ്പക്കാരന്റെ ജീവിതത്തിൽ നിന്ന്)— ഇത് എക്കാലത്തുമുള്ള രാഷ്ട്രീയ നിലപാടായി കരുതാമോ എന്ന ചോദ്യത്തിന് അങ്ങനെ കരുതുന്നതിൽ തെററില്ലെന്നാണ് അദ്ദേഹം പറഞ്ഞത്.

പരുഷമായ അനുഭവമണ്ഡലങ്ങളിലൂടെ കടന്നുപോകുന്നവനാണ് ഓരോ എഴുത്തുകാരനും. ജീവിതം തങ്ങളോട് കരുണ കാട്ടാത്തതിന്റെ പേരിലാവണം അസംഖ്യം എഴുത്തുകാർ നാസ്തികരായത്.

.... യാത്രയിൽ വിശ്വാസവും ഭക്തിയുമുണ്ടെങ്കിൽ തീയുടെ മുകളിൽക്കൂടി നടക്കുവാൻ കഴിയുമത്രെ. പക്ഷേ, എനിക്കു വിശ്വാസവുമില്ല, ഭക്തിയുമില്ല... താങ്കൾ നാസ്തികനാണോ?

സാധാരണ അർത്ഥത്തിൽ ഞാനൊരു വിശ്വാസിയോ ഭക്തനോ അല്ല. യുക്തിപരമായി ചിന്തിക്കുന്നവർക്ക് ഉട്ടോപ്യൻ സ്വപ്നമായ ദൈവത്തെക്കുറിച്ചുള്ള കഥാകൃത്തിന്റെ നിലപാടായിരുന്നു അത്. ടി. പത്മനാഭൻ മദ്യപിക്കാറില്ല. പുകവലിക്കില്ല. തികഞ്ഞ സസ്യഭുക്കാണ് അദ്ദേഹം. ഇങ്ങനെയൊക്കെയായ ഒരാൾ ജീവിതഗതിയിൽ വ്യതിചലിക്കാത്ത ശുദ്ധമായ താളം പുലർത്തുന്നവരായിരിക്കും.

... സലീമ പുതുതായി വന്ന പെണ്ണ്. അവളെക്കൊണ്ട് എന്തൊക്കെ വൃത്തികേടുകളാണ് അയാൾ കാണിച്ചത്. അവൾ സമ്മതിക്കരുതായിരുന്നു. നാണമില്ലാത്ത ജന്തുക്കൾ. ഞാൻ ഒരിക്കലും അങ്ങനെയൊന്നും ചെയ്തിട്ടില്ല. സ്നേഹിതൻ നിർത്താതെ വീണ്ടും കുറെ സ്ത്രീകളുടെ പേരുകളുരുവിട്ടു. സൂചികൾ തറയ്ക്കുന്നതുപോലെയായിരുന്നു. അയാൾക്കെന്തൊരു ആനന്ദമാണ്. ലഡ്ഡു തിന്നുന്നതുപോലെ... (പഴയ ഓർമ്മകൾ പുതിയ സ്വപ്നങ്ങൾ)

പല കഥകളിലും ലൈംഗികതയോട് ഇങ്ങനെയൊരു നിലപാടാണ് സ്വീകരിച്ചു കാണുന്നത്. എന്തുകൊണ്ട്?

ഉ: ലൈംഗികതയുടെ പ്രദർശനത്തെ ഞാൻ ഇഷ്ടപ്പെടുന്നില്ല. സ്ത്രീപുരുഷബന്ധം തികച്ചും വ്യക്തിപരമായ ഒന്നാണ്. സെക്സ് പാപമൊന്നുമല്ല. പക്ഷേ, സെക്സിന്റെ പ്രദർശനത്തോട് എനിക്കൊരിക്കലും പൊരുത്തപ്പെടാൻ കഴിയില്ല. ഈ പ്രദർശനത്വരയുടെ പിറകിൽ മാനസികമായ രോഗാവസ്ഥയും ചൂഷണവും അടിമത്തവുമൊക്കെ നമുക്കു കാണാൻ കഴിയും.

ഒരു കഥാകൃത്തെന്ന നിലയിൽ വളരെയേറെ ആത്മവിശ്വാസം വച്ചുപുലർത്തുന്നയാളാണ് ടി. പത്മനാഭൻ. ഞാൻ വാക്കുകളെക്കൊണ്ട് നക്ഷത്രങ്ങളാണ് സൃഷ്ടിക്കുന്നതെന്ന് അദ്ദേഹം പറയും. പിന്നെ ശബ്ദം താഴ്ത്തി അത് ഒന്നുകൂടെ ബലപ്പെടുത്തുന്ന മട്ടിൽ ചോദിക്കും. അല്ലേ, അല്ലേ ഞാൻ നക്ഷത്രങ്ങളല്ലേ...

... എന്റെ കഥ നിങ്ങൾക്കു മനസ്സിലാകണമെങ്കിൽ ഇനിയും ഒരു നൂററാണ്ട് കഴിയണം. നിങ്ങൾക്കുവേണ്ടി മാത്രമല്ല ഞാൻ എഴുതുന്നത്. നിങ്ങളുടെ മക്കളുടെ പരമ്പരകൾക്കും കൂടിയാണ്. നൂററാണ്ടുകൾക്കപ്പുറം, യുഗങ്ങൾക്കപ്പുറം ഞാൻ ജീവിച്ചിരിക്കും. എനിക്കു മരണമില്ല. മുനഷ്യനിലുള്ള... (ഒരു കഥാകൃത്ത് കുരിശിൽ)

ഇങ്ങനെയൊരു പ്രതീക്ഷ സ്വന്തം കൃതികളെക്കുറിച്ചുണ്ടോ എന്നാരാഞ്ഞപ്പോൾ, ഉണ്ട്, ഇങ്ങനെയൊരു പ്രതീക്ഷയില്ലായിരുന്നെങ്കിൽ ഞാൻ പണ്ടേ എഴുത്തു നിർത്തിയേനെ എന്നു പത്മനാഭൻ അർത്ഥശങ്കയ്ക്കിടയില്ലാത്ത വിധം വ്യക്തമാക്കി.

തികഞ്ഞ സാത്വികനായി തുടരുന്ന ഒരാൾക്ക് നമ്മുടെ സമൂഹം മാന്യതയുടെ ആവരണം സൃഷ്ടിച്ചു കൊടുത്തിട്ടുണ്ട്. ഇനിയൊന്നു കുതറിമാറണമെന്നു വിചാരിച്ചാൽപ്പോലും അനങ്ങാൻ കഴിയാത്ത അവസ്ഥയാണ്



സമൂഹം ഇവർക്ക് ഒരുക്കിയിരിക്കുന്നത്.

... ഞാനൊരു മാന്യനാണ്. ക്ളിപ്തമായ ഒരു പരിധിയോളം മാത്രമേ എനിക്ക് എപ്പോഴും പോകുവാൻ കഴിയുകയുള്ളൂ... (ഒരു ചെറിയ ജീവിതവും വലിയ മരണവും)

സ്വയം സൃഷ്ടിച്ച ചട്ടക്കൂട്ടിലെ ഈ നിയന്ത്രിതജീവിതം പല കഥകളിലും കാണാം. യഥാർത്ഥ ജീവിതത്തിൽ അങ്ങനെയാണെങ്കിൽ പല നല്ല നിമിഷങ്ങളും ഇത്തരത്തിൽ നഷ്ടപ്പെട്ടുപോയതിൽ കുണ്ഠിതപ്പെട്ടിട്ടുണ്ടോ?

ഉ: ഇല്ല, കുണ്ഠിതപ്പെട്ടിട്ടൊന്നുമില്ല. ജീവിതത്തിന്റെ ഇരുളുകളെയും വെളിച്ചങ്ങളെയും കുറിച്ച് ഏതാണ്ട് ഒരു ബോധമുണ്ടല്ലോ— അപ്പോൾ പിന്നെ എന്തു കുണ്ഠിതം?

പ്രകൃതിയെയും പക്ഷിമൃഗാദികളെയും ഒരു സജീവസാന്നിദ്ധ്യമാക്കി കഥ രചിച്ചിട്ടുള്ളവർ പത്മനാഭനെപ്പോല മലയാളത്തിൽ അധികംപേരില്ല.

മരിക്കുന്നവർ (കാളി), ദുഃഖം (പശു), ഒരു ചെറിയ കഥ (പക്ഷി), ശേഖൂട്ടി (നായ), പൂച്ചക്കുട്ടികളുടെ വീട് രണ്ട് (പൂച്ച) രാമേട്ടൻ (മാവ്), നളിനകാന്തിയിൽ പ്രകൃതി, അസ്വസ്ഥരുടെ പൂച്ചെടികൾ, മഞ്ഞനിറമുള്ള റോസാപ്പൂ (റോസാച്ചെടി) ഇവരെല്ലാം മേജർ കഥാപാത്രങ്ങളായി താങ്കളുടെ കഥകളിലേ വന്നിട്ടുള്ളൂ. എന്തുകൊണ്ടാണ്?

ഉ: എന്റെ ലോകത്തിൽ മനുഷ്യനു മാത്രമല്ല നായയ്ക്കും പൂച്ചയ്ക്കും പശുവിനും കാളയ്ക്കും പക്ഷിക്കും ചെടികൾക്കും വൃക്ഷങ്ങൾക്കുമൊക്കെ സ്ഥാനമുണ്ട്. ഇവരുടെയൊക്കെ സാന്നിദ്ധ്യത്തെക്കുറിച്ച് ഞാൻ സദാ ബോധവാനാണ്. ഇവരൊക്കെയുമായി ഒരുതരത്തിലുള്ള ഏകീഭാവം ഉണ്ടാക്കുവാൻ കഴിഞ്ഞിട്ടുള്ളവനുമാണ്. ഇതൊന്നും വെറുതെ പറയുന്നതല്ല. അപ്പോൾപ്പിന്നെ ഇവരൊക്കെ എന്റെ കഥകളിൽ വരുന്നത് തികച്ചും സ്വാഭാവികം മാത്രം.

ഈ കഥാകൃത്തിന്റേത് അത്രയൊന്നും പ്രകാശപൂർണ്ണമല്ലാത്ത കുടുംബജീവിതമാണെന്നു അടുത്ത ചിലർക്കെങ്കിലുമറിയാം. പക്ഷേ, ആരും അദ്ദേഹത്തോട് അങ്ങനെയുള്ള കാര്യങ്ങൾ ചോദിക്കുകയോ തിരിച്ച് സംസാരിക്കുകയോ ചെയ്യാറില്ല.

... പൊടുന്നനെ അയാളുടെ മനസ്സിൽ ഭാര്യയുടെ മുഖം ശാരീരികമായ ഒരു അവശതയുമില്ലാതിരുന്നെങ്കിലും സദാ ഒരു രോഗിയുടെ മടുപ്പും വൈരാഗ്യവും തെളിഞ്ഞു നില്ക്കുന്ന മുഖം പ്രത്യക്ഷപ്പെട്ടു. അയാളുടെ വീട്ടിലെ പ്രശ്നങ്ങൾ മനസ്സിലാക്കാൻ കഴിഞ്ഞിരുന്ന ചില സുഹൃത്തുക്കളെങ്കിലും പറഞ്ഞിട്ടില്ലേ, നിങ്ങളിങ്ങനെ ജീവിതം മുഴുവൻ... സമയം ഇനിയുമുണ്ടല്ലോ. വീണ്ടും ഒരു വിവാഹം കഴിച്ച്... നിന്റെ സൗന്ദര്യമൊന്നും ഒരിക്കലും എനിക്കു പ്രശ്നമല്ല. പക്ഷേ, നിന്റെ മനസ്സ് അതെന്തൊരു... (ഒരിക്കൽ)

അത്രയൊന്നും പ്രകാശപൂർണ്ണമല്ലാത്ത കുടുംബജീവിതത്തെക്കുറിച്ചുള്ള ചിത്രം ഈ കഥയിൽ തെളിയുന്നുണ്ട്. യഥാർത്ഥ ജീവിതത്തിൽ ഇതിൽ സത്യസന്ധമായി എന്തെങ്കിലുമുണ്ടോ?



"എന്റെ ലോകത്തിൽ
മനുഷ്യനു മാത്രമല്ല
നായയ്ക്കും പൂച്ചയ്ക്കും
പശുവിനും കാളയ്ക്കും
പക്ഷിക്കും ചെടികൾക്കും
പുഷ്പങ്ങൾക്കുമൊക്കെ
സ്ഥാനമുണ്ട്.
ഇവരുടെയൊക്കെ
സാന്നിദ്ധ്യത്തെക്കുറിച്ച് ഞാൻ
സദാ ബോധവാനാണ്.
ഇവരൊക്കെയുമായി
ഒരുതരത്തിലുള്ള ഏകീഭാവം
ഉണ്ടാക്കുവാൻ
കഴിഞ്ഞിട്ടുള്ളവനുമാണ്.
– ടി.പത്മനാഭൻ പറയുന്നു.

ഉ: ഒരു എഴുത്തുകാരൻ ഒരിക്കലും സംതൃപ്തമായ ഒരു മനസ്സിന്റെ ഉടമയായിരിക്കില്ല. അത്തരത്തിലുള്ള ഒരു സംതൃപ്തി അയാൾക്ക് കൈവന്നുവെന്നിരിക്കട്ടെ. ആ നിമിഷം അയാൾ ഒരു എഴുത്തുകാരനല്ലാതായിത്തീരും. അസ്വസ്ഥവും അസംതൃപ്തവുമായ ഒരു മനസ്സിന്റെ, ഒന്നിനെയും പൂർണ്ണമായും അംഗീകരിക്കാൻ കഴിയാത്ത ഒരു മനസ്സിന്റെ ഉടമയായിരിക്കും അയാൾ.

ടി. പത്മനാഭന്റെ കഥകളിലെല്ലാംതന്നെ അപൂർണ്ണമായ വാക്യങ്ങളുടെ ശൃംഖല കണ്ടെത്താനാകും. പറയാനൊങ്ങി മുഴുവൻ പറയാതെ പറയപ്പെടാത്ത വാക്കുകളുടെ ഗഹനതയിലേക്ക് വായനക്കാരനെ നയിച്ച് അടുത്ത ഖണ്ഡികയിലേക്കു പ്രവേശിക്കുന്നു.

പറയപ്പെടാത്ത വാക്കുകളോട് എന്താണിത്ര അഭിനിവേശം എന്നറിയാൻ താൽപര്യം പ്രകടിപ്പിച്ചപ്പോൾ കഥാകൃത്ത് ഇങ്ങനെ പ്രതികരിച്ചു: ഇതിനുമുമ്പ് പലരും ചോദിച്ചിട്ടുള്ള ചോദ്യമാണ് ഇത്. വാക്യങ്ങൾ അപൂർണ്ണമായി പലപ്പോഴും മുറിഞ്ഞു പോകുന്നു. ഇത് കരുതിക്കൂട്ടി ചെയ്യുന്നതല്ല. എനിക്കത്രയേ കഴിയുകയുള്ളു. ഇനി അങ്ങോട്ടൊന്നു ചോദിക്കട്ടെ. ഇത്തിരി മാത്രം പറഞ്ഞു ഒരിക്കലും പറയേണ്ടത് മുഴുവൻ പറയാതെ പറയാനുള്ളത് കൂടുതൽ ധ്വനിപ്പിക്കുന്നതല്ലേ നല്ലത്? "തുരുമ്പിലും ഞാൻ വായിച്ചേൻ ധ്വനികാവ്യം സുധായം, മൗനത്തിലും ചെവിക്കൊണ്ടേൻ മധുരം വല്ലകീക്വണം—" എന്ന ഉള്ളൂർ ശ്ലോകം ഒരു കഥാസമാഹാരത്തിന് ആമുഖമായി ചേർത്തവനാണ് ഞാൻ എന്നും ഓർക്കുക.

കഥാസാഹിത്യത്തോടുള്ള അവഗണനയ്ക്കെതിരെ എന്നും കലാപക്കൊടിയുയർത്തിയ എഴുത്തുകാരനാണ് ടി. പത്മനാഭൻ. കഥാസാഹിത്യത്തിന്റെ സാദ്ധ്യതകളെ തിരിച്ചറിഞ്ഞ് അതിനുവേണ്ടി എന്നും നിലകൊണ്ട ആളാണദ്ദേഹം.

ധനികഗൃഹത്തിൽ വിരുന്നിനു ചെന്ന ദരിദ്രനായ ഒരു ബന്ധുവിന്റെ അവസ്ഥയാണ് മലയാളത്തിൽ കഥയ്ക്കുള്ളത് എന്ന പ്രസ്താവനയെ മുൻനിർത്തി... ഈ അപചയം കഥയ്ക്കെങ്ങനെ സംഭവിച്ചു?

ഉ: മലയാളത്തിൽ ഗദ്യസാഹിത്യമുണ്ടായിട്ട് അധികമൊന്നുമായിട്ടില്ല. നമ്മുടെ പാരമ്പര്യം കവിതയിലാണ്. ഇത്തിരിമുമ്പുവരെയും സാഹിത്യം എന്ന വാക്കിനു പകരമായി ഇവിടെ 'കവിത' എന്ന വാക്കാണ് ഉപയോഗിച്ചിരുന്നത്. പക്ഷേ, കഴിഞ്ഞ ഒരു നൂററാണ്ടിൽ ഗദ്യസാഹിത്യശാഖയ്ക്ക് അഭൂതപൂർവ്വമായ ഒരു മുന്നേററമുണ്ടായപ്പോൾ സാഹിത്യം എന്നുവച്ചാൽ കവിത മാത്രമല്ല ഗദ്യവുംകൂടിയാണ് എന്ന നിലവന്നു. നമ്മുടെ നോവലുകളാണ് ഈ മാററത്തിനു ഏററം പ്രേരകമായത്. അന്നു കവിത നാട് ഭരിച്ചിരുന്ന കാലത്ത് മഹാകാവ്യമെഴുതിയാൽ മാത്രമേ ഒരു സാഹിത്യകാരനു പൂർണ്ണമായ അംഗീകാരം ലഭിച്ചിരുന്നുള്ളൂ. പക്ഷേ, മാറിയ പരിതഃസ്ഥിതിയിൽ ആ നില പോയി— മഹാകാവ്യമെന്നല്ല ഖണ്ഡകാവ്യംപോലും ഇന്ന് ആരുമെഴുതുന്നില്ല. ഇന്ന് ഒരു കവിത ഏറിവന്നാൽ ഒന്നോ രണ്ടോ പേജുകളിൽ ഒതുങ്ങുന്നു. ഈ ഒരു പേജ്, രണ്ടു പേജ് കവിതകളെഴുതിയവരെയും അതുപോലെ മഹാകവികളെന്നു വിളിച്ച് നാം ആശ്വാസമടയുന്നു. കാരണം നമ്മുടെയൊക്കെ മനസ്സിൽ പഴയ കവിതയുടെ ഹാംഗോവർ ഇപ്പോഴുമുണ്ട്.

ശേഷം ൬൦ -ാം പേജിൽ



# സുകുമാർ അഴീക്കോടിന്റെ സംഭാഷണങ്ങൾ

# ഗാന്ധിജിയെ വിഴുങ്ങി വിദ്യാശൂന്യത പ്രചരിപ്പിക്കുന്നവർ

സ്വാതന്ത്ര്യം വേണമെന്ന് ഗാന്ധിജി പറഞ്ഞത്, ഭാരതീയനെ അവന്റെ ആത്മമണ്ഡലത്തിൽ പുനഃപ്രതിഷ്ഠിക്കാനാണ്. സ്വാതന്ത്ര്യത്തെ സമ്പൂർണ്ണമായ അർത്ഥത്തിൽ സഫലമാക്കാനാണ്; അല്ലാതെ, ഗാന്ധിജിതന്നെ പറഞ്ഞതുപോലെ, വെളുത്തവൻ പോയിട്ട് കറുത്തവൻ തിരിച്ചു വരാനല്ല. കസേരയിൽ ഇരിക്കുന്നവൻ മാറിയിരിക്കലല്ല സ്വാതന്ത്ര്യം. ഇവിടത്തെ ഏററവും പാവപ്പെട്ടവന്റെ ജീവിതത്തിലും മാററം നിഴലിക്കണം. അതിനുവേണ്ടിയല്ലെങ്കിൽ സ്വാതന്ത്ര്യത്തിന് അർത്ഥമില്ല. അത് വിദ്യാഭ്യാസത്തിലൂടെ മാത്രമേ നടക്കുകയുള്ളൂ. വിദ്യാഭ്യാസവും സ്വാതന്ത്ര്യവും ഒന്നിച്ചു കഴിയണം.

അക്കാലത്തും പിന്നീടും ഇവിടത്തെ ആളുകളുടെ ഒരു ഫാഷനായി മാറി, ബ്രിട്ടീഷുകാരുടെ വിദ്യാഭ്യാസ സമ്പ്രദായത്തെ കുററം പറയൽ. അത് ദേശീയബോധത്തിന്റെ ഉരകല്ലുപോലയായി. മെക്കാളെ ആരാണെന്നുപോലും അറിയാത്ത രാഷ്ട്രീയനേതാവ് അദ്ദേഹത്തെ തെറിപറഞ്ഞുകൊണ്ട് വിദ്യാഭ്യാസ വിശാരദനായി പേരു നേടി. ഇത്രയധികം ഭർത്സനം ചെയ്യപ്പെട്ട ഒരു സായ്പ് വേറെയുണ്ടെന്നു തോന്നുന്നില്ല. അങ്ങനെയെങ്കിലും ഇക്കൂട്ടർ വിദ്യാഭ്യാസത്തിന്റെ പ്രാധാന്യം അംഗീകരിച്ചല്ലോ എന്നു സന്തോഷിക്കുകയുമാവാം—വേറെ സന്തോഷിക്കാനൊന്നുമില്ല! അങ്ങനെ, സ്വാതന്ത്ര്യം കിട്ടിയതിനുശേഷം നമ്മുടെ അടിയന്തര കർത്തവ്യം മെക്കാളെയുടെ വിദ്യാഭ്യാസ ദുർഭൂതത്തെ ഒഴിവാക്കലായിരിക്കണമല്ലോ. പക്ഷേ, മെക്കാളെ പോയോ? സംശയമുണ്ട്. വിദ്യാഭ്യാസത്തിന് അന്നെന്നപോലെ ഇന്നും വാസ്തവത്തിൽ, യഥാർത്ഥ ദേശീയതയുടെ ലക്ഷ്യപുരസ്കാരം കൈവന്നിട്ടില്ല. നാല്പത്തഞ്ച്— ഇവർതന്നെ പറയാറുള്ളതുപോലെ, നീണ്ട— കൊല്ലം കഴിഞ്ഞിട്ടും മെക്കാളെ ബാക്കിയുണ്ടെങ്കിൽ അതിന്റെ അർത്ഥം പാരതന്ത്ര്യം പോയിട്ടില്ല എന്നും ദാസ്യം ആത്മാവിൽ അവശേഷിക്കുന്നുണ്ട് എന്നുമല്ലേ? മെക്കാളെ പോകണമെന്നുണ്ടോ, ഉണ്ടെങ്കിൽ എന്തിന്? എന്നൊന്നും ആലോചിക്കാത്തവർക്ക് മെക്കാളെയെ ഉച്ചാടനം ചെയ്യാൻ കഴിയുകയില്ല. മെക്കാളെ പോകാത്തതല്ല, ഇന്ത്യ വരാത്തതാണ് വിദ്യാഭ്യാസത്തിലെ പ്രശ്നം. അന്ന് മെക്കാളെയുടെ ദാസ്യമേ ഉണ്ടായുള്ളൂ. ഇന്നോ? മെക്കാളെ. തമ്മിൽ, എത്ര ഭേദം? നാം ആത്മാവിന്റെ ഗർഭഗൃഹത്തിൽ ഏതോ അനിവാര്യമായ മഹാദാസ്യം അനുഭവിക്കുന്നതിന്റെ ഫലമാണ്, സ്വാതന്ത്ര്യം കിട്ടി അരനൂററാണ്ടാകാറായിട്ടും നാമറിയാതെ അന്യരാജ്യക്കാർ ഇരുട്ടത്ത് നമ്മുടെ വിലപ്പെട്ട പല രാഷ്ട്രീയ–സാമ്പത്തിക സ്വയംനിർണ്ണയാവകാശങ്ങളും മോഷ്ടിച്ചുകൊണ്ടു പോകുന്നത്. മെക്കാളെയുടെ ആധിപത്യം നമ്മുടെ സമ്മതമില്ലാതെ നടന്നതാണ് എന്നൊരു വിശദീകരണമെങ്കിലും പറയാനുണ്ട്—അത് നീതീകരണമാവില്ലെങ്കിൽപ്പോലും. എന്നാൽ പുത്തൻ അടിമത്തം നമ്മുടെ സ്വാഗതവചനങ്ങളാൽ ആനയിക്കപ്പെട്ട് അകത്തു പ്രവേശിക്കുന്നു. അവശിഷ്ടദാസ്യത്തിന്റെ ഫലമാണിത്. ഇങ്ങനെ മോഷണം ചെയ്യപ്പെട്ടു പോകുന്നു എന്നു ചൂണ്ടിക്കാണിച്ചാൽപ്പോലും, അതു സാരമില്ല എന്നു പറയുന്ന ആളുകളാണ് ഭരണനേതൃത്വത്തിലുള്ളത്. നമ്മുടെ സ്വാതന്ത്ര്യബോധം എത്ര പടവുകൾ ഇറങ്ങിയില്ല? നമ്മുടെ ദാസ്യം ഇതിലേറെ താഴ്ത്താൻ കഴിയുമെന്ന് ലോകം മനസ്സിലാക്കുന്നത്, നാം അതു സമ്മതിക്കുമ്പോഴാണ്. സ്വന്തം കൈച്ചങ്ങല സ്വയം തീർത്ത തടവുകാരനെ ചിത്രീകരിച്ച ടാഗോർ ക്രാന്തദർശിയായ കവിതന്നെ!



*ശ്രീ. സുകുമാർ അഴീക്കോടുമായി നടത്തിയ ദീർഘമായ ഇൻറർവ്യൂകളുടെ അടിസ്ഥാനത്തിൽ ശ്രീ. പി.വി. മുരുകൻ തയാറാക്കിയതാണ് ഈ ലേഖനപരമ്പര.*

## പുര വിഴുങ്ങിയ ഭൂതങ്ങൾ

സ്വാതന്ത്ര്യസമരകാലത്ത് എന്തൊക്കെയാണോ പറഞ്ഞത് ആ വാക്കുകൾ മുഴുവൻ വിഴുങ്ങുകയാണ് സ്വാതന്ത്ര്യം കിട്ടിയതിനുശേഷം നമ്മുടെ നേതാക്കൾ അനുഷ്ഠിച്ച മഹാകാര്യം. അങ്ങനെ വിഴുങ്ങി വന്നതിൽപ്പെട്ടുപോയി ഗാന്ധിജിയുടെ വാർദ്ധാവിദ്യാഭ്യാസ പദ്ധതി. ഗാന്ധിജിയെവരെ ഒററ ശ്വാസത്തിന് വിഴുങ്ങിയവർക്ക്, അദ്ദേഹത്തിന്റെ പോക്കററിൽക്കിടന്ന വാർദ്ധാവിദ്യാഭ്യാസ പദ്ധതി എന്ന മിട്ടായി വിഴുങ്ങാനാണോ വിഷമം? പുര വിഴുങ്ങിയ ഭൂതത്തിന് വാതിൽപ്പടി പപ്പടം എന്നു കേട്ടിട്ടില്ലേ? അതിനെയും നാം പൊടിച്ചു പപ്പടമാക്കി. നാടു മുഴുവൻ വിഴുങ്ങുകയാണ് നമ്മുടെ ഭരണാധികാരികൾ. ഇത്തരത്തിൽ സർവ്വതിനെയും വിഴുങ്ങുന്ന രാക്ഷസന്മാരെപ്പററി പുരാണത്തിൽ മാത്രമേ കേട്ടിട്ടുള്ളൂ. അവർ മുഴുവൻ ഇപ്പോൾ ഒന്നിച്ചു പുനരവതരിച്ചിരിക്കുകയാണ്, ഇന്ത്യയുടെ ഭരണാധികാരികളായിട്ട്. എല്ലാം എപ്പോഴും വിഴുങ്ങിക്കൊണ്ടിരിക്കുകയാണ്. രാക്ഷസന്മാരും അവരുടെ സന്തതികളുമല്ലാതെ ലോകത്തിൽ മററാരും ബാക്കിയുണ്ടാകരുത് എന്നാണ് ലക്ഷ്യം. മറെറാരു ലക്ഷ്യവും നേടാനാകാത്തവർ ഈ മഹാലക്ഷ്യം നിഷ്പ്രയാസം നേടിക്കഴിഞ്ഞിരിക്കുന്നു.

ബ്രിട്ടീഷുകാരന്റെ വിദ്യാഭ്യാസത്തെ നാം കുററം പറഞ്ഞല്ലോ. ഇന്ന് നാം എവിടെ എത്തി? വിദ്യാഭ്യാസമേ നടക്കാത്ത സ്ഥിതിയിലായില്ലേ? സ്വാതന്ത്ര്യം കിട്ടുന്നതിനുമുമ്പ് നമുക്ക് നൂറിൽത്താഴെ സർവ്വകലാശാലകളേ ഉണ്ടായിരുന്നുള്ളൂ. ഇപ്പോൾ മുന്നൂറിലധികം സർവ്വകലാശാലകളുണ്ട്. ഇവിടെ വിദ്യാഭ്യാസമില്ലെന്ന് ആരു പറഞ്ഞു? പിന്നെ, നമ്മുടെ ചില വിദ്യാഭ്യാസ സാംസ്കാരിക മന്ത്രിമാരുടെ ശൈലി ഉപയോഗിച്ചാൽ സർവ്വകലാശാലകൾക്കു പുറമെ 'ഡീംഡ്' യൂണിവേഴ്സിററികളടക്കം ഒരു പത്തഞ്ഞൂറ് സർവ്വകലാശാലകൾ വരും. ഇനിയും പിറക്കാൻ ചില സർവ്വകലാശാലകൾ ഗർഭത്തിലിരിക്കുന്നു. കലാമണ്ഡലം പോലും 'ഡീംഡ്' ആകാൻ പോവുകയാണ്. 'Deemed' എന്നു പറയുന്നത് ഒരുകണക്കിന് നല്ലതാണ്. അതിൽ ആശ്വാസത്തിന്റെ ഒരു കിരണം കാണാം. കാരണം, ഇന്ത്യയിലെ ബാക്കി സർവ്വകലാശാലകൾ 'Doomed' (നശിച്ചവ) ആയിരിക്കുകയാണ്. നശിച്ചുപോകുന്ന സർവ്വകലാശാലകളും പരിഗണിക്കപ്പെടുന്ന സർവ്വകലാശാലകളുമേ ഇവിടെ ഉള്ളൂ; സർവ്വകലാശാലകൾ ഇല്ല.

മഹാത്മാഗാന്ധി സർവ്വകലാശാല ഉണ്ടാക്കി. മഹാത്മാഗാന്ധിയും സർവ്വകലാശാലയും അവിടെ പരുങ്ങലിൽ കഴിയുന്നു. ഇതുകൊണ്ട് എന്തു പ്രയോജനം? ആർക്ക്? അതുണ്ടാക്കിയ ആൾക്ക് ഗാന്ധിജി അവാർഡ് കിട്ടി എന്ന പ്രയോജനം ഞാനറിയുന്നു. ഗാന്ധിജി ഏതു തരക്കാരനാണെന്ന് ഇതിൽനിന്ന് ആളുകൾ മനസ്സിലാക്കിയാൽ എങ്ങനെയിരിക്കും? മന്ത്രി അവാർഡ് വാങ്ങി. എന്നാൽ മഹാത്മാഗാന്ധി സർവ്വകലാശാലയ്ക്കു ന്യായമായി ഒരു അവാർഡ് കൊടുക്കാൻ സാധിക്കുമോ? സർവ്വകലാശാല മുരടിക്കുമ്പോൾ അതു സ്ഥാപിച്ച വീരപുരുഷൻ ഗാന്ധിജിയുടെ പേരിലുള്ള അവാർഡും കൊണ്ടു പോയി. ഇതാണ് ഞാൻ നേരത്തേ പറഞ്ഞ അഭിനയം, കപടാഭിനയം.

ഇവിടെ മഹാത്മാഗാന്ധി സർവ്വകലാശാല സ്ഥാപിച്ച കാലത്ത് തമിഴ്നാട്ടിൽ സ്ഥാപിച്ച ചില സർവ്വകലാശാലകളുടെ ഇന്നത്തെ നില ഒന്നു താരതമ്യപ്പെടുത്തുക. അവയുടെ അയൽപക്കത്തിരിക്കാൻ നമ്മുടെ ഒരു സർവ്വകലാശാലയ്ക്കും യോഗ്യത ഇല്ല. സർവ്വകലാശാലകളിൽ ഒന്നിൽ വൈസ് ചാൻസലറുടെ പക്കൽ ഒരു വ്യാജ ഡിഗ്രി ഇരിക്കുന്നു. സർവ്വകലാശാലാ ആസ്ഥാനത്ത് വൈസ് ചാൻസലർ വരുതെന്ന് ആവശ്യപ്പെട്ട് കുട്ടികൾ സമരം ചെയ്യുന്നത് ലോകത്തിൽ ആദ്യമായിട്ടായിരിക്കും. കുട്ടികളിൽനിന്നു രക്ഷപ്പെടാൻ അദ്ദേഹത്തിന് നിത്യസഹായം പൊലീസിന്റേതാണ്. എന്തു വിധി? എന്തു സർവ്വകലാശാല? മറെറാരു സർവ്വകലാശാലയിൽ വൈസ് ചാൻസലർ കുട്ടികളെ കാണാൻ വിസമ്മതിച്ചതുകൊണ്ട് അവർ പ്രധാന കവാടം തല്ലിത്തകർത്തു. കോഴിക്കോട് സർവ്വകലാശാല പല്ലുപോയ ഒരു പട്ടിയെപ്പോലെ ഇപ്പോൾ വായ തുറന്ന് കിടക്കുകയാണ്; ആരെയും ആർക്കും കാണാമെന്ന സ്ഥിതിയിൽ!

## വിദ്യാഭ്യാസ ശൂന്യത പ്രചരിപ്പിക്കുന്നവർ

കോളേജുകളിൽ അദ്ധ്യാപകർ പറയുന്നു, പഠിപ്പിക്കാൻ കുട്ടികളെ കിട്ടുന്നില്ല. പഠിപ്പിക്കാൻ ദിവസവും കിട്ടുന്നില്ല എന്ന് കുട്ടികൾ ചോദിക്കുന്നു: 'ഞങ്ങൾ പഠിച്ചിട്ട് എന്താണു കാര്യം?' അതിനാൽ രാഷ്ട്രീയത്തിൽ ഭാവി ഉണ്ടാക്കുന്നതിനുവേണ്ടി അവർ സമരം പരിശീലിക്കുകയാണ്. പിള്ളേരാണ് ബുദ്ധിയുള്ളവർ. കാരണം, ഇങ്ങനെ സമരം പരിശീലിച്ചവർ സംസ്ഥാനത്തിൽ മാത്രമല്ല, കേന്ദ്രത്തിലും സചിവപുംഗവന്മാരായി ഭരണം നടത്തുന്നത് അവർ കാണുന്നു. ഈ പാഠമാണ് കുട്ടികൾ പഠിക്കുന്നത്. അതു മതിതാനും! സമരം ചെയ്താൽ വിദ്യാഭ്യാസ ദിനങ്ങൾ നഷ്ടപ്പെടും. വിദ്യാഭ്യാസവും നഷ്ടപ്പെടും. പക്ഷേ, സമരം ചെയ്ത് ഇതൊക്കെ നഷ്ടപ്പെട്ടാലും, രാജ്യത്തിലെ ഏററവും കാര്യമായ അനർഘസ്ഥാനം കിട്ടുമെങ്കിൽ, ബുദ്ധിമാനായ കുട്ടി പഠിക്കുമോ? കുട്ടിയോട് 'നീ പഠിക്കണം' എന്ന് ഈ പശ്ചാത്തലത്തിൽ പറയുന്നത് ബുദ്ധിശൂന്യതയാണ്.

ആദ്യം ഒഴിവാക്കേണ്ട മന്ത്രി വിദ്യാഭ്യാസ മന്ത്രിയാണ്. അങ്ങനെ ഒരു മന്ത്രിയുണ്ടെങ്കിൽ, ഓർവെൽ പറഞ്ഞതുപോലെ, അയാൾ വിദ്യാശൂന്യത പ്രചരിപ്പിക്കട്ടെ!

ഇപ്പോൾ കേരളത്തിൽ അദ്ധ്യാപകർക്ക് യു.ജി.സി ശമ്പളനിരക്കു കിട്ടി. എല്ലാവരും സമ്പന്നരായി, സന്തുഷ്ടരായി. ഇന്ന് അദ്ധ്യാപകർ സമ്പന്നരാണ്, മാനേജർമാർ സമ്പന്നരാണ് (കോഴ വാങ്ങുന്നതിനാൽ), വിദ്യാർത്ഥികളും സമ്പന്നരാണ്. മിക്ക വിദ്യാർത്ഥികൾക്കും അലവൻസ്, അത്, ഇത് എല്ലാമുണ്ട്. അതില്ലാത്തവർക്ക് രാഷ്ട്രീയ കക്ഷികളുടെ അലവൻസുണ്ട്. ചിലരുടേത് 'അലവൻസ്–ജീവിതം' ആണ്. എല്ലാവരും സമ്പന്നർ. ഇന്ന് സമ്പന്നമല്ലാത്ത ഒന്നേയുള്ളൂ—വിദ്യാഭ്യാസം! ഇത്രയും ദരിദ്രമായ, നിസ്വമായ, ഒരു വിദ്യാഭ്യാസം ലോകത്തിൽ വേറെ ഒരിടത്തുമില്ല. ഗുണാർ മിർദ്ദാൾ ഇതിനെയാണ് അപവിദ്യാഭ്യാസം (Mis education) എന്നു വിളിച്ചത്.

മെക്കാളെയുടെ കാലത്ത്, ഒന്നുമില്ലെങ്കിൽ, ക്ളാർക്കാകാനുള്ള വിദ്യാഭ്യാസമെങ്കിലും നടന്നിരുന്നുവല്ലോ. സ്പെല്ലിംഗ് തെററാതെ ലീവ് അപേക്ഷ എഴുതാൻ അതുമൂലം അന്നു കഴിഞ്ഞിരുന്നു. ഇന്ന് ഒരു ലീവപേക്ഷ ഇംഗ്ലീഷിൽ തെററുകൂടാതെ എഴുതാൻ കഴിയുന്നവർ കുറവ്. അതുകൊണ്ട് ഇപ്പോൾ ജോലിക്കാർ ലീവിന് അപേക്ഷ എഴുതാറുമില്ല. തോന്നുമ്പോൾ പോകും, തോന്നുമ്പോൾ വരും. അതിന്റെ ഒരു അടിസ്ഥാനം, ലീവ് അപേക്ഷ എഴുതാനുള്ള ഭാഷ ഇല്ലാത്തതാണ്. ലീവ് അപേക്ഷ എഴുതിക്കൊടുത്താൽ ലീവ് കിട്ടിയെന്നു വരില്ല. എന്നുതന്നെയല്ല, ഭാഷ അറിയാത്തതിന് ചിലപ്പോൾ ജോലി പോവുകയും ചെയ്യും. അതുകൊണ്ട് ഇന്ന് ലീവ് അപേക്ഷയില്ല, ലീവും ഇല്ല. എല്ലാം തോന്നിയമാതിരി സസുഖം നടന്നുപോകുന്നു.

'ലീവ് ആപ്ളിക്കേഷൻ' എന്ന ഒരു വെറും സാധാരണ കടലാസ് എഴുതാൻ കഴിയാത്ത ലക്ഷക്കണക്കിന് ആളുകളെ വർഷംതോറും സൃഷ്ടിച്ചു വിടുന്ന ഈ വിദ്യാഭ്യാസം ഒരു ഭീകരപ്രസ്ഥാനമാണ്—സാംസ്കാരിക പ്രവർത്തനമല്ല. ഇന്നാട്ടിൽ ബിരുദധാരികൾക്ക് ജോലിയില്ല എന്നത് ഒരു സത്യമായി കിടപ്പുണ്ട്. തൊഴിലില്ലാത്തവരുടെ ഒരു വൻപട ഇവിടെയുണ്ട്. പക്ഷേ, മറെറാരു സത്യമുള്ളത് നാം മററതുപോലെ കാണാൻ സന്നദ്ധരല്ല. അതായത്, ഈ തൊഴിലില്ലാത്തവരിൽ ഒരു ഭൂരിഭാഗം (തൊഴിലുള്ളവർക്കിടയിലും) തൊഴിലിനു കൊള്ളാത്തവരാണ്. തൊഴിലില്ലായ്മ ഭരണത്തിന്റെ പരാജയമാണെങ്കിൽ തൊഴിലിനു കൊള്ളാതിരിക്കൽ വിദ്യാഭ്യാസത്തിന്റെ പരാജയമാണ്. തൊഴിലില്ലാത്തവർക്ക് എന്തെങ്കിലും തൊഴിൽ കൊടുക്കാമെന്നു കരുതുക. പക്ഷേ, തൊഴിലിനു കൊള്ളാത്തവർക്ക് ഒരു തൊഴിലും കൊടുക്കാൻ പററുകയില്ലല്ലോ.

തൊഴിലില്ലാത്തവനെക്കാൾ (unemployed)

**സ്വാതന്ത്ര്യസമരകാലത്ത് എന്തൊക്കെയാണോ പറഞ്ഞത് ആ വാക്കുകൾ മുഴുവൻ വിഴുങ്ങുകയാണ് സ്വാതന്ത്ര്യം കിട്ടിയതിനുശേഷം നമ്മുടെ നേതാക്കൾ അനുഷ്ഠിച്ച മാഹാകാര്യം. അങ്ങനെ വിഴുങ്ങി വന്നതിൽ പെട്ടുപോയി ഗാന്ധിജിയുടെ വാർദ്ധാ വിദ്യാഭ്യാസ പദ്ധതി. ഗാന്ധിജിയെവരെ ഒററശ്വാസത്തിന് വിഴുങ്ങിയവർക്ക്, അദ്ദേഹത്തിന്റെ പോക്കററിൽക്കിടന്ന വാർദ്ധാ വിദ്യാഭ്യാസ പദ്ധതി എന്ന മിട്ടായി വിഴുങ്ങാനാണോ വിഷമം? പുര വിഴുങ്ങിയ ഭൂതത്തിന് വാതിൽപ്പടി പപ്പടം എന്നു കേട്ടിട്ടില്ലേ? അതിനെയും നാം പൊടിച്ചു പപ്പടമാക്കി. നാടു മുഴുൻ വിഴുങ്ങുകയാണ് നമ്മുടെ ഭരണാധികാരികൾ.**

തൊഴിലിനു കൊള്ളാത്തവൻ (unemployable) ആണ് നാടിനു കൂടുതൽ ആപത്തെന്നു വിവേചിച്ചു പറഞ്ഞത് പ്രസിദ്ധ ഗാന്ധിയനായ ശ്രീമൻ നാരായണൻ ആയിരുന്നു—കോഴിക്കോട് സർവ്വകലാശാലയിൽ അദ്ദേഹം 1978-ൽ ചെയ്ത കേളപ്പൻ സ്മാരക പ്രഭാഷണത്തിൽ.

## ഗാന്ധിജിയുടെ വിദ്യാഭ്യാസ ദർശനം

ഇന്നിപ്പോൾ മെക്കാളെയുടെ ഭൂതമല്ല ഇവിടെയുള്ളത്. കുഞ്ഞിരാമൻനായരെപ്പോലെ ഒരു കവി ഇന്ന് ഉണ്ടായിരുന്നെങ്കിൽ, മെക്കാളെയെ സ്തുതിച്ചുകൊണ്ട് കവിത എഴുതേണ്ടി വന്നേനെ. ഒരു അന്യദേശക്കാരൻ നാട്ടുകാർക്ക് ഇത്രയെങ്കിലും വിദ്യാഭ്യാസം കൊടുക്കാൻ സന്മനസ്സു കാണിച്ചല്ലോ! ഏതദ്ദേശീയർ ഭരിക്കുന്ന ഇക്കാലത്ത് നാട്ടിൽ വിദ്യാഭ്യാസമേയില്ലാതെ വന്നിരിക്കുന്നു. എല്ലാവരും സമരം നടത്തുകയാണ്. രാജ്യത്തോടാണ് സമരം. പൊലീസ് ലാത്തിയുമായി തിരിഞ്ഞോടുന്നതോ, ഘോഷയാത്രക്കാർ ലാത്തിയുടെ മുമ്പിൽ ഓടുന്നതോ ആണ് സമരം എന്നു പറയുന്നത്. അതാണ് ഇവിടെ നടന്നുകൊണ്ടിരിക്കുന്നത്. മെക്കാളെയുടെ സ്ഥാനത്ത് ഗാന്ധിജിയെയാണ് അവർ പ്രതിഷ്ഠിച്ചിരിക്കുന്നത്. മെക്കാളെ പോയില്ലെങ്കിലും ഗാന്ധിജി പോയേ തീരൂ. ഇന്ത്യയുടെ പുത്തൻ ഭരണവർഗ്ഗത്തിന്റെ ഗൂഢനിശ്ചയം ഇതാണെന്നു വ്യക്തം.

ഗാന്ധിജിയുടെ മറ്റെല്ലാ ആദർശങ്ങളെയുംപോലെ അദ്ദേഹത്തിന്റെ വിദ്യാഭ്യാസാദർശവും ഇന്ന് മണ്ണിന് എത്രയോ അടി താഴെക്കിടക്കുന്നു. എത്ര വെട്ടിക്കുഴിച്ചാലും തിരിച്ചു കിട്ടില്ല. ഭൂമി കുഴിച്ച് ഗാന്ധിജിയുടെ വിദ്യാഭ്യാസാദർശം എവിടെയെങ്കിലും ഉണ്ടോ എന്നു കണ്ടുപിടിക്കാൻ അറബിനാടുകളിൽ എണ്ണ കണ്ടുപിടിച്ച യന്ത്രമോ മറ്റോ കൊണ്ടുവരണം. ഇത് അപ്രായോഗികതയുടെ പരിദേവനമല്ല, വരുംതലമുറയുടെ കർത്തവ്യത്തിന്റെ കാഹളശബ്ദമായിട്ട് ഇതിനെ കരുതണം.

വിദ്യാഭ്യാസത്തിൽ, രക്ഷിതാക്കളുടെ വിദ്യാഭ്യാസം ഒരു അവശ്യ ഘടകമാണ്. കുട്ടിയെപ്പറ്റി ചിന്തിക്കേണ്ടി വരുന്നതിന് എത്രയോ മുമ്പേ രക്ഷിതാവിനെപ്പറ്റി—മാതാപിതാക്കളെപ്പറ്റി—ചിന്തിക്കേണ്ടി വരും. കുട്ടികളുടെ വിദ്യാഭ്യാസം തുടങ്ങുന്നതു കുട്ടികളിൽനിന്നല്ല, അച്ഛനമ്മമാരിൽനിന്നാണ്: വിക്ടർ യൂഗോവിനോടു ചോദിച്ചു, മനുഷ്യനെ എപ്പോഴാണ് പഠിപ്പിച്ചു നന്നാക്കാൻ തുനിയേണ്ടത് എന്ന്. അദ്ദേഹം പറഞ്ഞു: "If you would civilize a man, beign with his grand mother." പിതാക്കളിൽനിന്നല്ല. പിതാമഹന്മാരിൽനിന്നാണ് തുടങ്ങേണ്ടത് എന്നാണ് യൂഗോവിന്റെ പാഠഭേദം. ഇതിനോടടുത്ത അഭിപ്രായം മറ്റൊരു ചിന്തകനും പറഞ്ഞു. കുട്ടി ജനിക്കുന്നതിന് ഒരു നൂറുവർഷം മുമ്പേ വിദ്യാഭ്യാസം ആരംഭിക്കണം എന്നാണ് ഡീൻ ഇങ്കെ പറഞ്ഞത്. വളരെ പ്രസിദ്ധമായ ഒരു വാക്യമാണിത്. പ്ളേറ്റോ വളരെമുമ്പുതന്നെ ഇതു പറഞ്ഞിട്ടുണ്ട്. അച്ഛനമ്മമാരും മക്കളും തമ്മിലുള്ള ജൈവബന്ധം ഉണ്ടല്ലോ, അതിനെപ്പറ്റി ചിന്തിച്ച ആളാണ് പ്ളേറ്റോ. രക്ഷിതാക്കളുടെ വിദ്യാഭ്യാസത്തിന് അനുസരിച്ചാണ് കുട്ടികളുടെ വിദ്യാഭ്യാസം എന്ന് അദ്ദേഹവും എഴുതിയിട്ടുണ്ട്. അനുസ്യൂതിയുടെ ഈ ധാരണ ഇപ്പോൾ ഇവിടെ ഇല്ല. അതാണ് വിദ്യാഭ്യാസം അപവിദ്യാഭ്യാസമാകാൻ കാരണം. ചീത്ത വിദ്യാഭ്യാസം സിദ്ധിച്ച രക്ഷിതാക്കൾ കുട്ടികളെ ചീത്തയാക്കുന്നു. കുട്ടികൾ ഏല്ക്കേണ്ടി വരുന്ന ആദ്യത്തെ മലിനീകരണ വസ്തുക്കളാണ് മാതാപിതാക്കൾ.

വിദ്യാലയത്തിൽവച്ച് വിദ്യാഭ്യാസം തുടങ്ങുന്നു എന്നാണ് ഇവിടത്തെ വിദ്യാഭ്യാസ മന്ത്രിമാരും വിദ്യാഭ്യാസ ധുരന്ധരന്മാരും വിദ്യാഭ്യാസ വണിക്കുകളും വിദ്യാഭ്യാസം വേണ്ടാത്തവരും എല്ലാം ധരിച്ചുവച്ചിരിക്കുന്നത്. മറ്റെവിടെവച്ചു തുടങ്ങിയാലും വിദ്യാഭ്യാസമാവില്ല എന്നു തോന്നും. കുടുംബനാഥന് വിദ്യാഭ്യാസം വേണ്ട എന്നാണ് വിചാരം. ആ വിചാരം നിലനില്ക്കുന്നതുകൊണ്ടാണ് നാം നശിക്കുന്നത്. കുട്ടികൾ ചീത്തവഴികളിൽ പോകുന്നു എന്ന് ഇവർതന്നെ, കുട്ടികളുടെ അവഗണനാഫലമായ പ്രതികാരം മൂക്കുമ്പോൾ, മൂക്കുതുടച്ചു പറയുന്നുണ്ടാവും. കുട്ടിക്ക് നല്ല വഴികാട്ടിയില്ലെങ്കിൽ അവൻ/അവൾ കണ്ടവഴിക്കു പോകും. കണ്ടവഴി? ചീത്തവഴിയാകാനാണ് കൂടുതൽ സാദ്ധ്യത. സ്വന്തം കുഞ്ഞിനെ അർഹിക്കാത്ത മട്ടിൽ ജീവിക്കുന്നവരാണ് ഇക്കാലത്തെ അച്ഛനമ്മമാരിൽ ഭൂരിഭാഗവും.

## ആദ്യത്തെ ഗുരു അമ്മ

അമ്മയാണ് ആദ്യത്തെ ഗുരു. അവർക്ക് യു.ജി.സി ശമ്പളനിരക്കൊന്നും പ്രശ്നമല്ല. ഒഴിവുസമയത്ത് പഠിപ്പിക്കുകയാണ് അമ്മ. പഠിപ്പിക്കാൻ ഒഴിവുണ്ടാക്കും. ഒഴിവില്ലെന്നു പറയില്ല. സത്യത്തിൽ, ഒഴിവുസമയം എന്നു പറയാൻ പാടില്ല. മക്കളെ പഠിപ്പിക്കുന്നത് ഒരു കർത്തവ്യമാണ്. അതുംകഴിഞ്ഞുള്ള സമയത്തെ മാത്രമേ ഒഴിവുസമയം എന്നു പറയാവൂ. നമ്മുടെ രക്ഷിതാക്കൾക്ക് ഈ ബോധം നഷ്ടപ്പെട്ടു പോയിരിക്കുന്നു. കുട്ടിയെ പഠിപ്പിക്കാൻ അവർക്ക് ഒഴിവുസമയം ഇല്ലെന്നാണ് ഭാവിക്കുന്നത്. മറ്റെല്ലാറ്റിനും സമയമുണ്ട്. കുട്ടിയെ പഠിപ്പിക്കുന്ന സമയം കൂട്ടിച്ചേർത്താണ് കർത്തവ്യസമയം കണക്കാക്കേണ്ടത്. അമ്മയായെങ്കിൽ, ആ ഭാവത്തിന്റെ അനിവാര്യതയാണ് കുട്ടിയുടെ പരിചരണവും വളർത്തലുമെല്ലാം എല്ലാം. കാശുണ്ടെന്നുവച്ച്, വേറെ സ്ത്രീകളെ ആ ചുമതല ഏല്പിക്കരുത്. ഇന്ന് അവർ ഒഴിച്ചുകൂടാൻ പാടില്ലെന്നു പറഞ്ഞു നിസ്സാരകാര്യത്തിനുവേണ്ടി ചെലവിടുന്ന സമയം കുട്ടിയുടെ ശിക്ഷണത്തിനുവേണ്ടി ഉപയോഗിക്കേണ്ട സമയമാണ്. വേറെ പലതിനും ബുദ്ധിമുട്ടാതെ സമയം ലഭിക്കുന്നുണ്ടല്ലോ. കുടുംബത്തിൽ കുട്ടികളെ വളർത്താൻ മാത്രം സമയം ഇല്ല. കുടുംബജീവിതത്തിൽ ഇക്കൂട്ടരുടെ മുൻഗണനാക്രമം എന്താണ്?

നമ്മുടെ കുട്ടികളുടെ ഏറ്റവും വലിയ ശാപം, അവരെ വളർത്താൻ പറ്റാത്ത തരത്തിലുള്ള മനോഭാവത്തോടുകൂടിയ ഒരു ജനതയാണ് ഇവിടെയുള്ളത് എന്നതാണ്. അത്തരക്കാരുടെ തൊട്ടിലിലാണ് നമ്മുടെ കുട്ടികൾ വളരുന്നത്. വിദ്യാഭ്യാസവും നാടും മുടിയാൻ വേറെ കാരണം തേടേണ്ടതില്ല.

അച്ഛനും അമ്മയും ആയിരിക്കാം ഇക്കൂട്ടർ. പക്ഷേ, പൂതന ആവേശിച്ചവരാണ് അവർ. ഇവരിൽ ഏതോ വിഷം ഒഴുകുന്നു. അതു കുട്ടിയിലേക്കു പകരുകയാണ്. ഇതൊന്നും ഇവിടെ ആരും കാണുന്നില്ല. അതുകൊണ്ട് കുട്ടി പഴയ ലോകത്തിന്റെ ജീർണ്ണപ്രതിനിധിയായി വളർന്നുവരുന്നു. കുട്ടികൾക്ക് ഇക്കാലത്ത് അച്ഛനോ അമ്മയോ ഇല്ല. കേൾക്കുമ്പോൾ ഞെട്ടിയേക്കാം. പക്ഷേ, ചിന്തിക്കുമ്പോൾ സത്യമാണെന്നു തെളിയും. അച്ഛന്റെയും അമ്മയുടെയും സ്ഥാനത്ത് ട്യൂഷൻ മാസ്റ്ററാണ് ഇന്ന് മോടിയിൽ കഴിയുന്നത്. അയാൾ മറ്റൊരു ബാലശത്രുവായ രാക്ഷസൻ! രാവിലെ ആറുമണിതൊട്ട് രാത്രി ഒമ്പതുമണിവരെ ഈ വർഗ്ഗം ദാരുണമായ മനുഷ്യമേധം—ട്യൂഷൻ—നടത്തുന്നു. ബാലപ്രതിഭകളുടെ ഘാതകരാണ് ട്യൂഷൻ മാസ്റ്റർമാർ. ചിലർ റിട്ടയർ ചെയ്യുന്നതിനു മുമ്പ് ജോലി രാജിവച്ച് ഈ നരമേധത്തിന് ആഘോഷത്തോടെ ഇറങ്ങുന്നു. ഈ മനുഷ്യക്കുരുതിക്ക് കുട്ടികളെ അയയ്ക്കുന്നത് കുടുംബത്തിന്റെ അന്തസ്സുയർത്തുമെന്നു കരുതുന്ന രക്ഷിതാക്കൾ ഇവിടെ ധാരാളം. അതാണത്രെ 'സ്റ്റാറ്റസ്'!

സ്റ്റാർ ടി.വിക്കു പുറമെ 'സ്റ്റാറ്റസ്' നിലനിർത്തുന്ന തൂണ് കുട്ടിക്കു നല്കുന്ന ട്യൂഷനാണ്. ഇതൊക്കെ സമുദായത്തെ നശിപ്പിക്കുന്ന കൊള്ളരുതായ്മകളാണെന്നു ചൂണ്ടിക്കാണിക്കാൻ ഇവിടെ ആളുകൾക്കു വിരലില്ല! അന്തസ്സിന്റെ വാഗ്ഭ്രമത്തിൽ ഇവിടെ സംസ്കാരം നശിക്കുന്നു. വിദ്യാഭ്യാസത്തിന് ഇത്രയും പ്രാധാന്യം കല്പിക്കാത്ത ഒരു ജനത വേറെയുണ്ടോ? വിദ്യാഭ്യാസത്തിന്റെ പ്രാധാന്യം അന്തസ്സുള്ള ഒരു ജോലി നേടാനുള്ള കുറുക്കുവഴി എന്നതു മാത്രം. വിദ്യാഭ്യാസത്തിന് സ്വന്തമായി ഒരു വിലയുമില്ല. വിദ്യാഭ്യാസത്തെ അതിനുവേണ്ടി വില വയ്ക്കുമ്പോൾ സമൂഹചിത്തത്തിൽ അത് ഒന്നാംസ്ഥാനത്തു പ്രതിഷ്ഠിക്കപ്പെടുന്നു. ഇപ്പോൾ വിദ്യാഭ്യാസം സമൂഹചിത്തത്തിനു വെളിയിലാണ്. പിന്നെ വിദ്യാലയം, സർവ്വകലാശാല എന്നൊക്കെ പറഞ്ഞു ബഹളമുണ്ടാക്കുന്നത് വെറും കള്ളക്കളി മാത്രം. മുമ്പു പറഞ്ഞ അഭിനയം!

തന്റെ കുട്ടി സമരംചെയ്തു മന്ത്രിയാകുന്നുണ്ടെങ്കിൽ അങ്ങനെയാകട്ടെ എന്നു കരുതാത്തവർ ഇന്നു കുറയും. സ്വന്തം കുഞ്ഞിനെ മന്ത്രിയാക്കാൻ തന്ത പെടുന്ന പാടാണ് നമ്മുടെ രാഷ്ട്രീയത്തിന്റെ ഒരു അദ്ധ്യായത്തിലെ ഉള്ളടക്കം മുഴുവനും. അതിനേ അവനെ കൊള്ളൂ—മന്ത്രിയാകാൻ. മന്ത്രിയായാൽ പിന്നെ നിർബാധം എല്ലാം വിഴുങ്ങാമല്ലോ. അങ്ങനെ ഇന്ത്യ ഇന്ന് വിഴുങ്ങപ്പെട്ടു കിടക്കുകയാണ്.

വിജ്ഞാനത്തിനുവേണ്ടിയുള്ള വിജ്ഞാനം ഇന്ന് തീർത്തും ഇല്ലാതായി. വിഡ്ഢികൾ മാത്രമേ ഇന്ന് അങ്ങനെ ചെയ്യുന്നുള്ളൂ എന്നു തോന്നുന്നു. പി.എച്ച്.ഡിപോലും വിജ്ഞാനലക്ഷ്യത്തിൽനിന്നു ഭ്രഷ്ടമായില്ലേ? തൊഴിലിനുവേണ്ടിയാണ് ഇപ്പോൾ പി.എച്ച്.ഡി എടുക്കുന്നത്. 'ഗവേഷണം ചെയ്യുക, അല്ലെങ്കിൽ നശിക്കുക' എന്നതാണ് അമേരിക്കൻ അക്കാദമീഷ്യന്മാരുടെ മുദ്രാവാക്യം. ജീവിക്കാൻവേണ്ടിയാണ് നാം ഗവേഷണം നടത്തുന്നത്. താൽപര്യമുള്ളവർ ഗവേഷണം ചെയ്താൽ മതിയെന്ന സ്ഥിതി പൊയ്പോയി. ജീവിക്കാൻ എല്ലാവർക്കും താല്പര്യം ഉള്ളതുകൊണ്ട് എല്ലാവരും ഗവേഷണം ചെയ്യുന്നു.

## വിരിയാത്ത മുട്ടകൾ

പുരുഷനോടു പ്രസവിക്കാൻ പറയുന്നതിലും പ്രയാസമാണ് ചിലരോടു ഗവേഷണം ചെയ്യാൻ പറയുന്നത്. ഗവേഷണപ്രബന്ധം എന്ന വിരിയാത്ത മുട്ടകൾ പുറപ്പെടുവിക്കുക എന്നതായിരിക്കുന്നു ഗവേഷണത്തിന്റെ ലക്ഷ്യം. ഇന്നത്തെ മിക്ക പി.എച്ച്.ഡി പ്രബന്ധങ്ങളും ഇങ്ങനെ വിരിയാമുട്ടകളാണ്.

**വിദ്യാഭ്യാസത്തിൽ, രക്ഷിതാക്കളുടെ വിദ്യാഭ്യാസം ഒരു അവശ്യഘടകമാണ്. കുട്ടിയെപ്പറ്റി ചിന്തിക്കേണ്ടി വരുന്നതിന് എത്രയോ മുമ്പേ രക്ഷിതാവിനെപ്പറ്റി— മാതാപിതാക്കളെപ്പറ്റി ചിന്തിക്കേണ്ടി വരും. കുട്ടികളുടെ വിദ്യാഭ്യാസം തുടങ്ങുന്നതു കുട്ടികളിൽനിന്നല്ല, അച്ഛനമ്മമാരിൽനിന്നാണ്.**

അമേരിക്കയിൽ കുറെമുമ്പ് ഗവേഷണ പ്രബന്ധങ്ങളെപ്പറ്റി ഒരു ഗവേഷണം നടന്നിരുന്നു. അതിന്റെ നിഗമനങ്ങൾതന്നെ അസ്വാസ്ഥ്യജനകങ്ങളായിരുന്നു. ഇന്ത്യയിലെ സ്ഥിതി നിർവാണസമാനമായിരിക്കുന്നു!

മലയാളത്തിലുള്ള ചില ഗവേഷണപ്രബന്ധങ്ങളിൽ പദപ്രമാദങ്ങളും വാക്യദോഷങ്ങളും വരെ കാണാം. ഗൈഡിനു ഗൈഡ് ചെയ്യാൻ അറിയില്ല എന്നതിനും തെളിവുണ്ട്. അന്ധരെ അന്ധർ നയിക്കുന്ന പരുവത്തിലായിരിക്കുകയാണ് നമ്മുടെ ഗവേഷണരംഗവും. ഇന്ന് യുവ ഗവേഷകന്, ഒരു പരീക്ഷ എഴുതി ജയിച്ചാൽ, യു.ജി.സിയുടെയും സർവ്വകലാശാലകളുടെയും ധനസഹായമായി മാസംതോറും സാമാന്യം നല്ലൊരു തുക കിട്ടും. ചിലർ ഗവേഷണം അവസാനിപ്പിക്കുകയില്ല. അവസാനിപ്പിച്ചാൽ കിട്ടിക്കൊണ്ടിരിക്കുന്ന ധനസഹായം അവസാനിക്കുമല്ലോ. അതുകൊണ്ടാണ് ഗവേഷണം തുടർന്നു പോകുന്നത്. ദാരിദ്ര്യംമൂലമാണ് ഇങ്ങനെ വരുന്നത് എന്നു വിശ്വസിക്കാൻ പ്രയാസമുണ്ട്. ദരിദ്രൻ വേഗം ഗവേഷണം അവസാനിപ്പിക്കുകയാണു വേണ്ടത്. അഹോവൃത്തി മാത്രമാണ് ഗവേഷണം! 'അഹോ' എന്നുള്ളത് ആശ്ചര്യമായിട്ടും പറയാം. 'ഉദരനിമിത്തം ബഹുകൃതവേഷം!' വയററുപ്പിഴപ്പിനുവേണ്ടിയുള്ള ചെപ്പടിവിദ്യ അരങ്ങേറ്റം തുടരുന്നു.

ഇന്നത്തെ ശാസ്ത്രജ്ഞർ 'ബയോഡാററാ ശാസ്ത്രജ്ഞരാണ്'. അവർ പങ്കെടുത്ത കോൺഫറൻസുകളുടെ വിവരം, പ്രസിദ്ധീകരിച്ച പേപ്പറുകളുടെ പേരും എണ്ണവും രേഖപ്പെടുത്തി 'ബയോഡാററ' തയ്യാറാക്കി കൂടെ കൊണ്ടുനടക്കും. കേരളത്തിൽ ഒരു സർവ്വകലാശാലയിൽ അത്തരം ഒരു പ്രൊഫസറുണ്ട്. വിഷയം പറഞ്ഞാൽ ആളുകൾക്ക് പിടികിട്ടും. കാരണം, കേരളത്തിൽ ആ വിഷയം ഒരിടത്തേയുള്ളൂ. ധാരാളം ഇന്റർനാഷനൽ കോൺഫറൻസുകളിൽ പങ്കെടുത്തു എന്ന് ബയോഡാററയിൽ പ്രസ്തുത പ്രൊഫസർ എഴുതിവച്ചിട്ടുണ്ട്. ഏതെങ്കിലും ഒരു സർവ്വകലാശാലയിൽച്ചെന്ന്, മൂത്രമൊഴിക്കുകയല്ലാതെ മറ്റൊന്നും ചെയ്തില്ലെങ്കിലും, അദ്ദേഹം അവിടെ 'വിസിററിംഗ് പ്രൊഫസർ' ആയിരുന്നു എന്നായിരിക്കും 'ബയോഡാററ'യിലെ കുറിപ്പ്. സർവ്വകലാശാല വിസിറ്റ് ചെയ്യാതെ അവിടെത്തന്നെ മൂത്രമൊഴിക്കുന്നതെങ്ങനെ എന്നാവാം പ്രൊഫസറുടെ ചോദ്യം. കൽക്കട്ട, മദ്രാസ് യൂണിവേഴ്സിറ്റികളിലും വെളിയിലും മററാവശ്യങ്ങൾക്കു പോയി തിരിച്ചു വന്നിട്ട് 'ഞാൻ വിസിററിംഗ് പ്രൊഫസറായിരുന്നു' എന്നാണ് അദ്ദേഹം പറയുന്നത്. ഇതൊക്കെ ശരിയാണോ എന്ന് ആരുണ്ട് പരിശോധിക്കാൻ? പരിശോധിക്കാൻ ആർക്കാണ് സാധിക്കുക? 'ബയോഡാററ'യിൽ അല്പം കളവ് ചേർക്കാം എന്നത് ഇവിടെ പ്രൊഫസർമാരുടെയും വൈസ് ചാൻസലർമാരുടെയും അക്കാദമിക് അവകാശങ്ങളിൽ ഒന്നാണോ എന്നുപോലും സംശയം തോന്നിപ്പോകുന്നു!

ഇത്തരക്കാരാണ് ഇന്ന് വിദ്യാഭ്യാസരംഗം അടക്കിവാഴുന്നത്. എല്ലാം കടന്നുകയറ്റമാണ്. ഒരു പുസ്തകം ക്ഷമയോടെ വായിക്കാൻ കഴിയുമോ ഇവർക്ക്? പുസ്തകത്തിൽ രസം കയറി ഭക്ഷണം കഴിക്കുന്നതുപോലും ഉപേക്ഷിച്ച് ഒരുദിവസം മുഴുവൻ പുസ്തകവായനയിൽ മുഴുകാൻ സാധിക്കുന്ന ഒരാളെയല്ലാതെ പ്രൊഫസറാക്കിക്കൂടാ എന്നൊരു നിയമം വേണ്ടതാണ്. പ്രൊഫസർ നിയമനത്തിനുള്ള ഒന്നാം പരീക്ഷ ഇതായിരിക്കണം. അയാളുടെ വിഷയത്തിലുള്ള ഗഹനമായ ഒരു പുസ്തകം കൊടുത്തിട്ട്, ഒരുദിവസമെങ്കിലും മുഴുവൻ സമയവും, മററു കാര്യങ്ങൾ ശ്രദ്ധിക്കാതെ, അതു വായിക്കുകയാണെങ്കിൽ, ഒരു ചോദ്യവും ചോദിക്കാതെ അയാളെ കണ്ണുമടച്ചു പ്രൊഫസറാക്കാം. ഏതെങ്കിലും സർവ്വകലാശാല ഈ വ്യവസ്ഥ നടപ്പിലാക്കിയാൽ നന്ന്.

നമ്മുടെ സാമൂഹിക സമുദ്ധരണ പരിപാടിയിൽ വിദ്യാഭ്യാസത്തിന് പ്രഥമസ്ഥാനമുണ്ടോ? ഇതൊരു പ്രധാന ചോദ്യമാണ്. 'പ്രൈമറി' എന്നു പറയും—പ്രഥമസ്ഥാനം. പ്രാഥമ്യം. ഇപ്പോൾ കേന്ദ്ര ക്യാബിനററിൽ വിദ്യാഭ്യാസം എന്നൊരു വകുപ്പേയില്ല. മാനവശേഷി വികസന വകുപ്പ് എന്ന വലിയ വകുപ്പിലെ ഒരു ഉപവിഷയം മാത്രമാണ് ഇന്ന് 'വിദ്യാഭ്യാസം. അമേരിക്കയിൽനിന്നും മററും ഇറക്കുമതി ചെയ്ത ബീഭത്സ നാമങ്ങൾക്കിടയിൽ, ഉത്സവത്തിനു കൊണ്ടുപോയ കുട്ടിയെപ്പോലെ, ഞെങ്ങിഞെരുങ്ങി നിലവിളിക്കുകയാണ് വിദ്യാഭ്യാസം. വിദ്യാഭ്യാസത്തിന് ഒരു മന്ത്രി വേണം. അത് ഒരു സാമന്തവകുപ്പാകരുത്, പക്ഷേ അങ്ങനെയായതുകൊണ്ടും വലിയ കാര്യമില്ല എന്നാണ് അനുഭവം. കേരളത്തിൽ വിദ്യാഭ്യാസത്തിന് പ്രത്യേകം ഒരു മന്ത്രിയുണ്ടല്ലോ, എന്തു കാര്യം?

(അവസാനിച്ചു)



## പ്രഭാ ഉണ്ണി

# ഒറ്റക്കുയിലിന്റെ പാട്ട്

27, ജൂൺ.

ഉണ്ണ്യേട്ടാ!

പതിനൊന്നേമുക്കാൽ വരെ പ്രതീക്ഷയുണ്ടായിരുന്നു. തപാൽക്കാരൻ വരാനും മതി. ഇത്തിരി വൈകീതാവും-ഇതാ ഈ നിമിഷം അസ്തമിച്ചു ശിപായി പോയീട്ട് എപ്പണ്ട് എന്ന് കൃഷ്ണൻകുട്ടിനായർ ചിരിച്ചുകൊണ്ടു പറഞ്ഞതിപ്പഴാണ്. എനിക്കയാളോടു വന്ന ദേഷ്യം. (പാവം അയാളെന്തറിഞ്ഞില്ല്യേ) അങ്ങനെ നാലാം ദിവസവും നിരാശയിലവസാനിച്ചു-വരാമെന്നും വരാതിരിക്കാമെന്നും എപ്പഴും മനസ്സിൽ പറഞ്ഞിരുന്നു. എന്നിട്ടും ഇല്ലെന്ന് വ്യക്തമാവുന്ന നിമിഷത്തിന്റെ വേദന വല്ലാതെയിരുന്നു. വല്ലതും വായിക്കാൻ വേണ്ടി കിടന്നു. വായിച്ചു മടുത്തവതന്നെ കൈയിലെടുത്തു-മടുപ്പ്. ഒന്നുറങ്ങാനാണ് തോന്നണത്. അമ്മ [illegible]ണ്ടുവന്നാൽ എണീപ്പിക്കും. പുറത്തു മഴയുടെ ആ[illegible]. ഇരുണ്ടുമൂടിയ ആകാശം. ശരീരത്തിലെവിടെയോ ശക്തമായ വേദന. സഹിക്കാനാവുന്നില്ല. പെട്ടെന്നു പൊട്ടിക്കരഞ്ഞുപോയി. എന്റെ കുട്ടൂ, ജീവിതത്തിലാദ്യമായാണ് ഇത്തരം വേദനയറിയണത്. ഒററയ്ക്ക് ആണെന്നറിഞ്ഞിട്ടും എന്തിനാണ് നാമിതിനൊരുങ്ങീത്? വേണ്ടായിരുന്നു. ചില ചില നിമിഷങ്ങളിൽ വല്ലാതെ തോന്നുണു-അധികം ഈഷലു, മനസ്സിനാവും. നീ വന്നെങ്കിലെന്ന് ഞാൻ മോഹിക്കുന്നു. കത്തുകൾപോലും തുടരെ വരാത്ത വേളയിലാണ് ഇങ്ങനെ വിചിത്രമായ മോഹം.

അത്രയ്ക്കൊന്നും തടിച്ചില്ലല്ലോ ഞാൻ. ചിലപ്പോൾ വയറു പ്രത്യക്ഷമാണ് എന്നു തോന്നും. വൃത്തിയായി ഡ്രസ്സിട്ടാൽ തെല്ലും അറിയില്ല. ഈ ഏർലീ സ്റേറജിലേ ഇരുന്നെഴുതാൻ വിഷമമാണെങ്കിൽ മൂന്നുനാലു മാസം കഴിഞ്ഞാൽ എന്താവും ഞാനെഴുതുക? അങ്ങനെയൊരവസ്ഥ ചിന്തിക്കാൻ വയ്യ അല്ലേ? എല്ലാം 'അവൻ' കാക്കുന്നു. നമുക്ക് ചിന്തിക്കാതെയിരിക്കാം. ജൂണൊടുവിൽ മണി വന്നേക്കുമെന്നു റാണി പറഞ്ഞതായിരുന്ന. വന്നില്ലല്ലോ. ഇന്നലെ UICE യെ കണ്ടു. ആളു തലേക്കെ നരച്ച് വയസ്സാനായിരിക്കുണൂലൊ.

ശ്രീമതി ബെററ്സി അവിടെയെത്തീന്-അതിനെന്താ 'സുകേട്ടന്' ഒരിളക്കം? ഒന്നിച്ചു ജീവിക്കാനാവുന്നവർ ജീവിക്കട്ടെ. നാം കുറെ ഭാവന കണ്ടല്ലോ? ഭാവനയും യാഥാർത്ഥ്യവും രണ്ടാണെന്ന് നമ്മളറിഞ്ഞുതുടങ്ങിയല്ലോ. എന്താനാണല്ലെ അതുതന്നെ വീണ്ടും വീണ്ടും? ഏട്ടൻ സുഖായിരിക്കുന്നുവെന്നു കരുതട്ടെ? ഇവിടെ ഇദാ മഴ: ബാല്യം മനസ്സിലോടിയെത്തുന്നു. എറായിലു വെള്ളത്തിൽ കളിക്കണ്ടാ കുട്ട്യോളെ എന്നൊച്ചയിട്ട മുത്തച്ഛൻ. ആകെ നനച്ചൂലോ എന്നാവലാതിപ്പെട്ട അമ്മമ്മ. ഓരോ ചെടിയും കുലുക്കി തലയിൽ വർഷിച്ച ബാബു. ഇലച്ചാർത്തുകളിലെ വർഷം നീണ്ടു നിൽക്കുന്നെന്നു കണ്ടുപിടിച്ച ചന്ദ്രി. ഇപ്പോൾ എന്റെ ഉണ്ണീ നീ ചിന്തിക്കുന്നുണ്ടോ, മഴവെള്ളം തട്ടിത്തെറിപ്പിച്ച് സ്കൂളിലേക്കു പോയ കാക്കിനിക്കറിട്ട കുട്ടിയെ? ഇത്-ഇന്നലെ എവിടെയാണ് നിർത്തീത്? ഓ, ഇന്നലെ ഞാനെഴുതിയില്ല. രണ്ടുദിവസമായി-ഉണർന്നപ്പോൾ നേരം നന്നെ പുലർന്നിരുന്നു. തലേദിവസം വെറുതെയോരത്തു. മഴയെപ്പേടിച്ച് ടൈംപീസിനു സ്ഥലംമാററം നൽകിയിരുന്നു. ഉണർന്നാൽ കാണുന്ന ദിക്കിലായിരുന്നില്ല അതിരുന്നത്. ടോയ്ലററിലേക്കോടാനുള്ള തിരക്കിൽ പോരുമ്പോ പതിവുപ്രാർത്ഥന തെററിയിരുന്നു. ഇന്നലെ മുഴുവനും ചീത്ത ദിവസമായിരുന്നു. വെറുതെ അലങ്കോലപ്പെടുന്ന മനസ്സല്ലെ. നിന്നെ പ്രാർത്ഥിക്കാഞ്ഞ്, നിന്റെ അനുഗ്രഹത്തിനായി തലകുമ്പിടാഞ്ഞാവും എന്നു കിടക്കണതുവരെ തോന്നിയിരുന്നു. കത്തുണ്ടാവില്ലാ എന്ന് ഉറച്ചുവിശ്വസിച്ചതോണ്ട് വെറും കൈയുമായി വന്ന ബാബുവിനെ കണ്ട് ഒന്നും തോന്നിയില്ല. അതങ്ങനേ ഉണ്ടാവൂ. അങ്ങനെത്തന്നെ 'വേണമെന്ന് കരുതാതെയുമിരുന്നില്ല. പുഞ്ചിരിച്ചിരിക്കുന്ന നീയും, അനുഗ്രഹമാർന്ന ചിരിയുമായി ഗുരുവായൂരപ്പനും ഇരിക്കുന്നിടത്തു കണ്ണുപാഞ്ഞുചെന്നു. ആശീർവാദം കിട്ടിയാൽ വിരൽ പൊട്ടും എന്ന വിശ്വാസം വേരൂന്നിയിരുന്നു. വലിച്ചുപൊട്ടിച്ചപ്പൊ സ്വയമുരുവിട്ടു. രാവിലത്തന്നെ മൂഢിയാവാതിരിക്കാൻ ഓരോരോ സൂത്രം കാണുന്നു ഉള്ളം. പത്തേമുക്കാൽ വരെ ഇനി പ്രതീക്ഷ നീളും. മണി 6.14 ആയി. താഴത്ത് പ്രഭാതവന്ദനം കേൾക്കുന്നു. ഇപ്പോത്തന്നെ എഴുന്നേററിട്ടെന്താണ്-ഇത്തിരി ഓർത്തുകിടക്കാം. പാറമേക്കാവു സ്തുതിയാണ്. തൃശൂർ പി.രാധാകൃഷ്ണന്റേതാണെന്നു തോന്നുണു. ഞാനും കൂടെ മൂളി. സീമാതീതങ്ങളായിട്ടനവധി നാമധേയങ്ങളുണ്ടേൻ നിനക്ക്... പെട്ടെന്നു ശ്രദ്ധപോയി. എിവിടെയോ ചെന്നത് തങ്ങി. താഴത്തു നിന്നു കാപ്പിയുടെ മണം. എണീററു ചെന്നാൽ ആവിപൊങ്ങുന്ന കാപ്പി വേണോ. പക്ഷെ എണീക്കാൻ തോന്നുന്നില്ല. അങ്ങനെ കിടന്നു. പുലരിയിലെ പ്രകൃതി എന്തൊരു സുഖമാണല്ലേ? വീണ്ടും ഉറങ്ങിയെന്നറിയുന്നത് അമ്മ വിളിച്ചതുകൊണ്ടാണ്. ഉണ്ണീടച്ഛൻ വന്നിരിക്കുണു എന്നാണറിയിപ്പ്. ഞാനെന്തോ ഓർമ്മയിൽ ചാടിയെണീററു. മിനിഞ്ഞാന്നാണല്ലോ അച്ഛൻ വന്നത്. എന്താണ് വിശേഷം? ഇന്നലെ രാത്രി ഉണ്ണി വന്നിരിക്കുണു, നിന്നെ കൂട്ടിക്കൊണ്ടുപോവാനാണ്. വേഗം പോര് എന്നാവുമെന്ന് എനിക്കു തോന്നിയതെന്തുകൊണ്ടാണ്? മുറിയിൽ നിന്നു പുറത്തിറങ്ങുമ്പൊ ഗുരുവായൂരപ്പനെ നോക്കി കണ്ണിറുക്കി. വെറുതെ. തൊഴുതില്ല. അറിഞ്ഞില്ലേ വിശേഷമെന്നു ചോദിക്കണമെന്നുണ്ടായിരുന്നു. കള്ളകൃഷ്ണന് എന്റെ ഭാവം മനസ്സിലാവാതിരിക്കില്ലല്ലോ. കോണിയിറങ്ങുമ്പോഴേക്കും കത്തുകളുമായി അമ്മ-രണ്ടെണ്ണം! ഒന്നിച്ചു പിൻ ചെയ്തത്. പൊട്ടിക്കാനൊരുമ്പെട്ടില്ല. അച്ഛൻ വന്നു കണ്ടിട്ടില്ല. ഉമ്മറത്തെത്തി. ഉറക്കം ഏറി ചീർത്ത കവിള്. മുന്നിൽ ചന്ദനക്കുറിയും ധവളവസ്ത്രവുമായി അച്ഛൻ. കുററബോധം തോന്നിയോ? വേഗം കത്തുമായി മുറിയിലേക്ക്:

നിന്റെ വരികളിൽ മുങ്ങിപ്പൊങ്ങാൻ, ഊളിയിടാൻ കാത്തിരുന്ന എനിക്ക് നിരാശ തന്നെയായിരുന്നു ഫലം. വെറുതെ വെറുതെ ദേഷ്യം വരുന്നുണ്ടെനിക്ക്. അതോണ്ടാണല്ലോ കാപ്പിയുടെ വാസന എന്നെ ആകർഷിച്ചിട്ടും, അതു തണുത്തല്ലോ എന്ന് 'അമ്മ' നിർബന്ധിച്ചിട്ടും മുഖം വീർപ്പിച്ച് ഈ ഉമ്മറത്തിണ്ടിലിരിക്കണത്-ഒന്നു മിണ്ടാതിരിക്ക്യോ എന്ന എന്റെ അലോസരം ചൊവ്വാഴ്ച നേരം വെളിച്ചാവുമ്പോ ഭദ്രകാളി തുള്ളണ്ടാന്നമ്മ പറയണത്. പറയട്ടെ-എല്ലാരെം തൃപ്തിയാക്കീട്ട്, കുളിച്ച്, കഴിച്ച് ഇങ്ങനെ നടന്നിട്ടെന്താണ്? അപ്പോൾ മാത്രം ഒരു വരം തരാൻ കാത്തുനില്പുണ്ടോ ഈശ്വരൻ?

കോണി കേറിയിറങ്ങൽ സൂക്ഷിക്കാനെഴുതീരിക്കണൂന്നു പറഞ്ഞ് ഇവിടമാകെ ചിരിയല്ലെ. ഉണ്ണി ഒരുകൊല്ലം അവധിയെടുക്കയാണു നല്ലതെന്നുവരെ-എന്റെ മാഷെ, മേലനങ്ങി ഒരു ജോലിയും ചെയ്യാത്ത ഞാൻ കോണി കയറിയിറങ്ങി ആയാസപ്പെടുകയല്ലേ വേണ്ടത്. വെറുതെയിരുന്നാലല്ലെ പ്രശ്നം. ഗ്രീഷ്മയ്ക്കിപ്പൊ (അല്ല, അതെന്താണുറപ്പ്? അത് ഗ്രീഷ്മ തന്നെയാവുമെന്ന്? ഒരു ശരത്തോ, വൈശാഖോ ആവാനും സാദ്ധ്യതയുണ്ടല്ലോ) 5 മാസമായില്ല്യെ പ്രായം. ഇനി അവസാന മാസങ്ങളിലല്ലേ സൂക്ഷിക്കേണ്ടൂ.

മഴ വല്ലപ്പോഴുമേ പെയ്യുന്നുള്ളു. പവ്വർ കട്ട് ഇപ്പോഴും. ഊണുകഴിക്കുമ്പൊ അച്ഛൻ തമാശ പറയുന്നു, എല്ലാരും കുറച്ചുണ്ടോളിൻ, അടുത്തകൊല്ലം നെല്ലില്ല. മഴ എത്ര മനസ്സുകളെയാണിങ്ങനെ വേദനിപ്പിക്കണത്!

എന്റെ കുട്ടൂ, ഒന്നെന്നെ നെഞ്ചോടു ചേർത്തുപിടിച്ച്, മൂർദ്ധാവിലുമ്മവച്ച് ഒന്നു വിളിക്കു-അതെ അതുതന്നെ- സൂ... എട്ടന്റെ കുട്ടിയെ വിട്ട്...

വേണ്ട. ഈ കത്ത് ഇങ്ങനെ തീരട്ടെ.

സ്നേഹപൂർവം മീര (എങ്ങിനെ?)

10, ജൂലൈ.

....!!

ഇന്നു ഞാൻ എത്ര ചിന്തിച്ചിട്ടും ഏട്ടനൊരു സംബോധന കിട്ടുന്നില്ല. എത്ര നേരമായി. സംബോധനയില്ലാതെ! ഒരു കഥപോലെ, ഒരു കഥയില്ലായ്മപോലെ, ഒരോർമ്മപോലെ, ഒരോർമ്മത്തെററുപോലെയൊക്കെ നാമെഴുതാറുണ്ടായിരുന്നു. പക്ഷെ ഇപ്പോ അങ്ങിനല്ല, എങ്ങനെഴുത്യാലും മത്യാവില്ല എന്നൊരു തോന്നൽ. നാം വിചാരിക്കണ അർത്ഥം ഒരു സംബോധനയ്ക്കും ഉൾക്കൊള്ളാനാവില്ല എന്ന്. കുത്തുകളിട്ട് ഞാൻ ഇതിനെ പൂർണ്ണമാക്കാതെ വയ്ക്കട്ടെ. അല്ലെങ്കിൽ എൻറുണ്ണീ എത്ര സ്നേഹിച്ചാലാണ് പൂർണ്ണമാവുക? ഇനിയും അടുക്കാൻ നമുക്കു കഴിയണമല്ലോ. അല്ലെങ്കിൽ ഇനിയും അടുക്കാൻ അങ്ങിനൊരകലം നമുക്കിടയിലുണ്ടോ? മുഴുവൻ സ്നേഹവും പകർന്നുകഴിഞ്ഞാൽ പിന്നീട് ഒന്നുമില്ലാത്ത അവസ്ഥയാവുമല്ലെ! ശൂന്യത! അയ്യോ അതെന്തായാലും വേണ്ട. ഇത്തിരിയെപ്പോഴും ബാക്കിയിരിക്കട്ടെ അല്ലേ? എന്നിട്ട് അടങ്ങാറെ കിട്ടണം, എന്നെ ഇഷ്ടമില്ല എന്നൊക്കെ വാശിപിടിച്ച്, ചിണുങ്ങി അങ്ങിനെയങ്ങനെ...

ഞാൻ പറഞ്ഞില്ലല്ലോ-

നിന്റെ സുഹൃത്ത് ദിനേശിവിടെ വന്നപ്പോൾ ഞാനുണ്ടായിരുന്നില്ലല്ലോ. വീണ്ടും ഒരിക്കൽക്കൂടി വരാമെന്നു പറഞ്ഞാണത്രെ പോയത്. ഞാൻ വെറുതെ, നടക്കലുമായി എന്നു കരുതീട്ടാണ് അവരുടെ വീട്ടിൽ പോയത്. ചെന്നപ്പോ മൂടിയനായ പുത്രന്റെ പെണ്ണുകാണൽ ഇന്നാണത്രെ. പിന്നെ ഇത്തിരി കഴിഞ്ഞപ്പോളെത്തി. നിന്നെക്കുറിച്ച് ഏറെ. തന്നെക്കാൾ തന്റെ നാട്ടുകാരെ ഉണ്ണിക്കറിയാമെന്ന്. എപ്പോഴും വരുന്ന എഴുത്തുകൾ ഞങ്ങളെല്ലാം ഉറങ്ങിയാലും ഇരുന്നെഴുതുന്ന ഉണ്ണി. നോൺവെജ് പാചകം നീ പഠിച്ചത്; എന്റെ ഉണ്ണീ, എനിക്കിപ്പൊ കൊതി. അതിത്തിരി എനിക്കും കിട്ടിയാൽ-നീ കുക്ക് ചെയ്തതേയ്!! പെണ്ണുകാണലിനെക്കുറിച്ചും ഏറെ. സിസ്ററർ ഒരു മണിക്കൂർ മുമ്പെ ഒരുങ്ങിത്തുടങ്ങിയെന്നു കളിയാക്കിയപ്പൊ സ്വയം വിലയിരുത്തിയത്രെ എന്നെ ഇഷ്ടാവാണ്ടിരിക്കാൻ ഒരു പെണ്ണിനി ജനിക്കണം. ഞാൻ മടങ്ങി. വഴിനീളെ ഓർത്തത് മറെറാരു പെണ്ണുകാണൽ. ഇഷ്ടാവാതിരിക്കുമമോ? ഇഷ്ടായില്ലെങ്കിൽ തിരിച്ചുപോവുക എനിക്കറിയാം അതൊരു പുറംപൂച്ചായിരുന്നല്ലോ. ഉള്ളിലെന്തായിരുന്നു? നിഗൂഢതയിൽ അപ്പഴും തോന്നിയിരുന്നില്ലെ ഇഷ്ടാവാതിരിക്കുമോ... ഇപ്പോൾ അടുത്താണെങ്കിൽ പറയാമായിരുന്നു, ഇഷ്ടായിട്ടൊന്നല്ല, പാവമല്ലെ എന്നു വിചാരിച്ചിട്ടെ!! എന്നിട്ട് പാമ്പൊന്നും വന്നില്ലെങ്കിലും ഒന്നിണങ്ങാനായി, അതിനു മാത്രമായി പിണങ്ങിനോക്കാമായിരുന്നു അല്ലേ?

ഏട്ടനോട് എനിക്കൊരപേക്ഷയുണ്ട്. യാത്ര മുഴുവനാവോളം തിരിഞ്ഞു നോക്കാതിരിക്കരുത്. ഒടുവിൽ തിരിഞ്ഞുനോക്കുമ്പോൾ നാം ചവിട്ടിപ്പോന്ന വഴിയിൽ വെറും നഷ്ടക്കണക്കു മാത്രമാവരുത് എന്ന നിർബ്ബന്ധം എനിക്കുണ്ട്. ഈ യുവത്വത്തിന്റെ ലഹരിയിൽ, ഈ എടുത്തുചാട്ടത്തിൽ പരസ്പരം കൂട്ടുകാരായി അല്പകാലമെങ്കിലും ജീവിക്കാനേറെ കൊതിയുണ്ട്. വിധിയെന്ന വാക്കിൽ കുരുങ്ങി ഇങ്ങനെ ഹോമിക്കാൻ ഞാൻ തയ്യാറല്ലതന്നെ. മോളു പിന്നെന്തു ചെയ്യുമെന്നാണോ? അതാണു ഞാൻ പറഞ്ഞത്-തിരിഞ്ഞുനോക്കൽ ഇടയ്ക്കുവച്ചായാൽ നന്ന്. ഏറെ പിന്നിട്ടാൽ നമുക്കു തിരുത്താനായി

***അല്ലാ, നീ ഡിസംബറിലു വരാൻ തീരുമാനിച്ചല്ലോ. വേദന വന്ന് ലേബർ റൂമിലേക്കു പോവുമ്പോൾ എനിക്കു നീ വേണം. ഏററവും ആർദ്രമായി നീയെന്നെ സാന്ത്വനിപ്പിക്കണം. ഒരു വിഷമോംണ്ടാവില്ല. നാമം ജപിച്ചോളൂന്നു ഒട്ടും വേവലാതിപ്പെടാതെ നീ പറയണം. വരില്ലേ എന്റെ കുട്ടൂ? വരും. എനിക്കറിയാം. വരാതിരിക്കാൻ നിനക്കാവില്ല. എന്റെ കൈത്തലമമർത്തി നീ നില്ക്കും. അമ്മയും വല്യമ്മയും ആശങ്കയോടെ നില്ക്കുമ്പോ നീ എത്രയും ശാന്തനായിരിക്കും. കാരണം എനിക്കു ധൈര്യം തരേണ്ടത് നീയാണല്ലോ.***

എന്നു വരില്ല. പിന്നിടുന്ന പാതകളൊക്കെ ശരിയാണെന്നിപ്പോൾ തോന്നുന്നെങ്കിലും, ആയിക്കോളണമെന്നില്ല. അതിനൊരു തെററിന്റെ ഛായ വരാൻ എളുപ്പം കഴിയും. മനസ്സിലാക്കിയതല്ല, ഓർമ്മിപ്പിച്ചതാണ്.

അല്ലാ, നീ ഡിസംബറിലു വരാൻ തീരുമാനിച്ചില്ലേ? വേദനവന്ന് ലേബർ റൂമിലേക്കു പോവുമ്പോൾ എനിക്കു നീ വേണം. ഏററവും ആർദ്രമായി നീയെന്നെ സാന്ത്വനിപ്പിക്കണം. ഒരു വിഷമോംണ്ടാവില്ല, നാമം ജപിച്ചോളൂന്നു ഒട്ടും വേവലാതിപ്പെടാതെ നീ പറയണം. വരില്ലെ എന്റെ കുട്ടൂ? വരും. എനിക്കറിയാം. വരാതിരിക്കാൻ നിനക്കാവില്ല. എന്റെ കൈത്തലമമർത്തി നീ നില്ക്കും. അമ്മയും വല്ല്യമ്മയും ആശങ്കയോടെ നിൽക്കുമ്പോ നീ എത്രയും ശാന്തനായിരിക്കും. കാരണം എനിക്കു ധൈര്യം തരേണ്ടത് നീയാണല്ലോ (എന്തിനാണ് എന്റെ കണ്ണുകളിപ്പോൾ നനയുന്നത്? എനിക്കിപ്പോൾ പറയാൻ തോന്നുന്നു-ഞാൻ വല്ലാതെ തളരുന്നല്ലോ കുട്ടൂ, ഒന്നെന്റെ ചുമലിൽ കൈവയ്ക്കൂ. നിന്റെ വയറിൽ തലചാരിവച്ച് ഞാനിവിടെ ഇരിക്കട്ടെ.) എന്തിനാണ് ഇങ്ങനെ ആശങ്ക തോന്നുന്നത്? വിഷാദം എത്ര പെട്ടെന്നാണ് ഉള്ളിൽ നിറയുന്നത്. ഞാൻ നിർത്താതെ നാമം ജപിക്കുന്നു. ഈ പാഡ് അടച്ചുവയ്ക്കുന്നു.

25, ജൂലൈ.

ഉണ്ണ്യേട്ടാ!

ഞാൻ നോക്കി നിൽക്കയായിരുന്നു. കണ്ണാടിയിലേക്ക്. അല്ല-അതിൽ പ്രതിഫലിച്ച രൂപത്തിലേക്ക്. പതിനഞ്ചു ദിവസംകൊണ്ട് ഇത്ര വലിയ മാററമോ? മനസ്സ് അദ്ഭുതം കൂറി. വയറ് നല്ലപോലെ പ്രത്യക്ഷപ്പെട്ടു തുടങ്ങി. മുഖം കുറേക്കൂടി ഫുനം വച്ചിരിക്കുന്നു. കണ്ണിലെന്തിന്റെയോ ആലസ്യം. ഏതായാലും ശാന്തയെപ്പോലെ ഗർഭിണിയായപ്പോ വിരൂപയല്ല ഞാനെന്ന് സ്വയം ബോദ്ധ്യം വന്നു. സുന്ദരിയാവുന്നുണ്ട്. കണ്ണടച്ചുനോക്കൂ, ഏട്ടനു കാണാനില്ല്യേ?

ഇന്നലെ ഞാൻ CK ലെത്തി. എന്തോ മറന്നമട്ടിൽ ഞാൻ മഴയിലേക്കു നോക്കിനിന്നു. അനുഭവത്തിലായിരുന്നില്ല മറവി. മനസ്സിലായിരുന്നു. എന്തോ ഒരസ്വസ്ഥത. ഓരോ തുള്ളിയിലേക്ക് മഴ കുറഞ്ഞു. ദുഃഖത്തോടെ ഇലക്ട്രിക് കമ്പിയിലേക്കു നോക്കി ഞാനോർമ്മിച്ചു, എന്റെ ഇണക്കുയിലുകൾ (ചേഷ്ടകൾ കാട്ടി എന്നെ സന്തോഷിപ്പിച്ചിരുന്ന ഇരട്ടവാലൻ പക്ഷികൾ) എന്നെ മറന്നിരിക്കുന്നു. ഞങ്ങൾ എന്തു കൂട്ടായിരുന്നുവെന്നോ. ആദ്യം ആ ആൺകുയിലിനു ഭയങ്കര നാണായിരുന്നു. (കൂട്ടിലു മുട്ടയുണ്ടോ ആവോ) ഒന്നു വന്നിരുന്നാൽ മറേറതു പറന്നുപോവും. അങ്ങനെയായിരുന്നു. പിന്നെപ്പിന്നെ അവയെന്റെ ഉത്തമ സുഹൃത്തുക്കളായിരുന്നു. ഒരിക്കലെന്റെ മുന്നിൽവച്ച് ഈ കമ്പികളിലിരുന്ന് അവ ഇണചേരുകവരെ ഉണ്ടായി. അപ്പോൾ നാണം വന്നത് എനിക്കായിരുന്നു. എന്നും സന്ധ്യനേരത്ത് ഞാനീ ഉമ്മറത്തിണ്ണയിലും അവയാ കമ്പിയിലും ഒത്തുകൂടും. അവ പാടുമ്പോൾ ഞാൻ ചിരിക്കും. പിന്നെ ഉച്ചത്തിൽ കൂവിനോക്കും. അങ്ങനെയങ്ങനെ സുഹൃത്തുക്കളായിരുന്നു.

10-15 ദിവസത്തെ എന്റെ തിരോധാനം അവയെ കമ്പിയിൽനിന്നും അകററിരിക്കുണു. ഏറെനേരം കാത്തുനിന്നിട്ടും ഒന്നുപോലും വന്നില്ല. മഴ അത്രയ്ക്കൊന്നുമില്ല. ഒന്നോ രണ്ടോ ചാറൽ. ചെടികളിൽ, മൊട്ടുകളിൽ... ഞാനങ്ങനെ മുററത്തെത്തി. ഉള്ളിൽനിന്ന് അച്ഛന്റെ ഉത്കണ്ഠ. വഴുക്കിവീഴണ്ട. സൂക്ഷിച്ചു നടക്കുമ്പോ അമ്മയുടെ ശാസന. "ആയ്യ്യായി ഈ മഴത്ത്"-അല്പം കുനിഞ്ഞുനിന്ന്, ഹൗസ്കോട്ട് ഒരു കൈകൊണ്ടു പൊക്കിപ്പിടിച്ച്, ഒരു കൈ തലയിലും വച്ച് ഞാൻ കൊഞ്ചി. പ്ലീസമ്മേ-മഴല്ല്യാ.... 'കോമാളിത്തരം'-അമ്മയ്ക്കു ചിരി. ഞാൻ നടന്നു. അരളിയിൽ പുതിയതായി വന്നത്

മൊട്ടാണോ തളിരാണോ? ഈശ്വരമുല്ല പടർന്നിട്ടില്ലേ? പതിററിപ്പൂക്കളുടെ അരികെയെത്തിയപ്പൊ മനസ്സ് ഉത്സാഹം കൊണ്ടു കുതികുത്തി. സന്ധ്യയ്ക്കു വിരിഞ്ഞ പൂവിൽ ആശാകിരണങ്ങളുണ്ട്. ക്ഷമയെപ്പററി ബോധവാന്മാരാക്കുന്നുണ്ട്. മഞ്ഞയിൽ, വെള്ളയിൽ, പിങ്കിൽ എത്ര പൂക്കളാണ്. ശ്ലേടാ–പൊട്ടിച്ചാടിയപോലെയാണു മഴ. നാലഞ്ചടി ഓടാൻ വയ്യാത്ത കാരണം നനഞ്ഞു. അമ്മയുടെ വേഷ്ടിത്തലപ്പുകൊണ്ട് നിറുക തുടച്ചു. പതുക്കെ ചവുട്ടിയിലിരുന്നു. മഴയുടെ താളഭംഗി ശ്രദ്ധിച്ച്. വെള്ളത്തിൽ വീണു വെട്ടം വീശുന്ന വെള്ളത്തുള്ളി. ഇലകളിലൂടെ ഇററുവീഴുന്ന ജലകണം. എപ്പഴോ കണ്ണിൽ നിന്നും ഉരുണ്ടുവന്ന നീർത്തുള്ളി. അന്തരീക്ഷം ഒരു പാടപോലെയായി. ഞാനെണീററു. പെട്ടെന്ന് പിന്നിലെ ആകാരം കണ്ടു ഞാൻ ഞെട്ടി. (ഇപ്പഴങ്ങനൊരു സ്വഭാവം എന്നോടൊപ്പമുണ്ട്. അപ്പുറത്തിരിക്കുന്ന പേന പെട്ടെന്ന് പാമ്പാണെന്നു തോന്നുക, ഇളം വെയിലിന്റെ തിളക്കം ആരോ നിൽക്കുകയാണെന്നു തോന്നിപ്പിക്കുക. അങ്ങനെ ചെറുതായി ഞെട്ടുക–ഒന്നു സ്പഷ്ടമാണ്. പ്രകൃതി ഒരുപക്ഷെ മാതാവിനു നൽകിയിരിക്കുന്ന മുൻ കരുതലാവാം ഇത്. കൂടുതൽ സൂക്ഷിക്കാൻവേണ്ടി. ഹോർമോണുകളുടെ ശീഘ്ര പ്രവർത്തനം കാരണം അമ്മയെപ്പോഴും പ്രത്യേക രീതിയിലായിരിക്കുമത്രെ! എന്റെ കാര്യത്തിൽ പ്രകൃതിയെന്നെ സൂക്ഷിക്കാനാണ് ഉപദേശിക്കണത്. ഒന്നിനും ഭയമില്ലാത്താനിപ്പഴെത്ര മാറിയിരിക്കുന്നെന്നോ.) തിരിഞ്ഞുനോക്കിയത് നാലഞ്ചടി നടന്നശേഷമാണ്. അനിലായിരുന്നു. ജലീൽ കൊണ്ടുവന്ന കത്തുമായി. തപാൽക്കാരന്റെ രൂപത്തിലാരും എപ്പോഴും വരാമെന്ന അറിവ് എന്നെ ഏറെ സാന്ത്വനിപ്പിക്കുന്നുണ്ട് കുട്ടാ. ഓർക്കാപ്പുറത്തു കിട്ടിയ ഒരു സ്പർശത്തിന്റെ കോരിത്തരിപ്പുമായി ഞാൻ കത്തുകളിൽ. ഈ നിമിഷങ്ങൾക്കു വേണ്ടിയാണല്ലോ ഓരോ ദിവസവും കാത്തിരിക്കുന്നത്. മതി–എനിക്കു ധാരാളം മതി. നീ വരിപ്പെട്ട സ്നേഹത്തിൽ ഞാൻ തൃപ്തയാണ്. എന്റെ മനസ്സു തുറക്കാനും എനിക്കു തന്നെ മതിയല്ലൊ.

കത്തില് പുറത്ത് ശ്രീമതി കുട്ടൂസ് എന്നെഴുതിയതിനു പരിഭവിക്കുന്നു. നിന്നെ ആരെങ്കിലും കളിയാക്കിയോ? കെയർ ചെയ്യല്ലെ–ഇതിലാരും കൈകടത്തേണ്ടെന്ന് ഒരു വാക്ക്–ഒരു തിരിഞ്ഞുനടത്തം–അത്ര മതിയാവും. നമ്മുടെയീ സ്നേഹത്തിനോ ഭാഷയ്ക്കോ ആരും അതിർവരമ്പിടണ്ട. എന്നെ അതിനു ശാസിക്കയും വേണ്ട. മനസ്സിലുള്ളത് പറയുകയാണല്ലോ നാം ചെയ്യണത്.

മിസിസ് ആർ.കെയെ കണ്ട് പരിചയപ്പെടാൻ ചെല്ലാത്തത്, നീ പറയുന്നു, എന്റെ ചീനിമുളകിന്റെ വാശി എനിക്കറിഞ്ഞൂടെ എന്ന്. ഇത് വാശിടെ പ്രസ്ററീജിന്റെയുമൊന്നും പ്രശ്നല്ല. അവരു ഭയങ്കര റിസേർവ്ഡ് ആയിരുന്നു. നിനക്കറിയാലൊ, ഒരു സഭയിലും എനിക്ക് പാകതവന്ന ഒരു വീട്ടമ്മയാവാൻ വയ്യെന്ന്. ഞാനും ഉഷയും തമാശ പറഞ്ഞ് ചിരിച്ച് ചിരിച്ച്–ഉഷയുടെ മനസ്സു സൂക്ഷിക്കാൻ എൻറടുത്തേൽപ്പിച്ച്...അവരുടെ എറണാകുളത്തെ വീട്ടിലെ കാക്ററസിന്റെ ഉത്ഭവം പറഞ്ഞ് (അതെരാു തമാശ) ഒരു വല്ലാത്ത അവസ്ഥയിൽ ഞങ്ങൾ ചിരിക്കെ; ചന്ദ്രയാണ് പറഞ്ഞത്, ഇദാണ് R.K.ടെ വൈഫെന്ന്. എന്റെ കത്ത് 10–15 ദിവസം സൂക്ഷിച്ച കോപമൊന്നും സത്യമായും എനിക്കുണ്ടായിരുന്നില്ല. എന്നല്ല ഉഷയെ കിട്ടിയപ്പൊ ഞാൻ ലാഘവപ്പെടുകയും ചെയ്തിരുന്നു. ചന്ദ്രി പറഞ്ഞുതരുമ്പൊ അവരെന്നെ നോക്കുകയായിരുന്നു. അതേയോ എന്നു ഞാൻ ചോദിച്ച് നിമിഷങ്ങൾക്കകം അവർ മുഖം തിരിച്ചു. എക്കിക്കപ്പൊ ജാള്യത തോന്നി. എന്തിനാണ് പിന്നെ ചെന്നു സംസാരിക്കണത്? വാശീന്നൊ, പ്രൗഡ്ന്നോ എന്താച്ചാ കരുതിക്കോളു. നോ പ്രോബ്ളം. എന്നെ എനിക്കറിയാലോ. അതു മതി.

ഇന്നലെ ഡോക്ടറെ കണ്ടിരുന്നു. പ്രത്യേകിച്ചസുഖങ്ങളൊന്നുമില്ല. ഗർഭിണി സൗഭാഗ്യവതിയാണെന്ന ആ പറച്ചിലിനെ മനസ്സിലേററി ഞാൻ നടക്കുന്നു. എപ്പഴും ചിരിക്കണമെന്നും, നല്ല നല്ല കാര്യങ്ങൾ ചെയ്യണമെന്നും ഞാൻ കണക്കുകൂട്ടുന്നു. ഒന്നും നടക്കുന്നില്ല. എന്നിരുന്നാലും ഞാൻ വറീഡ് അല്ല. ഏട്ടൻ പേടിക്കണ്ട. നിറയെ എഴുതണെ. അച്ഛൻ പറയുന്നു, കത്തേയില്ലല്ലോ അവന്റെയെന്ന്. അരുത്–അവർക്കും തുടരെ എഴുതുക. അനുഗ്രഹിക്കേണ്ട മനസ്സുകൾ ശപിക്കാനിട കൊടുക്കരുത്. എത്ര വേഗമാണ് മാസങ്ങൾ പോവുന്നത്. അന്ന്, ആ ഇരുണ്ട പുലരിയിൽ എന്നെ തനിച്ചാക്കി നീ യാത്രയായത് ഇന്നലെയെന്നപോലെ–ഗ്രീഷ്മ വലുതാവുന്നു. കുസൃതികൾ എനിക്കറിഞ്ഞുതുടങ്ങുന്നു. സ കൗതുകം അതു വീക്ഷിക്കാൻ നിനക്കു വരാൻ തോന്നുന്നില്ലേ?

നിന്റെ മാത്രം സുമി.

2, ആഗസ്ററ്.

എന്റെ ഏട്ടന്.

കർക്കിടകം കടന്നുവന്നിട്ട് നാളുകളായി. സംക്രാന്തി നാളിൽ ചേട്ടയെ പറഞ്ഞയച്ച് ശ്രീഭഗവതിയെ കുടിയിരുത്തിയതും, പുരയ്ക്കു മേലെ ദശപുഷ്പങ്ങളുടെ കൂട്ടം കുത്തിവച്ചതും, കൈനിറയെ മയിലാഞ്ചിയിട്ട് ചോപ്പിനു പകരം മഞ്ഞനിറമായതും ഞാനെഴുതിയില്ല അല്ലെ? സാരമില്ല.

ഗണപതിയമ്പലത്തിൽ സപ്താഹം വായന. കള്ളകർക്കിടകം. ഗർഭിണി. എനിക്കു പോവാതെ വയ്യല്ലോ–ഞാൻ പോവുന്നുണ്ട് ദിവസവും. വയസ്സൻ നമ്പൂതിരി ചോദിച്ചു, എത്രാം മാസാ? ഞാൻ മാസം പറഞ്ഞപ്പോൾ പറഞ്ഞു, നല്ല സമയമാണ്, ഇപ്പോൾ കേൾക്കുന്നത് കുഞ്ഞിനും മനസ്സിലാവും. ആയിക്കോട്ടെ. എല്ലാമറിഞ്ഞു പുറത്തുവരട്ടെ ഗ്രീഷ്മ. നെയ്യ് ജപിച്ചുകഴിക്കാൻ പറഞ്ഞത് മാലതൃമ്മായ്യാണ്. ശുദ്ധമായ പശുവിൻനെയ്യ്–ഇപ്പഴതും അകത്താക്കുന്നു.

നിനക്കു കുട്ടൂ, ദശപുഷ്പങ്ങളേതൊക്കെയെന്നറിയുമോ? താനും മല്ലികെം കൂടി അതു പറിക്കാൻ നടന്ന കഥയറിഞ്ഞോ? കുഞ്ഞുണ്ണി തിരഞ്ഞ് പാടംവരമ്പിലൂടെ, പിന്നെ വഴുക്കി കണ്ടത്തിലുവീണ് വേഷം ചേറായി.. അന്നെല്ലാരും വഴക്കു പറഞ്ഞു. മുക്കൂററി, തിരുതാളി, മോക്ഷി, പൂവാംകുരുന്നില, കൃഷ്ണകാന്തി, ഉഴിഞ്ഞ നിലപ്പന–എണ്ണിനോക്ക്. പത്തു തികയുന്നുണ്ടോ? കറുക വേറെ–നെററിയിൽ തൊട്ടാൽ പോര തലയിൽ ചൂടണം. എണ്ണ കിനിഞ്ഞിറങ്ങുന്ന മുഖത്ത് ഏകാദശി നോററ ആലസ്യം. ചന്ദക്കുറിക്കു കീഴെ പച്ചക്കുറി. എന്റെ മനസ്സിൽ എത്ര വർണ്ണങ്ങളാണ്. ഞാനിരുന്നു വായന കേൾക്കുന്നത് തെക്കിനിത്തറയിലാണ്. നിറുത്താതെ പെയ്യുന്ന മഴ. നടുമുററത്ത് ഒലിച്ചുചാടുന്ന വെള്ളം. അതിലൊലിച്ചുപോവുന്ന നന്ത്യാർവട്ട ഇതളുകൾ. അകത്ത് ഗണപതിക്കു നേദിക്കാനുണ്ടാക്കുന്ന നെയ്യപ്പത്തിന്റെ മണം. ഗണപതി ഹോമത്തിന്റെ പുക. പുല്ലുനിറഞ്ഞ ചമ്പകച്ചുവട്ടിൽ ധ്യാനിച്ചുനില്ക്കുന്നു വണ്ണാത്തിപ്പുള്ള്. കുളം നിറഞ്ഞു കവിഞ്ഞിരിക്കുന്നു. മേയാൻ നിവൃത്തിയില്ലാതെ മഴയിലേക്കു നോക്കി വിഷണ്ണയാവുന്ന പശു. തിരിച്ചു വീട്ടിലെത്തുമ്പോൾ ഉച്ച. എന്നും ഞാനന്വേഷിക്കുന്നു, കത്തു വന്നില്ലേ? എന്നും ഒരേ ഉത്തരം– അങ്ങനെത്തന്നെ ആയിക്കോട്ടെ എന്ന് ദേഷ്യം.

പിറേറന്നും ഞാനമ്പലത്തിലേക്ക്; പതിവുപോലെ പ്രാർത്ഥന. വിഘ്നേശ്വരൻ എന്നെ കാണുന്നില്ലേ? ഗണപതി ഹോമത്തിന്റെ പുക എന്റെ കണ്ണു മാത്രമല്ലേ മറയ്ക്കൂ? ഉസ്തി ഗണപതി എന്നെങ്കിലും കണ്ടു കാണും–നമുക്കറിയണത്. ദൈവങ്ങൾക്കു മാത്രല്ലേ അറിയൂ–ഇനിയും 'നാളെ'കളുണ്ടല്ലൊ–തപാൽ വകുപ്പുണ്ടല്ലൊ–എനിക്കു സ്വപ്നങ്ങളുണ്ടല്ലൊ–അതു പൂർണ്ണമാക്കാൻ എന്റെ കുട്ടുവുമുണ്ടല്ലൊ–മതി–ഇത്രയൊക്കെ മതി–എനിക്ക് മറെറാന്നുമാവണ്ട. ഞാനായാൽ മതി.

നിറസ്നേഹത്തോടെ,

സുമി

(തുടരും)

# മുററത്തെ മുല്ല

## ജെ. പ്രഭാഷ്

'തെളിച്ചമുള്ള മസ്തിഷ്ക്കവും കല്മഷം തീണ്ടാത്ത മനസ്സും ഗണിതശാസ്ത്രത്തെ ദാർശനിക ഭാവത്തിലേക്ക് ഉയർത്താൻ കഴിവുമുള്ള പ്രതിഭാസമ്പന്നനായ അദ്ധ്യാപകൻ; റെഗുലർ സെമിഗ്രൂപ്പ് തിയറിയിൽ അന്താരാഷ്ട്ര നിലവാരത്തിൽ ഈടുററ സംഭാവനകൾ നൽകിയിട്ടുള്ള ഗവേഷകൻ.'

കേരള സർവ്വകലാശാല ഗണിതശാസ്ത്ര വകുപ്പ് അദ്ധ്യക്ഷൻ ഡോ.കെ.എസ്.സുബ്രഹ്മണ്യൻ നമ്പൂതിരിയെക്കുറിച്ച് ചീനാക്കാരനായ ഗണിതശാസ്ത്രജ്ഞൻ പ്രൊഫസർ യു–ബിൻഗ്ജിം നൽകിയ സാക്ഷിപത്രമാണ് മുകളിൽ കുറിച്ചത്. വ്യക്തി, അദ്ധ്യാപകൻ, ഗവേഷകൻ എന്നീ നിലകളിലുള്ള ഡോ. നമ്പൂതിരിയുടെ കഴിവുകളെ വിലയിരുത്തുകയാണ് പ്രൊഫസർ യു–ബിൻ. തലങ്ങും വിലങ്ങും പെരുകുന്ന തകരച്ചെടികൾക്കിടയിൽ ഒരു നീലക്കുറിഞ്ഞിയെക്കാണുന്ന അനുഭവമാണ് ഇത് കേൾക്കുമ്പോൾ ഉണ്ടാവുന്നത്.

നീലക്കുറിഞ്ഞിയെപ്പോലെ പല കാര്യങ്ങളിലും അദ്ദേഹം നമുക്കു മുന്നിൽ ഒരു വിമത സാന്നിദ്ധ്യമായി നിൽക്കുന്നു. നിറക്കൂട്ടുകളുടെ ലോകത്തിൽ നിറക്കൂട്ടില്ലാതെ പച്ചമനുഷ്യനായി, അറിവിന്റെ ദാരിദ്ര്യത്തിലും പൊങ്ങച്ചത്തിന്റെ മാറാപ്പ് ചുമക്കുന്നവർക്കിടയിൽ വിജ്ഞാനിയുടെ വിനയത്തോടെ, അധികാരത്തിന്റെ നിഷ്ഠകളിൽ നിന്നകന്ന് അറിവിന്റെ കേദാരത്തിലേക്ക് അദ്ദേഹം പതുക്കെ നടന്നുനീങ്ങുന്നു. ഇടയ്ക്ക് ആളും തിരക്കും ഒഴിഞ്ഞൊരുവേള പാത മുറിച്ചുകടന്ന് മുന്നിൽ എത്തി തരപ്പെടുത്തിയ മുഖാമുഖത്തിൽ അദ്ദേഹം വാചാലനായി.

ഓർമ്മകൾ കോറിയ വഴിയിലൂടെ ഡോ.നമ്പൂതിരി നടന്നു. പശ്ചാത്തലം, കുടുംബം, വേദപഠനം, ഇംഗ്ളീഷ് വിദ്യാഭ്യാസത്തിലോട്ടുള്ള ചുവടുമാററം, ഗവേഷണം, ഔദ്യോഗിക ജീവിതം എല്ലാം അവിടെ മിന്നിത്തെളിഞ്ഞു. ഗണിതശാസ്ത്ര പഠനത്തിന്റെ അവസ്ഥയെക്കുറിച്ചും ഉന്നതവിദ്യാഭ്യാസ രംഗത്തെ പല കാലിക പ്രശ്നങ്ങളെക്കുറിച്ചും ദീർഘ നേരം സംസാരിച്ചു. ഒടുവിൽ സംഭാഷണം അവസാനിപ്പിച്ച് വഴിപിരിയാൻ നേരത്ത് അദ്ദേഹം ഓർമ്മിപ്പിച്ചു:

'എഴുതുമ്പോൾ മിതത്വം പാലിക്കാൻ പ്രത്യേകം ശ്രദ്ധിക്കണം. പൊടിപ്പും തൊങ്ങലും ഒന്നും വേണ്ട.'

എറണാകുളം ജില്ലയിലെ പുററുമാനൂർ ഗ്രാമത്തിൽ കോമന മനയിലാണ് നമ്പൂതിരിയുടെ ജനനം (1935). അച്ഛൻ ശങ്കരനാരായണൻ നമ്പൂതിരിപ്പാട്, അമ്മ സാവിത്രി അന്തർജ്ജനം. ഇവരുടെ സ്വമന്തപുത്രനാണ് അദ്ദേഹം, പതിനൊന്നു മക്കളിൽ ആദ്യത്തെ കുട്ടി.

ഡോ: കെ.എസ്. സുബ്രഹ്മണ്യൻ നമ്പൂതിരിപ്പാട്

### വിദ്യാഭ്യാസത്തിലോട്ടുള്ള ചുവടുമാററവും

ഗണിച്ചുവച്ച ജാതകത്തിനു വഴങ്ങാൻ വിസമ്മതിച്ച വ്യക്തിയാണ് ഡോ.നമ്പൂതിരി. ഇംഗ്ളീഷ് വിദ്യാഭ്യാസം മ്ളേച്ഛമാണെന്നും ബ്രാഹ്മണകുലത്തിൽ ജനിച്ചവരെല്ലാം വേദപഠനത്തിലൂടെ വേണം സ്വന്തം അസ്തിത്വം ഉറപ്പാക്കേണ്ടതെന്നും കരുതിയിരുന്ന കാലത്ത് അദ്ദേഹം വേദപഠനത്തിൽ നിന്ന് ഇംഗ്ളീഷ് വിദ്യാഭ്യാസത്തിലേക്ക് തെന്നിമറുകയാണുണ്ടായത്. അദ്ദേഹത്തിന്റെ ജീവിതത്തിലുടനീളം ഇത്തരം അനേകം സംഭവങ്ങൾ ഉണ്ടായിട്ടുള്ളതായി കാണാം.

ഉപനയനം കഴിഞ്ഞ് ഏഴുവർഷം വേദപഠനത്തിനായി ചെലവഴിച്ചു. സംഹിത പൂർത്തിയാക്കി. അപ്പോഴാണ് ഈ മനംമാററം. ഇതിന്റെ ഹേതു അയൽവാസിയായിരുന്ന മത്തായി സാറും. വേദപഠനത്തിനു പോകുന്ന കുട്ടികളെ കാണുമ്പോഴൊക്കെ അദ്ദേഹം പറയുമായിരുന്നു.

'ശ്ശോ നിങ്ങളൊന്നും ഇങ്ങനെ നടന്നാൽ പോരാ. സ്കൂളിൽ പോയി പഠിക്കണം. എന്റെ കുട്ടികളൊക്കെ ഇംഗ്ളീഷ് പഠിക്കുന്നവരാണ്...'

വലിയച്ഛന്റെ മകൻ മഹേശ്വരൻ നമ്പൂ

തിരിയും ഇക്കാര്യത്തിൽ ഒട്ടൊക്കെ പ്രചോദനമേകി. ഇതുംകൂടി ആയപ്പോൾ നമ്പൂതിരിക്കും ഇംഗ്ളീഷ് പഠിച്ചാൽകൊള്ളാം എന്നുതോന്നി. പക്ഷേ ഇവിടെയാണ് പ്രശ്നം. ഇതെങ്ങനെ വീട്ടിൽ അവതരിപ്പിക്കും. അച്ഛനോടു പറഞ്ഞിട്ട് വലിയ പ്രയോജനമില്ല. മുത്തപ്പ്നോടുതന്നെ പറയണം. അതിനാകട്ടെ ധൈര്യവുമില്ല. ഒടുവിൽ മുത്തശ്ശി രക്ഷയ്ക്കെത്തി. ഇതോടെ ഇംഗ്ളീഷ് വിദ്യാഭ്യാസത്തിനുള്ള അവസരം ലഭിച്ചു. നമ്പൂതിരിയുടെ ജീവിതത്തിലെ വഴിത്തിരിവായിരുന്നു ഇത്.

സ്കൂൾ വിദ്യാഭ്യാസം കൊച്ചിയിലെ രാജർഷി മെമ്മോറിയൽ സ്കൂളിലും കലാശാലാ വിദ്യാഭ്യാസം തൃശ്ശൂരിലെ ശ്രീകേരളവർമ്മ കോളേജിലും (ഇൻറർ മീഡിയററ്) എറണാകുളം മഹാരാജാസ് കോളേജിലും (ബി.എസ്.സി ഓണേർസ്) നടത്തി. ഗണിതശാസ്ത്രത്തിൽ താത്പര്യം ജനിപ്പിക്കുന്നത് ഹെഡ്മാസ്ററർ മത്തായിസ്സാറാണ്. മഹാരാജാസ് കോളേജിലെ കരുണാകരൻ സാറും പ്രൊഫസർ രാമനാഥനും ഇക്കാര്യത്തിൽ വഹിച്ച പങ്ക് അദ്ദേഹം നന്ദിപൂർവ്വം സ്മരിക്കുന്നു.

## അദ്ധ്യാപനവും ഗവേഷണവും

കോളേജ് വിദ്യാഭ്യാസം അവസാനിപ്പിച്ചതോടെ ഗവേഷണത്തിലായി താത്പര്യം. ഇതിന് അവസരം ലഭിക്കുന്നതുതന്നെ മഹാഭാഗ്യമായി അദ്ദേഹം കരുതുന്നു. ഇക്കാര്യത്തിൽ ഇത്രയധികം താത്പര്യമുളവാകാനുള്ള കാരണത്തെക്കുറിച്ച് ചോദിച്ചപ്പോൾ അദ്ദേഹം പറഞ്ഞത് ഇതാണ്.

'താത്പര്യമുള്ള വിഷയത്തെക്കുറിച്ച് ചിന്തിക്കുവാനും അതനുസരിച്ചു പ്രവർത്തിക്കുവാനും സ്വാതന്ത്ര്യം ലഭിക്കുന്നു, അതും ഗവൺമെൻറ് ചെലവിൽ.'

എന്നാൽ ഇന്നത്തെപ്പോലെ ഗവേഷണത്തിനുള്ള സൗകര്യമോ അതിനെക്കുറിച്ചുള്ള അറിവോ അന്ന് ഉണ്ടായിരുന്നില്ല. തന്മൂലം ഗവേഷണ പദ്ധതി താല്ക്കാലികമായി ഉപേക്ഷിക്കേണ്ടിവന്നു. അതോടെ ജോലിക്കുള്ള ശ്രമമായി. ഇക്കാര്യത്തിൽ ഒരു നിഷ്ഠയുണ്ടായിരുന്നു. അദ്ധ്യാപകവൃത്തി മതി.

'കൂടുതൽ നിയന്ത്രണങ്ങളുള്ള ജോലി എനിക്ക് താത്പര്യമില്ലായിരുന്നു. മാത്രവുമല്ല കാപട്യം തീരെ ആവശ്യമില്ലാത്ത ജോലിയായാണ് ഇതിനെ ഞാൻ കാണുന്നത്.

അദ്ധ്യപകനാകാൻ ആഗ്രഹിച്ചതിൻെറ പിന്നിലെ കാരണം വ്യക്തമാക്കിക്കൊണ്ട് അദ്ദേഹം പറഞ്ഞു. എന്നാൽ ഇതിന് വിരുദ്ധമായൊരനുഭവം അദ്ദേഹത്തിനുണ്ടായി എന്നതാണ് വാസ്തവം. സംഭവം നടക്കുന്നത് കേരള സർവ്വകലാശാലയുടെ കീഴിലുണ്ടായിരുന്ന ഒരു സ്വകാര്യകോളേജിൽ പഠിപ്പിക്കുമ്പോഴാണ്:

'ഒന്നാംവർഷ ബി.എസ്.സി ക്ളാസ്സിലെ ഏററവും സമർത്ഥനായ വിദ്യാർത്ഥി ഒരു ചോദ്യം ഉന്നയിച്ചു. (ചോദ്യം വ്യക്തമായി ഓർക്കുന്നില്ല. ഗണിതശാസ്ത്രത്തിൽ പല കാര്യങ്ങളും പഠിപ്പിക്കുന്നു. അതിൻെറ ഉദ്ദേശ്യം എന്താണെന്നോ മറേറാ ആണ്.) തൻേറത് മൗലികമായൊരു ചോദ്യമാണ്. പക്ഷേ എനിക്ക് ഉത്തരം ശരിയില്ല. നാളെ മറുപടി പറയാൻ ശ്രമിക്കാം,' നമ്പൂതിരി പറഞ്ഞു.

ഈ സംഭവം കോളേജിൽ ആകെ ചർച്ചാവിഷയമായി. അന്ന് കോളേജിലെ അലിഖിത നിയമം അദ്ധ്യാപകർ അജ്ഞത നടിക്കാൻ പാടില്ല എന്നായിരുന്നത്രെ. അതോടെ നമ്പൂതിരിയുടെ ഈ 'ഏററുപറച്ചിൽ' അദ്ധ്യാപക സമൂഹത്തിനാകമാനം അപമാനകരമായി വ്യാഖ്യാനിക്കപ്പെടുകയും ചില തലമുതിർന്നവർ അദ്ദേഹത്തെ ഗുണദോഷിക്കുകയും ചെയ്തു: 'വിദ്യാർത്ഥികൾ എന്തു ചോദിച്ചാലും താൻ ഉത്തരം അറിയില്ലെന്ന് പറയരുത്.' ഇത്രയും ആയപ്പോൾ ഇത് തനിക്കുപററിയ സ്ഥലം അല്ലെന്ന് നമ്പൂതിരിക്കു മനസ്സിലായി. പിന്നെ താമസമുണ്ടായില്ല. രാജിവച്ച് ഇറങ്ങിപ്പോന്നു. അദ്ധ്യാപകനെക്കുറിച്ചുള്ള സങ്കല്പത്തെ പിടിച്ചുകുലുക്കിയ സംഭവമായിരുന്നു ഇത്.

ഡോ.നമ്പൂതിരി ഔദ്യോഗിക ജീവിതം തുടങ്ങുന്നത് കാലടി ശ്രീശങ്കരാകോളേജിലാണ്. എന്നാൽ മാനേജ്മെൻറ് പണം ആവശ്യപ്പെട്ടതോടെ അവിടന്ന് പടിയിറങ്ങി ആലുവ യു.സി.കോളേജിൽ ചേർന്നു. ഏതാണ്ട് ഒരു വർഷം അവിടെ തുടർന്നു. അപ്പോഴാണ് മദ്രാസ്സിലെ രാമാനുജം ഇൻസ്ററിററ്യൂട്ടിൽ ഗവേഷണത്തിന് സൗകര്യം ഉണ്ടെന്നറിയുന്നത്. ഉടനെ ജോലി രാജിവച്ച് അങ്ങോട്ടേക്ക് യാത്രയയായി. അവിടെ എത്തിയപ്പോൾ മറെറാരു പ്രശ്നം. ആരെ സമീപിക്കണമെന്നോ, അത് എങ്ങനെ വേണമെന്നോ ഒരു രൂപവുമില്ല. പലവുരു ഇൻസ്ററിററ്യൂട്ടിൻെറ പടിക്കൽ ശങ്കിച്ചുനിന്നു. ഓരോ പ്രാവശ്യവും അറച്ച് പിൻമാറി. ഈ സംഭവം അയവിറക്കിക്കൊണ്ട് അദ്ദേഹം പറഞ്ഞു:

'അന്നങ്ങ് കയറിച്ചെന്നാൽ മതിയായിരുന്നു. പക്ഷേ ഗ്രാമീണ പശ്ചാത്തലത്തിൽനിന്നു വന്ന എനിക്ക് അതിനു ധൈര്യം വന്നില്ല.'

മദ്രാസ്സിൽനിന്ന് മടങ്ങിയെത്തിയ നമ്പൂതിരി കുറച്ചുകാലം എറണാകുളം സെൻറ് ആൽബെർട്ട്സ് കോളേജിലും (പാർട്ട് ടൈം അദ്ധ്യാപകനായി) ഒരു വർഷത്തോളം കോതമംഗലം എം.എ കോളേജിലും (എൻജിനീയറിംഗ്) കഴിച്ചുകൂട്ടി. കേരള സർവ്വകലാശാലയിലെ ഗണിതശാസ്ത്ര വിഭാഗത്തിൽ ഗവേഷണത്തിന് പ്രവേശനം ലഭിച്ചതോടെ അദ്ധ്യാപകവൃത്തിയോട് വീണ്ടും വിടപറഞ്ഞു. ഒരുവേള, കോളേജ് മാനേജ്മെൻറ് പിരിഞ്ഞു പോകുന്നതിൽനിന്ന് അദ്ദേഹത്തെ പിന്തിരിപ്പിക്കാൻ ശ്രമിച്ചതാണ്. രണ്ടുവർഷം കഴിഞ്ഞ് ലീവ് തരാമെന്നും അങ്ങനെ ആവുമ്പോൾ ജോലി നഷ്ടപ്പെടാതെതന്നെ ഗവേഷണത്തിൽ ഏർപ്പെടാമെന്നുമൊക്കെ അവർ പറഞ്ഞു നോക്കി. എന്നാൽ നമ്പൂതിരി വഴങ്ങാൻ കൂട്ടാക്കിയില്ല. ഗവേഷണ സംബന്ധിയായ കാര്യത്തിൽ സാഹസികതയുടെ അംശം ഉണ്ടെങ്കിൽ മാത്രമേ അതിന് ഗൗരവസ്വഭാവം ഉണ്ടാവൂ എന്നതാണ് അദ്ദേഹത്തിൻെറ മതം.

ഗവേഷണത്തിന് ചേർന്നപ്പോൾ മറെറാരു പ്രശ്നം. മേൽനോട്ടം വഹിക്കാനാളില്ല, അതിനുള്ള മററ് സൗകര്യങ്ങളും കുറവ്. ഒടുവിൽ അന്നത്തെ ബോട്ടണി പ്രൊഫസർ എബ്രഹാം സാറിൻെറ സഹായത്തോടെ ഡോ.എം.ആർ.പരമേശ്വരൻെറ കൂടെ ഫങ്ഷണൽ അനാലിസിസിൽ ഗവേഷണം ആരംഭിച്ചു. എന്നാൽ അദ്ദേഹം വിദേശത്തേക്കു പോയതോടെ ഗവേഷണം ഡോ.ബി.ആർ.ശ്രീനിവാസൻെറ കൂടെയായി. വിഷയവും മാറേറണ്ടി വന്നു-നമ്പർ തിയറി. ഇവിടേയും പ്രശ്നം അവസാനിച്ചില്ല. വീണ്ടും ഗവേഷണം വഴിമുട്ടി. ഇക്കുറി ശ്രീനിവാസൻ ജോലി കിട്ടി തിരുച്ചിയിൽ പോയതാണ് കാരണം. ഒടുവിൽ നമ്പൂതിരി പ്രൊഫസർ സീതാരാമനെ കണ്ട് പ്രശ്നം അവതരിപ്പിച്ചുകൊണ്ട് പറഞ്ഞു.

'സാറ് പേരിനുവേണ്ടി ഗൈഡായിരുന്നാൽ മതി. ഗവേഷണത്തിൻെറ മുഴുവൻ ഉത്തരവാദിത്തവും ഞാൻ സ്വയം ഏറെറടുത്തുകൊള്ളാം!' (ഇതു പറയാൻ തോന്നിയ വിദ്യാർത്ഥിയുടെ ധൈര്യവും അതിലുപരി അത് അംഗീകരിച്ച അദ്ധ്യാപകൻെറ മഹാമനസ്കതയും പണ്ഡിതലോകത്തിലെ അപൂർവ്വം സംഭവങ്ങളാണ്.)

അങ്ങനെ സീതാരാമൻസാറായി അടുത്ത ഗൈഡ്. ഇതിനിടെ വിഷയവും മാററി. പിൽക്കാലത്ത് അദ്ദേഹം തൻെറ പ്രാഗല്ഭ്യം തെളിയിച്ച സെമിഗ്രൂപ്പ് തിയറി. ഗവേഷണം പൂർത്തിയാക്കിയശേഷം കുറച്ചുകാലം ഭാഷാ ഇൻസ്ററിററ്യൂട്ടിൽ റിസേർച്ച് ഓഫീസറായി ജോലി നോക്കി. ഡിഗ്രി ലഭിച്ചതോടെ ആ ജോലിയും ഉപേക്ഷിച്ച് ഗവേഷണാനന്തര പഠനങ്ങളിൽ മുഴുകി. ആ സമയത്താണ് കേരള സർവ്വകലാശാലയിൽ അദ്ധ്യാപകനായി നിയമനം ലഭിക്കുന്നത്. ഇതോടെ സെമിഗ്രൂപ്പിൽ കൂടുതൽ പഠന ഗവേഷണത്തിനുള്ള അവസരം ലഭിച്ചു.

സംഭാഷണം ഗണിതശാസ്ത്രത്തെക്കുറിച്ചായി. ഇതോടെ സ്വരങ്ങളുടെ ധാരാളിത്തം, സ്വന്തം ഗവേഷണ പ്രവർത്തനങ്ങൾ, ഗണിതശാസ്ത്ര പഠനത്തിലെ പ്രശ്നങ്ങൾ തുടങ്ങിയ പലതും പരാമർശവിധേയമായി.

## ഗവേഷണ പ്രവർത്തനങ്ങൾ

മുൻ ചൊന്നതുപോലെ ഡോ.നമ്പൂതിരിയുടെ ഗവേഷണത്തിൻെറ ആരൂഢം സെമിഗ്രൂപ്പ് തിയറിയാണ്. ഗണിതശാസ്ത്രത്തിൽ വളരെവേഗം വളർന്നുകൊണ്ടിരിക്കുന്ന ഒരു ശാഖയാണിത്. ഇതിൽ അദ്ദേഹത്തിൻെറ ഏററവും വിലപ്പെട്ട സംഭാവന ബൈ ഓർഡേർഡ് സെററിൻെറ കണ്ടുപിടിത്തമാണ്. ഇതിനുമുമ്പ് സെമിഗ്രൂപ്പിൽ രണ്ടു വിശകലന മാർഗ്ഗങ്ങളാണ് ഉണ്ടായിരുന്നത്. ബൈ ഓർഡേർഡ് സെററിലൂടെ മൂന്നാമതൊരു മാർഗ്ഗം ഡോ.നമ്പൂതിരി ലോകത്തിന് പരിചയപ്പെടുത്തി. ഇന്ന് ഇതിനെ റെഗുലർ സെമിഗ്രൂപ്പിൻെറ ഘടന പഠിക്കുവാൻ ഏററവും സഹായകരമായ ഒന്നായി കരുതിപ്പോരുന്നു. ചൈനീസ് വിശ്വവിജ്ഞാന കോശത്തിൽ ഡോ.നമ്പൂതിരിയുടെ പഠനത്തെക്കുറിച്ച് പ്രതിപാദിച്ചിരിക്കുന്നു എന്നതും ഇതിൻെറ പ്രാധാന്യം വിളിച്ചോതുന്നു. ഈ മേഖലയിൽ ഗണനാർഹമായ സംഭാവനകൾ നൽകിയിട്ടുള്ള മററ് ആറുപേരാണ് ആൽഫ്രെഡ് ക്ളിഫോർഡ്സ് (ട്യൂലെൻ സർവ്വകലാശാല, അമേരിക്ക), ജി.ബി. പ്രസ്ററൺ (മോണാഷ് സർവ്വകലാശാല, ആസ്ട്രേലിയ), ജോൺ മീക്കിൻ (നെബ്രാസ്ക സർവ്വകലാശാല, അമേരിക്ക), ടി.ഇ. ഹാൾ (മൊണാഷ് സർവ്വകലാശാല), ഡേവിഡ് ഈസ് ടൗൺ (സിഡ്നി സർവ്വകലാശാല). അമേരിക്ക, ബൽജിയം, ചൈന, ജപ്പാൻ, ഫ്രാൻസ്, ഇംഗ്ളണ്ട്, കാനഡ തുടങ്ങിയ രാജ്യങ്ങളിലെ പല എണ്ണപ്പെട്ട സർവ്വകലാശാലകളിലും ഈ മേഖലയിൽ ഗൗരവമേറിയ അന്വേഷണങ്ങൾ നടക്കുന്നു എന്നതും ശ്രദ്ധേയമാണ്.

സെമിഗ്രൂപ്പിൻെറ വിവിധ മേഖലകളിൽ പേരെടുത്ത സർവ്വകലാശാലകളിൽ പ്രഭാഷണങ്ങൾ നടത്തുവാനും അന്താരാഷ്ട്ര സെമിനാറുകളിൽ പ്രബന്ധങ്ങൾ അവതരിപ്പിക്കുവാനും ക്ഷണിക്കപ്പെടുക എന്നത് ഒരക്കാദമിഷ്യൻെറ മുന്തിയ സ്വപ്നവും അയാളുടെ ഗവേഷണത്തിൻെറ ഏററവും വലിയ അംഗീകാരവുമാണ്. ഡോ.നമ്പൂതിരിക്ക് ഇക്കാര്യത്തിലും ക്ഷാമമില്ല. ഇരുപത്തിയഞ്ചോളം പ്രഭാഷണങ്ങളും കൊളോക്യങ്ങളും (Colloquiums). ഇവയിൽ മിക്കതും അറിയപ്പെടുന്നത് വിദേശ സർവ്വകലാശാലകളിലും അന്താരാഷ്ട്ര സെമിനാറുകളിലും. അമേരിക്കയിലെ വടക്കൻ ഇല്ലിനോസ്, ബൗളിംഗ് ഗ്രീൻ, നെബ്രാസ്ക്ക, മാർക്വററ്, ആസ്ട്രേലിയയിലെ മൊണാഷ്, ടാസ്മാനിയ, പടിഞ്ഞാറൻ ആസ്ട്രേലിയ, ബൽജിയത്തിലെ ജെൻറ് തുടങ്ങിയ സർവ്വകലാശാലകൾ അദ്ദേഹത്തിൻെറ പ്രഭാഷണങ്ങൾക്ക് വേദി ഒരുക്കിയവയാണ്. 1979-ൽ വടക്കൻ ഇല്ലിനോസ് സർവ്വകലാശാലയുടെ ആഭിമുഖ്യത്തിൽ അരങ്ങേറിയ സെമിഗ്രൂപ്പ് സിംപോസിയം, 1981-ൽ ഹങ്കറിയിൽ നടന്ന സെമിഗ്രൂപ്പ് കോൺഫെറൻസ്, 1987-ൽ എ.എം.എസ് നടത്തിയ സെമിനാർ, 1990-ൽ ആസ്ട്രേലിയയിലെ ക്ളൈട്ടണിലും സിഡ്നിയിലും നടന്ന സെമിഗ്രൂപ്പ് കോൺഫെറൻസുകൾ തുടങ്ങിയവയാണ് പങ്കെടുത്ത ചില പ്രധാനപ്പെട്ട അന്താരാഷ്ട്ര സെമിനാറുകൾ. സെമിഗ്രൂപ്പിലും ബന്ധപ്പെട്ട മേഖലകളിലും സംവാദങ്ങൾക്ക് അരങ്ങൊരുക്കുന്ന സർവ്വകലാശാലളുടെ അന്താരാഷ്ട്ര ഗണിതശാസ്ത്ര സംഘടനകളും അദ്ദേഹത്തിൻെറ സാന്നിദ്ധ്യം എത്രത്തോളം വിലമതിക്കുന്നു എന്നതിന് ചില ഉദാഹരണങ്ങൾ ഇതാ. 1978 അമേരിക്കയിൽ 'പ്രൊഫസർ ക്ളിഫോർഡിൻെറ ബഹുമാനാർത്ഥം നടത്തിയ മാത്തമാററിക്കൽ കോൺഫെറൻസിൽ പ്രത്യേകം ക്ഷണിതാവായിരുന്നെങ്കിലും ചില വ്യക്തിപരമായ കാരണങ്ങളാൽ പങ്കെടുക്കാനായില്ല. ഒടുവിൽ ഡോ.നമ്പൂതിരിയുടെ പ്രബന്ധം പ്രശ



ഡോ: നമ്പൂതിരിപ്പാട്

...പന്നുകിടക്കുന്ന അനേകം രചനകൾ അദ്ദേഹത്തിൻേറതായി ഉണ്ട്. മൂന്ന് പുസ്തകങ്ങൾ: Structure of Semigroups I (1979), Structure of Regular Semigroups II-Cross Connections (1989), Theory of Cross Connections (1993). അമേരിക്കൻ മാത്തമാററിക്കൽ സൊസൈററിയാണ് (എ.എം.എസ്). ഇതിൽ ആദ്യ ഗ്രന്ഥത്തിൻെറ പ്രസാധനം നിർവഹിച്ചിരിക്കുന്നത് നാലോ അഞ്ചോ ഇന്ത്യൻ ഗണിതശാസ്ത്രജ്ഞന്മാരുടെ കൃതികൾ മാത്രമേ നാളിതുവരെയായി എ.എം.എസ് പ്രസാധനം ചെയ്തിട്ടുള്ളൂ എന്ന വസ്തുത ഡോ.നമ്പൂതിരിയുടെ പാണ്ഡിത്യത്തിൻെറ ആഴവും പരപ്പും കാണിക്കുന്നു. പുസ്തകങ്ങൾക്കു പുറമേ ഗവേഷണ പ്രബന്ധങ്ങളുടെ നീണ്ട നിര, അൻപതെണ്ണം. ഇവയിൽ 45 എണ്ണവും പ്രസിദ്ധീകരിച്ചിരിക്കുന്നത് അന്താരാഷ്ട്ര നിലവാരമുള്ള വിദേശ ജേർണലുകളിലാണെന്നത് അവയുടെ മാററ് വർദ്ധിപ്പിക്കുന്നു.

ഗണിതശാസ്ത്രജ്ഞൻ ജെ.സി.മീക്കിൻ വായിക്കുകയാണുണ്ടായത്. 1991-ൽ ഹോങ്കോങ്ങിൽ വച്ചുനടന്ന തെക്കുകിഴക്കേഷ്യൻ മേഖലാ മാത്തമാററിക്കൽ കോൺഫെറൻസിലും (South East Asian Regional Mathematical Conference) ഇത് ആവർത്തിക്കുകയുണ്ടായി. സംഘാടകരുടെ നിർബന്ധപ്രകാരം അദ്ദേഹം അയച്ച പ്രബന്ധം കോൺഫെറൻസിൽ വായിക്കുകയുണ്ടായി. ഈ രണ്ട് സംഭവങ്ങളും ഡോ.നമ്പൂതിരിയുടെ പ്രശസ്തിയുടെയും പാണ്ഡിത്യത്തിന്റെയും ചൂണ്ടുപലകകൾ ആണ്.

ഡോ.നമ്പൂതിരിയുടെ അംഗീകാരത്തിന്റെ നിദാനമായി ഇനിയും പലതും ചൂണ്ടിക്കാണിക്കാനാവും. വിദേശ സർവ്വകലാശാലകളിലെ വിസിററിംഗ് പ്രൊഫസർ പദവി- അമേരിക്കയിലെ വടക്കൻ ഇല്ലിനോസ്, നെബ്രാസ്ക്ക, ബൗളിംഗ് ഗ്രീൻ സ്റ്റേറ്റ് സർവ്വകലാശാലകൾ, ആസ്ട്രേലിയയിലെ മൊണാഷ് സർവ്വകലാശാല, ബൽജിയത്തിലെ ജെൻറ് സർവ്വകലാശാല തുടങ്ങിയവ ഇതിൽ പ്രധാനപ്പെട്ടവയാണ്; 1983-ലെ ഏററവും ഈടുററ ഗവേഷണത്തിനുള്ള ശ്രീചിത്രാ പ്രൈസ്; അമേരിക്കൻ നാഷണൽ സയൻസ് ഫൗണ്ടേഷന്റെ ഗവേഷണ സ്കോളർഷിപ്പ്; അനേകം അക്കാദമിക്ക് സ്ഥാനമാനങ്ങൾ പട്ടിക ഇങ്ങനെ നീളുന്നു.

## ഗണിതശാസ്ത്ര പഠനത്തിന്റെ പിന്നോക്കാവസ്ഥ

ഇടയ്ക്ക് ഗണിതശാസ്ത്ര പഠനത്തിന്റെ പ്രസക്തിയും അത് നമ്മുടെ രാജ്യത്ത് ഇന്ന് നേരിടുന്ന പ്രതിസന്ധിയും സംസാരവിഷയമായി. അദ്ദേഹം പറഞ്ഞുതുടങ്ങി:

ഒരു രാജ്യത്തിന്റെ ശാസ്ത്ര-സാങ്കേതിക വളർച്ചയുടെ അടിത്തറ നിർണ്ണയിക്കുന്നത് ഗണിതശാസ്ത്ര പഠനമാണ്. ശാസ്ത്രത്തിനാവശ്യമായ ലോജിക്കൽ അപ്രോച്ച് ഗണിതത്തിൽനിന്ന് ലഭിക്കുന്നു എന്നതാണ് ഇതിനു കാരണം. ഈ അടുത്തകാലത്ത് അമേരിക്കൻ മാത്തമാററിക്കൽ സൊസൈററി എത്തിച്ചേർന്ന ഒരു പ്രധാനപ്പെട്ട നിഗമനം ഇത്തരുണത്തിൽ ശ്രദ്ധേയമാണ്-ജപ്പാനുമായി ശാസ്ത്ര-സാങ്കേതിക മേഖലകളിൽ അമേരിക്കയ്ക്ക് മത്സരിക്കാൻ സാധിക്കാത്തത് അവിടത്തെ ഗണിതശാസ്ത്ര പഠനത്തിന്റെ പിന്നോക്കാവസ്ഥയാണത്രെ. അതുകൊണ്ട് ഇന്ന് എ.എം.എസ്സിന്റെ മുന്നിലുള്ള ഏററവും പ്രധാന പ്രശ്നം മാത്തമാററിക്സ് പഠനം എങ്ങനെ ഉടച്ചുവാർക്കാം എന്നതാണ്. ഇത്തരത്തിൽ സമൂലമായൊരു മാററം നമ്മുടെ രാജ്യത്ത്, വിശിഷ്യാ, കേരളത്തിൽ, നടത്തേണ്ടകാലം അതിക്രമിച്ചിരിക്കുകയാണ്. സിലബസും, പരീക്ഷാ സമ്പ്രദായവും, അദ്ധ്യാപനത്തോടുള്ള സമീപനവുമൊക്കെ തിരുത്തിക്കുറിക്കേണ്ടിയിരിക്കുന്നു.

ഗണിതശാസ്ത്ര പഠനത്തിന്റെ പിന്നോക്കാവസ്ഥയുടെ മുഖ്യഹേതു സിലബസ്സിന്റെ കാലപ്പഴക്കംതന്നെ. ഒന്നുരണ്ടു ഉദ്യമങ്ങൾ ഇതിലേക്കായി നടത്തിയെങ്കിലും അവയെല്ലാം അതലസ്പർശിയായി കലാശിച്ചു. "കേട്ടാൽ അത്ഭുതം തോന്നും" ഡോ.നമ്പൂതിരി പറഞ്ഞു, "ഞാൻ പഠിച്ചപ്പോഴുള്ള കാൽക്കുലസ് തന്നെയാണ് ഇപ്പോഴും ഇവിടെ ഡിഗ്രിതലത്തിൽ പഠിപ്പിക്കുന്നത്. ഇക്കാര്യത്തിൽ യാതൊരു മാററവും വന്നിട്ടില്ല." ഏതാനും വർഷങ്ങൾക്കു മുൻപു നടന്ന മറെറാരു സംഭവത്തിലേക്കും അദ്ദേഹം വിരൽ ചൂണ്ടി. "എൺപതുകളുടെ ആദ്യം കേരള സർവ്വകലാശാലയിൽ ലീനിയാർ പ്രോഗ്രാമിംഗ് പഠിപ്പിക്കുവാൻ തീരുമാനിക്കുകയും അതിനുവേണ്ടി സിലബസ് തയ്യാറാക്കി അക്കാദമിക്ക് കൗൺസിലിൽ അവതരിപ്പിക്കുകയും ചെയ്തു. എന്നാൽ പല വെട്ടിച്ചുരുക്കലും തിരുത്തലും കഴിഞ്ഞ് അത് നടപ്പിൽ വരുത്താൻ തുനിഞ്ഞപ്പോഴാണ് യാഥാർത്ഥ്യം മനസ്സിലാവുന്നത്. അതിന് എൻ.സി.ഇ.ആർ.ടിയുടെ നിലവാരംപോലും ഇല്ല! പിന്നീട് അതുമാററാൻ കഴിഞ്ഞതുമില്ല. ഈ പത്താം ക്ളാസ്സ് സിലബസ്സാണ് ഇന്നും ഇവിടെ ബിരുദാനന്തരതലത്തിൽ പഠിപ്പിക്കുന്നതെന്നറിയുമ്പോഴാണ് നാം എത്രവർഷം പിന്നിലാണെന്ന കാര്യം ബോദ്ധ്യമാവുന്നത്."

ഇവിടെ നമ്മുടെ ശ്രദ്ധ പതിയേണ്ടുന്ന മറെറാരു വസ്തുത കൂടി ഉണ്ട് ഇന്നത്തെ അവസ്ഥയിൽ പഠിക്കുന്ന കാര്യങ്ങളുടെ പ്രായോഗികാവിഷ്ക്കാരത്തെക്കുറിച്ചുള്ള അറിവ് വിദ്യാർത്ഥികൾക്ക് ലഭിക്കുന്നില്ല. കുറേ സമവാക്യങ്ങളും തിയറികളും തലച്ചോറിൽ തള്ളിക്കയററുന്നിടത്ത് അവസാനിക്കുന്നതല്ല മാത്തമാററിക്സ് പഠനം. ഇത്തരം ഭാഗികമായ വീക്ഷണം വിഷയത്തിന്റെ വളർച്ചയ്ക്കോ രാഷ്ട്ര പുരോഗതിക്കോ അനുഗുണമല്ലെന്ന പച്ച പരമാർത്ഥം നാം അറിയണം. സിദ്ധാന്തങ്ങളുടേയും പ്രയോഗത്തിന്റെയും സമന്വയമാണ് ശാസ്ത്ര സാങ്കേതിക വളർച്ചയുടെ ആധാരം. ഇതിനാവശ്യം വർത്തമാനകാല വികാസ പരിണാമങ്ങൾക്കനുസൃതമായും, അറിവിനെ അതിന്റെ എല്ലാ സമഗ്രതയിൽ നോക്കിക്കാണാൻ ഉപയുക്തമാകുന്ന തരത്തിലും പാഠ്യപദ്ധതിയെ പരുവപ്പെടുത്തുകയാണ്. ഒരർത്ഥത്തിൽ ഒരു സാകല്യം ദർശനം (Holistic view) നൽകാൻ കഴിയണം. സ്കൂൾതലം മുതൽ, സർവ്വകലാശാലാതലം. വരെ ഈ ഉടച്ചുവാർക്കലിന് വിധേയമാക്കേണ്ടിയിരിക്കുന്നു.

അദ്ധ്യാപനത്തിലും പരീക്ഷാ സമ്പ്രദായത്തിലും ഇതനുസരിച്ച് മാററം അനിവാര്യമാണ്. സിലബസ് എത്ര വിശാലതരമായാലും അദ്ധ്യാപകന് വിഷയത്തിൽ ഉൾക്കാഴ്ചയും സമൃദ്ധമായ അറിവും ഇല്ലെങ്കിൽ അതുകൊണ്ട് ഉദ്ദിഷ്ടഫലം സിദ്ധിക്കുന്നില്ല. പ്രഗല്ഭമതികളെ ഈ മേഖലയിലേക്ക് ആകർഷിക്കുവാൻ കഴിയണം. ഇതിലേക്കായി വേണ്ടിവന്നാൽ നിലവിലുള്ള നിയമന രീതി തന്നെ മാറ്റണം. അദ്ധ്യാപക നിയമനത്തിന് പരീക്ഷയും ഇൻറർവ്യൂവും ഒന്നും ആവശ്യമില്ലെന്ന പക്ഷക്കാരനാണ് അദ്ദേഹം. യോഗ്യതയുള്ളവരെ കണ്ടുപിടിച്ച് ക്ഷണിക്കുകയാണ് വേണ്ടത്. അമേരിക്കയിലേയും ജർമ്മനിയിലേയും സമ്പ്രദായം ഇക്കാര്യത്തിൽ നമുക്ക് മാർഗ്ഗദർശിയാവേണ്ടതാണ്. അവിടെ സർവ്വകലാശാലകൾ വ്യക്തികളെ തേടിപ്പിടിച്ച് ബയോഡേററാ ആവശ്യപ്പെടുകയും അനുയോജ്യരെന്നു കാണുന്നവരെ നിയമിക്കുകയും ചെയ്യുന്നു. ഇവിടെ സർവ്വകലാശാലാ തലത്തിലെങ്കിലും ഇത് നടപ്പിലാക്കേതാണ്.

ഇപ്പോഴദ്ദേഹം മറെറാരു പുസ്തകത്തിന്റെ പണിപ്പുരയിലാണ്. പ്രൊഫസർ ഫ്രാൻസിസ് പാസ്ററെനുമായിച്ചേർന്ന് എഴുതുന്ന ഈ പുസ്തകത്തിനുവേണ്ടി കഴിഞ്ഞ എട്ടുവർഷമായി പണിയെടുക്കുന്നു. അത് ഉടനെ പ്രസാധനം ചെയ്യാനാവുമെന്ന് പ്രതീക്ഷിക്കുന്നു. അദ്ദേഹത്തിന്റെ മറെറാരു പ്രധാന ചിന്താവിഷയം ബൈ ഓർഡേർഡ് സെററിനെ ന്യൂറൽ നെററ് വർക്കിൽ എങ്ങനെ ഉപയോഗപ്പെടുത്താമെന്നതാണ്. ഇവ രണ്ടിന്റെയും ശരിയായ സമന്വയത്തിലൂടെ പുതിയൊരു കമ്പ്യൂട്ടർ ഭാഷ വികസിപ്പിച്ചെടുക്കാം എന്നദ്ദേഹം വിശ്വസിക്കുന്നു. അങ്ങനെ സംഭവിക്കുന്നപക്ഷം. കമ്പ്യൂട്ടറിലൂടെ ഇംഗ്ളീഷിന്റേതുപോലെ മലയാളം ലിപികളും വികസിപ്പിച്ചെടുക്കാൻ കഴിയും. മലയാളത്തെ സംബന്ധിച്ചിടത്തോളം ഇതൊരു വഴിത്തിരിവായിരിക്കും. അന്യഭാഷകളിൽ നിന്നുള്ള വിവർത്തനം എളുപ്പമാകുകയും അതുവഴി ഭാഷയുടെ വികസനത്തിന് വഴിതെളിയിക്കുകയും ചെയ്യും. തന്റെ സമയത്തിന്റെ നല്ലൊരുഭാഗം ഇത്തരം അന്വേഷണങ്ങൾക്കും മററ് അക്കാദമിക് പ്രവർത്തനങ്ങൾക്കും വേണ്ടി ചെലവഴിക്കുന്നു. വീട്ടിൽ എത്തിയാൽ വീണ്ടും അക്ഷരങ്ങളുടെ ലോകത്തിലേക്ക് മടങ്ങുന്നു. ഇത്രയധികം സമയം ചെലവഴിച്ചിട്ടും അദ്ദേഹത്തിന് പരാതി. 'മതിയാവോളം അറിവിന്റെ കനകരഥത്തിലേറി നടക്കാൻ ദിവസത്തിന് നീളവും ആയുസ്സും പോരാ.'

കണക്കിനേയും അതുകഴിഞ്ഞാൽ കവിതയേയും സ്നേഹിക്കുന്ന ഡോ.നമ്പൂതിരിയെക്കുറിച്ച് പറഞ്ഞവസാനിപ്പിക്കാൻ ശ്രമിക്കുമ്പോൾ ഓർമ്മ വരുന്നത് ഇബ്സന്റെ ഒരു വാചകമാണ്-'ആൾക്കൂട്ടത്തിൽ നിന്ന് വേറിട്ട് ചിന്തിക്കുന്നവർ ഭാവിയുടെ ചാലകശക്തിയായിത്തീരും.' ഒരർത്ഥത്തിൽ ഡോ.നമ്പൂതിരിയും ഈ ഗണത്തിൽപ്പെടുന്നു. കാമ്പല്ലാത്ത 'അക്കാദമിക്ക്' തർക്കങ്ങളുടെ വെളിമ്പുറങ്ങളിൽ നിലയുറപ്പിച്ചുകൊണ്ട്, തെളിച്ചമുള്ള മസ്തിഷ്ക്കത്തിൽ ചിറകുമുളയ്ക്കുന്ന ചിന്തകളുടെ സമൃദ്ധിയിൽ അദ്ദേഹം ഗണിതശാസ്ത്ര സമസ്യകൾക്ക് പരിഹാരം തേടുന്നു, തന്റേതായ രീതിയിൽ. ഭൗതിക പ്രതാപത്തെക്കാൾ അറിവിന് മുൻതൂക്കം കല്പിക്കുന്ന ഈ മനുഷ്യന് തിരിഞ്ഞുനോക്കുമ്പോൾ നിശ്ചയമായും അനുതാപത്തിന് വകയില്ല. അധികാരത്തിന്റെ ശിഖരപഥങ്ങൾ ചവിട്ടിക്കയറുവാൻ ഒരുപക്ഷേ കഴിഞ്ഞില്ലെങ്കിലും വിജ്ഞാനത്തിന്റെ ശ്രീകോവിലിൽ ചിരപ്രതിഷ്ഠ നേടാൻ കഴിയുമെന്നത് നിസ്തർക്കമാണ്.



# മലയാളിയും മലയാള സാഹിത്യവും



സി.ആർ. പ്രസാദ്

### കേരളീയമായ ഉണർവ്വിന്റെ കാലം വരും

പ്രൊ: കല്പററ നാരായണൻ

പ്രതിഫലിക്കുന്നത് മലയാളിയല്ല എന്ന് പ്രാകിയിട്ടു കാര്യമില്ല. കുരങ്ങൻ കണ്ണാടിയിൽ നോക്കിയാൽ വിദ്വാൻ തിരിച്ചിങ്ങോട്ടും നോക്കും എന്ന് കരുതരുത്. ഉടുപ്പിൽ മാത്രമല്ല നടപ്പിലും നടത്തിപ്പുകളിലും മലയാളി ഇന്ന് ഭാരതീയനോ സാർവ്വലൗകികനോ ആണ്.

എവിടെപ്പോകാനും എങ്ങനെ ജീവിക്കാനും വേണ്ടി ഇവിടത്തെ തനിമകൾ അയാൾ ഉപേക്ഷിച്ചിട്ട് കാലമായി. ഉടുമുണ്ടും മലയാള വാക്കുകളും അസൗകര്യമായിക്കഴിഞ്ഞിട്ട് ഏറെയായി. പോററാൻ കഴിവില്ലാത്ത ഒരു ദേശത്തിന്റെ സംസ്കാരത്തിൽ താത്പര്യമുണ്ടാവില്ല ആർക്കും എന്നയാൾ മുറുമുറുക്കുന്നത് ശ്രദ്ധിച്ചാൽ കേൾക്കാം. അവനെ സാർവ്വലൗകികനാകാൻ പ്രേരിപ്പിക്കുന്ന ഉൽക്കർഷേച്ഛയ്ക്ക് കലയിൽ മറെറാരു ഭാവം കൈക്കൊള്ളാൻ പററില്ല.

കേരളത്തിന്റെ വിഭവശേഷി തിരിച്ചറിയുമ്പോൾ, ആസക്തികളുടെ പൊള്ളത്തരം അനുഭവം കൊണ്ട് തിരിച്ചറിയുമ്പോൾ, ഭാഷയ്ക്കും ആചാരങ്ങൾക്കും ഉള്ള പ്രാധാന്യം ബോദ്ധ്യം വരുമ്പോൾ, സാർവ്വലൗകികൻ ഒരു ശൂന്യത മാത്രമാണ് എന്ന് വിവേകം വരുമ്പോൾ, വിഭിന്നതയിലും വൈചിത്ര്യത്തിലും സത്യമുണ്ട് എന്ന് തിരിച്ചറിയുന്ന ഒരു പ്രസ്ഥാനത്തിന്റെ പിൻബലത്തിൽ കേരളീയമായ ഒരുണർവ് ഉണ്ടാവും. അത് അതിന്റെ കലാരൂപങ്ങളിൽ ആദ്യം പ്രതിഫലിക്കും. ഇത് നേരത്തേ അറിഞ്ഞ ഒററപ്പെട്ട എഴുത്തുകാർ അന്ന് കൊണ്ടാടപ്പെടും. ഇടശ്ശേരിയും എം.ഗോവിന്ദനും വി.കെ.എന്നും ആററൂർ രവിവർമ്മയുമെല്ലാം അന്ന് കൂടുതലായി മനസ്സിലാക്കപ്പെടും. 'നാടുഗദ്ദികയും' 'മാവേലിമന്റ'വും എല്ലാം ആ കാലത്തിന്റെ ആദ്യ സൂചനകളാണ്.

നാം അടിയോടെ വേരറുക്കപ്പെട്ടവരാണ്. ഏററവും 'ഇൻറിമേററായ' ഫീലിങ്സ് പോലും അന്യഭാഷയിൽ ആവിഷ്ക്കരിക്കുന്ന ആത്മീയമായി അന്യവല്ക്കരിക്കപ്പെട്ട ഒരു ജനത നമുക്ക് പണിതരുന്നതും ഇടം തരുന്നതും മാന്യത തരുന്നതും ഒഴിവുവേളകൾക്ക് വിഷയങ്ങൾ തരുന്നതും നമ്മുടെ സംസ്കാരമല്ല. നമുക്ക് ദൈവങ്ങളെ തരുന്നതും മിത്തുകൾ തരുന്നതും കലാരൂപങ്ങൾ തരുന്നതും കേരളമല്ല. നമ്മുടെ ഇരുട്ടും വെളിച്ചവും അന്യം. ബൗദ്ധികമായ കോളനിവല്ക്കരണത്തിന്റെ സാഹചര്യം ഇതാണ്.

ആധുനികത നമ്മുടെ സാഹിത്യരൂപങ്ങളെ നിശ്ചലതയിൽനിന്ന് മോചിപ്പിച്ചിട്ടുണ്ട്. ആധുനികതയുടെ വിപ്ളവോന്മുഖമായ രണ്ടാംഘട്ടം നമ്മുടെ സാഹിത്യരൂപങ്ങളെ ഗാഢമായി രാഷ്ട്രീയവൽക്കരിക്കുകയും ചെയ്തു. കെ.ജി.ശങ്കരപ്പിള്ളയുടേയും എൻ.എസ്.മാധവന്റേയും ആനന്ദിന്റേയും സമീപകാല രചനകളിൽ 'ആധുനികത'യുടെ സദ്ഫലങ്ങൾ കാണാം. ഒ.വി.വിജയന്റേയും ശങ്കരപ്പിള്ളയുടേയും രചനകളിൽ ഒരേ താല്പര്യങ്ങളുള്ള ഒരാധുനികത അല്ല ഉള്ളത്. മലയാളിയുടെ പദകോശത്തെ, പ്രകാശനശേഷികളെ വികസിപ്പിക്കുന്നതിൽ ആധുനികത വലിയ സംഭാവനകൾ നല്കിയിട്ടുണ്ട്.

നമ്മുടേത് വായനക്കാരുടേതല്ല ഉപഭോക്താക്കളുടെ ഒരു സമുദായമാണ്. ഇവിടെ എഴുത്തുകാരൻ എന്നത് ഒരു 'ട്രേഡ് നേം' ആണ്. പേര് വലിയ അക്ഷരങ്ങളിൽ അടിക്കുന്നതും ഫോട്ടോ കവറിൽ കൊടുക്കുന്നതും എഴുത്തുകാരനിലേക്ക് ശ്രദ്ധ കൊണ്ടുവരുവാനുള്ള യത്നങ്ങൾ. രചനയിൽ താത്പര്യമുള്ള ഒരു എഴുത്തുകാരനും ഇങ്ങനെ അവനവനിൽ തുള്ളിപ്പോവുകയില്ല. ഉത്തമ രചനയിൽ താല്പര്യമുള്ള ഒരു സമൂഹവും ഈ ശീലങ്ങൾ സഹിക്കുകയുമില്ല. പൊതുവായ അപചയത്തിന്റെ ഒരു മുഖമാണ് ഈ നാർസിസിസം.

'ഗുരുസാഗര'വും 'ജാതക'വും ദുർബ്ബലങ്ങളായ രചനകളാണ്.

ദറിദയും വിററ്ഗിൻസ്ററിനുമെല്ലാം കേരളത്തിലെ ഇടവഴികളിൽനിന്ന് സംസാരിക്കുന്നുണ്ട്. നമ്മുടെ വാമൊഴിയെ നിരീക്ഷിക്കാനോ അതിൽനിന്ന് നിഗമനങ്ങളിലെത്താനോ ഉള്ള ശേഷി ആരും കാണിക്കുന്നില്ല എന്നേയുള്ളു. നാം അവരുടെ ബ്രാഞ്ചുകൾ തുറന്നു വില്പന നടത്തുന്നു. എങ്കിലും എഴുത്തുകാരിൽ നിന്ന് കൃതികളിലേക്കു ശ്രദ്ധ തിരിക്കാനും ഭാഷയുടെ ചതികളെക്കുറിച്ച് ബോധവാനാക്കാനും 'ഭാഷ തന്നെ'യാണ് പരമമായ സത്യമെന്ന് ബോധ്യം വരുത്ത[illegible]ും ഈ വില്പനശാലകൾക്ക് കഴി[illegible]ണ്ട്. അതിന്റെ പ്രാധാന്യം ചില്ലറയ[illegible].

[illegible]ന്റെ പ്രതിച്ഛായയിൽ മനുഷ്യനെ [illegible]മ്മിച്ച ഒരു ഈശ്വരനെ സൃഷ്ടിക്കാനുള്ള [illegible]രണയിൽ എന്തെല്ലാം അന്തർഭവിച്ചുവോ അതെല്ലാം ഓരോ സർഗ്ഗാത്മക സൃഷ്ടിയുടെ പിന്നിലും സംഭവിക്കുന്നു. പ്രതീകങ്ങൾ നിർമ്മിക്കാനുള്ള മനുഷ്യനു മാത്രമുള്ള ശേഷിയുടെ ആവിഷ്ക്കാരങ്ങളാണ് അവന്റെ പടച്ചവനും പറുദീസയും കലാസൃഷ്ടികളുമെല്ലാം. ഒന്നും ചെയ്യാതിരിക്കുമ്പോൾ അനുഭവപ്പെടുന്ന ഭയങ്കരമായ ആലംബമില്ലായ്മ- unbearable lightness of beings-യുടെ പ്രതിവിധി പ്രതീകാത്മകമായ പ്രവൃത്തിയാണ്. അതാണ് കലാസൃഷ്ടിയിൽ സഫലമാവുന്നത്.

നമ്മുടെ പ്രധാനപ്പെട്ട എഴുത്തുകാരിൽ ഈ ഉൽക്കണ്ഠകൾ സജീവമാണ്. എൻ.എസ്.മാധവനും ആനന്ദും ഉദാഹരണങ്ങൾ.

(അവസാനിച്ചു)



# മാണി മാധവീയം

ദാസ് ഭാർഗ്ഗവീനിലയം

## നാല്പത്തൊന്ന്

## രാഷ്ട്രസമ്മാനിതമായ കൂത്ത്

കാശിയിലെ രണ്ടാം ദിവസം. ബനാറസ് ഹിന്ദു യൂണിവേഴ്സിററിയിൽവച്ച് കൂടിയാട്ടം.

''അസ്യാശ്ചേൽ ഗതി
സൗകുമാര്യ മധുനാ
ഹംസസ്യ ഗർവ്വൈരലം
സംലാവോ യദി ധാര്യതേ പരഭൃതൈർ-
വ്വാചം യമത്വം വ്രതം
അംഗാനാമകഠോരതാ യദി ദൃഷത്-
പ്രായൈവ സാ മാലതീ
കാന്തിശ്ചേൽ കമലാ കിമത്ര ബഹുനാ
കാഷായമാലംബതേ.''

—ഇവളുടെ നടപ്പിൻെറ ഭംഗി കണ്ടാൽ ഹംസങ്ങൾ പിന്നെ ഗർവ്വിക്കുകയില്ല—

ഹംസം എന്നു കാട്ടി അതിൻെറ സ്വാഭാവികമായ സ്തോഭം കാട്ടി പറന്നുനിന്ന് 'എൻെറ നടപ്പുപോലെ ഭംഗിയുള്ള നടപ്പുലോകത്തിൽ വേറെ ആർക്കുമില്ല' എന്നു ഗർവ്വിച്ചു നിൽക്കുന്ന സമയത്തിങ്കൽ ഇവൾ നടക്കുന്നതു കണ്ട് ലജ്ജിച്ചുപോകുന്ന മാതിരി നടിച്ചു.

—ഇങ്ങനെ ഹംസത്തിൻെറ ഗർവ്വ് കളയുന്ന നടപ്പാണ്. ഇവൾ പറയുന്നതു കേട്ടാൽ അന്നുമുതൽ കുയിലുകൾ മൗനവ്രതം ധരിക്കും. ശരീര മാർദ്ദവം വിചാരിക്കുമ്പോൾ പിച്ചകപ്പൂവ് പാറക്കല്ലുപോലെ കഠിനമുള്ളതാണ്. ഇവളുടെ ശരീരശോഭ കണ്ടാൽ സാക്ഷാൽ ലക്ഷ്മീദേവി കാവിവസ്ത്രം ധരിച്ച് സന്ന്യാസം സ്വീകരിക്കും. വളരെപ്പറയുന്നതെന്തിനാണ്, ഇവളെപ്പോലെ സ്ത്രീഗുണങ്ങൾ തികഞ്ഞ മറെറാരുത്തിയെ കാണുകയില്ല—

യൂണിവേഴ്സിററിയിലെ ഇൻഡോ-ജർമ്മൻ കൾച്ചറൽ അസോസിയേഷൻെറ മംഗളപത്രം വൈസ് ചാൻസലർ ചാക്യാർക്കു സമ്മാനിച്ചു.

മൂന്നാം ദിവസം കാശിരാജാവ് വിഭൂതിനാരായണ സിംഹൻെറ ക്ഷണപ്രകാരം ഡർബാൾ ഹാളിൽവച്ച് തോരണയുദ്ധാങ്കം അവതരിപ്പിച്ചു.

''ധനദേന പരിത്യാക്താം സുവിഭക്ത
മഹാപഥാം
വിവേശലങ്കാം ദേവാരിഃ സ്വർഗ്ഗം
ദേവാധിപോ യഥാ
തതോഭിഷിക്തഃ ക്ഷണദാചരൈസ്തദാ
പ്രവിശ്യലങ്കാം സപുരീം ദശാനനഃ
നികാമ പൂർണ്ണാം ച ബഭൂവ സാപുരീ
നിശാചരൈർന്നീല വലാഹകോപമൈഃ''

(വൈശ്രവണൻ ഉപേക്ഷിച്ചു പോയതും വിശാലമായ രാജമാർഗ്ഗങ്ങളോടുകൂടിയതുമായ ലങ്കയിലേക്ക് ദേവശത്രുവായ രാവണൻ ദേവേന്ദ്രൻ സ്വർഗ്ഗത്തിലേക്കു ചെല്ലുന്നതുപോലെ പ്രവേശിച്ചു. രാക്ഷസന്മാരാൽ അഭിഷിക്തനായ രാവണൻ രാജധാനിയെ പ്രാപിച്ചു. കാർമേഘത്തിൻെറ ശോഭയോടുകൂടിയ അനേകം രാക്ഷസന്മാരെക്കൊണ്ട് ആ രാജധാനി പരിപൂർണ്ണമായി ഭവിച്ചു.)

തുളസീദാസൻെറ കയ്യൊപ്പുള്ള തുളസീദാസ രാമായണം കാശിരാജാവ് മാധവ ചാക്യാർക്ക് ഉപഹാരമായി നല്കി.

ഡെൽഹിയിൽനിന്നും വി.കെ. നാരായണ മേനോൻെറ കമ്പിസന്ദേശം വന്നു: 'ചാക്യാർ രാഷ്ട്രപതിയെ കാണണമെന്നാഗ്രഹിച്ചു. രാഷ്ട്രപതി ചാക്യാരുടെ കൂടിയാട്ടം കാണണമെന്നും ആവശ്യപ്പെട്ടിട്ടുണ്ട്. കാശിയിലെ പരിപാടി കഴിഞ്ഞാൽ ഉടനെ ഡെൽഹിയിലെത്തുക.

കാശിവിശ്വനാഥനെ ദർശിച്ചു. മണികർണ്ണിക തുടങ്ങിയ സ്നാനഘട്ടങ്ങളിൽ കുളിച്ചു. ഗംഗയിൽ തോണിയാത്ര നടത്തി. പിതൃക്കൾക്ക് പിണ്ഡംവച്ചു. പരീക്ഷിത്തു തമ്പുരാൻെറ ശിഷ്യനായ പൊയ്-പ്ളാക്കര നമ്പൂതിരി കാശിയിൽവച്ചു മരിക്കണമെന്നു നിശ്ചയിച്ച് നാലഞ്ചു വർഷംമുമ്പ് അവിടെ എത്തിയിരുന്നു. കൊച്ചിരാജകുടുംബത്തിന് കാശിയിൽ സ്ഥലമുണ്ട്. പൊയ്പ്ളാക്കര അവിടെയാണ് താമസിച്ചിരുന്നത്. മാധവ ചാക്യാർ അദ്ദേഹത്തെ പോയി കണ്ടു.

കാശിയിൽനിന്ന് വീണ്ടും ഡെൽഹിയിലേക്ക്. പിറേറന്ന് ഉച്ചയ്ക്ക് സൗത്തിന്ത്യൻ ബോർഡിംഗ് ഹൗസിലെത്തി. അന്നു വൈകുന്നേരമാണ് രാഷ്ട്രപതി കൂടിയാട്ടം കാണാൻ നിശ്ചയിച്ചിരുന്നത്. അദ്ദേഹം കണ്ണിലെ ശസ്ത്രക്രിയ കഴിഞ്ഞിരിക്കുന്ന സമയമായിരുന്നു അത്. കൂടിയാട്ടം കാണുന്നതിൽനിന്ന് ഡോക്ടർമാർ വിലക്കിയിരുന്നുവെങ്കിലും കുറച്ചുനേരം കണ്ടാസ്വദിക്കണമെന്ന് അദ്ദേഹം തീരുമാനിച്ചിരുന്നു.

ഭക്ഷണവും വിശ്രമവും കഴിഞ്ഞ് മാധവ ചാക്യാരും സംഘവും നാരായണമേനോൻെറ കൂടെ രാഷ്ട്രപതി ഭവനിലെത്തി. രാത്രി ഏഴുമണിക്ക് അരമണിക്കൂർ നേരം കൂടിയാട്ടം അവതരിപ്പിച്ചു.

''കിമിന്ദുഃ, കിംപത്മം, കിമു
മുകുരബിംബം, കിമു മുഖം?
കിമബ്ജേ, കിംമീനൗ, കിമു മദനബാണൗ,
കിമു ദൃശൗ?
ഖഗൗവാ, ഗുച്ഛൗവാ, കനകകലശൗവാ,
കിമുകുചൗ?
തടിദ്വാ, താരാവാ, കനകലതികാ വാ,
കിമബലാ?''

—ഈ കാണുന്നതു ചന്ദ്രനോ? കളങ്കം കാണാനില്ല. അതുകൊണ്ട് ചന്ദ്രനല്ല. എന്നാൽ താമരപ്പൂവാണോ? തിളക്കം കാണാനുണ്ട്. അതുകൊണ്ട് താമരപ്പൂവല്ല. താമരപ്പൂവിന് മിന്നിച്ചയില്ലല്ലോ. എന്നാൽ കണ്ണാടിയായിരിക്കുമോ? അല്ല, സൗരഭ്യമുള്ള ഒരു വസ്തുവാണ്. കണ്ണാടിക്ക് സൗരഭ്യമില്ലല്ലോ. എന്നാൽ ചന്ദ്രനെപ്പോലെയുള്ള ഭംഗിയും താമരപ്പൂവുപോലെ സൗരഭ്യവും കണ്ണാടിയെപ്പോലെ പ്രതിഫലന ശക്തിയുമുള്ള ഒരു വസ്തുവാകണം. മുഖമായിരിക്കുമോ? അതെ, മുഖംതന്നെ. മുഖത്തിന് ചന്ദ്രനെപ്പോലെ ആഹ്ളാദകത്വവും താമരപ്പൂവുപോലെ സൗരഭ്യവും ഭംഗിയും കണ്ണാടിപോലെ മിന്നിക്കൊണ്ടിരിക്കുന്ന ലാവണ്യഭംഗിയുമുണ്ട്. അതുകൊണ്ട് ഇതു മുഖംതന്നെയാണ്, സംശയമില്ല. (പിന്നെയും നോക്കി) ഇതുരണ്ടും താമരപ്പൂവിൻെറ ഇതളുകളോ? അല്ല. ഗമനം കാണുന്നുണ്ട്. താമരയ്ക്ക് ഇളകംമില്ല. എന്നാൽ രണ്ടു മത്സ്യങ്ങളായിരിക്കുമോ? അല്ല. മത്സ്യങ്ങൾക്കു കാണികളെ നൊമ്പരപ്പെടുത്താനുള്ള ശക്തിയില്ല. എന്നാൽ കാമബാണങ്ങളോ? അതുമല്ല: ബാണങ്ങൾ വച്ചാലിരിക്കും വട്ട... എന്നല്ലാതെ തന്നത്താൻ അങ്ങോട്ടുമിങ്ങോട്ടും ഗമിക്കുകയില്ല. എന്നാൽ കണ്ണുകളാവുമോ? കണ്ണുകൾക്ക് താമരയിതളുകളുടെ സാദൃശ്യവും മത്സ്യങ്ങളുടെ ആകൃതിയും കാമശരംപോലെ കാമികളെ ദുഃഖിപ്പിക്കാനുള്ള ശക്തിയും ഉണ്ട്. അതുകൊണ്ട് ഇവ രണ്ടും കണ്ണുകൾതന്നെയാണ്, സംശയമില്ല. (പിന്നെ കുറച്ചു താഴത്തായി കണ്ട്) ഈ കാണുന്നത് രണ്ടു ചക്രവാകങ്ങളോ? അല്ല. ചക്രവാകങ്ങൾ ഇടയ്ക്കിടയ്ക്കു പറക്കും. ഇവ സ്ഥിരങ്ങളാണ്. പൂങ്കുലകളായിരിക്കുമോ? അല്ല. മിന്നിത്തിളങ്ങിക്കൊണ്ടിരിക്കുന്നുണ്ട്. എന്നാൽ സ്വർണ്ണകുംഭങ്ങളോ? അതുമല്ല. സ്വർണ്ണകുംഭങ്ങൾ കണ്ടാൽ ആർക്കും കാമാവേശമുണ്ടാകില്ല. എന്നാൽ സ്തനങ്ങളായിരിക്കുമോ? അതേ. ചക്രവാകസദൃശവും സൗരഭ്യവും ലാവണ്യവും കാമോദ്ദീപകതയും ഉള്ളതുകൊണ്ട് സ്തനങ്ങൾതന്നെയാണ്, സംശയമില്ല. (ആ പാദം നോക്കി) ഇത് ഒരു മിന്നൽപ്പിണരായിരിക്കുമോ? അല്ല. മിന്നൽപ്പിണര് ക്ഷണികപ്രഭമാണല്ലോ. എന്നാൽ നക്ഷത്രമാലയോ? അല്ല, ഒന്നായി ശോഭിക്കുന്ന ഒരു വസ്തുവാണ്. കനകലതയോ? അല്ല, കനകലത സ്ഥാവരവസ്തുവാണ്. ഇത് ജംഗമമാണ്. എന്നാൽ ഒരു സുന്ദരിയായിരിക്കുമോ? അതെ. മിന്നലുപോലെയുള്ള പ്രഭയും നക്ഷത്രങ്ങൾപോലെ പ്രകാശമുള്ള അവയവങ്ങളും കനകലതപോലെയുള്ള അംഗഭംഗിയും കാണുന്നതുകൊണ്ട് ഇവളൊരു സുന്ദരീരത്നംതന്നെയാണ്; നിശ്ചയം.





മാധവചാക്യാരുടെ ശ്രീരാമൻ

കലാസ്നേഹിയായ ഡോ. എസ്. രാധാകൃഷ്ണൻ അഭിനന്ദിച്ചു: ''കൂടിയാട്ടം നല്ല കലയാണ്. മനസ്സിരുത്തി ആസ്വദിക്കേണ്ട കല. എനിക്കു സന്തോഷമായി''. രാഷ്ട്രപതിയുടെകൂടെ വേഷത്തോടുകൂടിനിന്ന് ഫോട്ടോയെടുത്തു. ചായസൽക്കാരവുമുണ്ടായി.

നാഷനൽ സ്ക്കൂൾ ഒഫ് ഡ്രാമയിലെ അദ്ധ്യാപകരും വിദ്യാർത്ഥികളും മാധവ ചാക്യാരെ കാണാൻ സൗത്തിന്ത്യൻ ബോർഡിംഗ് ഹൗസിലെത്തി. ഡെൽഹിയിലെ കഥകളി അസോസിയേഷൻ സ്നേഹോഷ്മളമായ സ്വീകരണം നല്കി. അസോസിയേഷൻെറ ഭാരവാഹികളായ ശിവശങ്കര മേനോൻ, ഒ.എം. അനുജൻ, അകവൂർ നാരായണൻ, കപ്ളിങ്ങാട്ട് രാധാകൃഷ്ണൻ എന്നിവർ ഡെൽഹിയിലെ ചരിത്രപ്രധാനമായ സ്ഥലങ്ങളെല്ലാം ചാക്യാരെയും സംഘത്തെയും കൊണ്ടുനടന്നു കാണിച്ചു. അകവൂർ നാരായണൻ പറഞ്ഞു: ''ഇവിടെ കഥകളി മൂന്നുപ്രാവശ്യം അവതരിപ്പിച്ചപ്പോഴേ ഏവർക്കും തൃപ്തിയായുള്ളൂ. കൂടിയാട്ടം ആദ്യത്തെ വരവുകൊണ്ടുതന്നെ ശ്രദ്ധ പിടിച്ചെടുത്തിരിക്കുന്നു.''

കുലധർമ്മമായ കൂത്തും കൂടിയാട്ടവും തലസ്ഥാന നഗരിയിലെത്തിക്കാനും കാശിദർശനത്തിനും ഗംഗാസ്നാനത്തിനും സജ്ജന സമ്പർക്കത്തിനും വഴിതെളിച്ച ഡെൽഹി യാത്രയിൽ സന്തുഷ്ടരായി കൂടിയാട്ട സംഘം മടക്കയാത്രയ്ക്കൊരുങ്ങി. ക്രിസ്ററഫർ ബ്രിസ്ക്കി, സംഗീത നാടക അക്കാദമിയുടെ പ്രതിനിധി സുരേഷ് വസ്തി, കഥകളി അസോസിയേഷൻെറയും എക്സ്പിരിമെൻറൽ തിയേറ്ററിൻെറയും ഭാരവാഹികൾ എന്നിവരൊക്കെ യാത്രയയ്ക്കാൻ സ്റേറഷനിലെത്തിയിരുന്നു.

കിള്ളിക്കുറിശ്ശിമംഗലത്തെത്തി രണ്ടുദിവസം കഴിഞ്ഞപ്പോൾ ഡെൽഹിയിൽനിന്നും ധാരാളം അഭിനന്ദനക്കത്തുകൾ ലഭിച്ചു. അതിലൊന്ന് ബ്രിസ്ക്കിയുടേതായിരുന്നു. അദ്ദേഹമെഴുതി: ''നാലുവിധത്തിലുള്ള അഭിനയങ്ങൾ കഥകളിയിലല്ല, കൂടിയാട്ടത്തിലാണ് പൂർണ്ണത നേടുന്നതെന്ന് എനിക്കിപ്പോൾ സ്പഷ്ടമായി. എനിക്ക് കൂടിയാട്ടം പഠിക്കാൻ അതിയായ മോഹമുണ്ട്. ഗുരുകുലവാസത്തോടെതന്നെ വേണമെന്നാണ് ആഗ്രഹം. ഞാനവിടേക്കു വന്നാൽ അങ്ങേക്ക് അസൗകര്യമാകുമോ?''

എഴുത്ത് വായിച്ചപ്പോൾ സന്തോഷം തോന്നി. കൂടിയാട്ടം പഠിക്കാനാഗ്രഹിച്ച ആദ്യത്തെ വിദേശി യുവാവ്. കണ്ടപ്പോഴും പരിചയപ്പെട്ടപ്പോഴും ഡെൽഹിയിലും കാശിയിലുംവച്ച് അടുത്തിടപഴകിയപ്പോഴും ബ്രിസ്ക്കിയുടെ കഠിനാദ്ധ്വാനവും ഊർജ്ജസ്വലതയും കണ്ട് അദ്ഭുതം തോന്നിയിട്ടുണ്ട്. മറുപടിയെഴുതി: ''എൻെറ വിദ്യ വേറൊരാൾക്കു പകർന്നുകൊടുക്കുന്നതിൽ സന്തോഷമേയുള്ളൂ. അഭ്യാസം ഗുരുകുലവാസത്തോടുകൂടിത്തന്നെയാവാം. ഒരു അസൗകര്യവുമില്ല. എപ്പോഴാണ് സൗകര്യമെന്നുവച്ചാൽ വരിക. സ്വാഗതം.''

ആ വർഷത്തെ കേന്ദ്ര സംഗീത നാടക അക്കാദമി അവാർഡിന് മാധവ ചാക്യാർ തിരഞ്ഞെടുക്കപ്പെട്ടു. കൂത്ത്-കൂടിയാട്ടത്തിന് സർക്കാർ നല്കുന്ന ആദ്യത്തെ അവാർഡ്. സർക്കാർതലത്തിൽ അംഗീകരിക്കപ്പെടുന്ന ആദ്യത്തെ കൂടിയാട്ട കലാകാരൻ. ഡെൽഹിയിൽനിന്നും അറിയിപ്പ് വന്നപ്പോൾ തൃപ്പൂണിത്തുറയിൽ പോയി പരീക്ഷിത്തു തമ്പുരാനെ കണ്ടു. ശിഷ്യൻ അംഗീകരിക്കപ്പെട്ടതിൽ ഗുരുനാഥൻ അകമഴിഞ്ഞ് സന്തോഷിച്ചു. ''ദില്ലിയിൽ പോയി അവാർഡ് വാങ്ങി തിരിച്ചു വരൂ''— തമ്പുരാൻ മാധവ ചാക്യാരുടെ ശിരസ്സിൽ കൈവച്ച് അനുഗ്രഹിച്ചു.

(തുടരും)



# ഇല്ല, ഇല്ല, ഇല്ല

പി.സുബയ്യാപിള്ള

മഹാഭാരതത്തിൻെറ പ്രധാനമന്ത്രിപദംവരെ അലങ്കരിക്കാൻ അർഹനും യോഗ്യനുമാണു നമ്മുടെ ബഹു.മുഖ്യമന്ത്രി കരുണാകരൻ. (ഗുരുവായൂരപ്പൻ പ്രസാദിക്കട്ടെ.) അദ്ദേഹത്തിൻെറ വിജ്ഞാനവും ജനസേവന മഹത്വവും ഗുണധോരണിയും, നമ്മൾ ശരിക്കു മനസ്സിലാക്കുന്നു. അതു നമ്മെ കൂടുതൽ മനസ്സിലാക്കുവാനും ഓർമ്മിപ്പിക്കുവാനും രോമാഞ്ചംകൊള്ളിക്കുവാനും അദ്ദേഹം ദിനേദിനേ ധാരാളം ഉൽഘാടന പ്രസംഗങ്ങളും പത്രപ്രസ്താവനകളും നടത്തി, നമ്മെ കൂടുതൽ സന്തുഷ്ടരാക്കുന്നു.

എന്നാൽ ഒരു കാര്യം-ഒരു വലിയ കാര്യം—നാം വേണ്ടത്ര ശ്രദ്ധിക്കുന്നില്ലെന്ന് എനിക്കു പരാതിയുണ്ട്. കേരളം കണ്ടിട്ടുള്ളതിൽവച്ച് ഏററവും വലിയ കലാകാരനാണദ്ദേഹം. ചിത്രരചനയിലായിരുന്നല്ലോ അദ്ദേഹത്തിൻെറ തുടക്കം. അതിൽത്തന്നെ തുടർന്നിരുന്നാൽ രാജാരവിവർമ്മയിലും വലിയ ഒരു ചിത്രകാരനെ നമുക്കു ലഭിക്കുമായിരുന്നു. നിർഭാഗ്യം. അതുണ്ടായില്ല.

ഉം. സാരമില്ല. സ്വന്തം പ്രസംഗങ്ങളിലും പത്രപ്രസ്താവനകളിലും കൂടി മഹത്തായ സാഹിത്യകലയിൽ ഒന്നാം സ്ഥാനംതന്നെ അദ്ദേഹം നേടിയെടുത്തിരിക്കുന്നു. എന്തെന്തു ഉപമകൾ, രൂപകങ്ങൾ, അർത്ഥന്തരന്യാസങ്ങൾ, വിരോധാഭാസങ്ങൾ! നമുക്കു കൈയടിക്കാം.

ഉപമാലങ്കാരം പ്രയോഗിക്കുന്നതിൽ ഒന്നാം സ്ഥാനം മഹാകവി കാളിദാസനാണെന്ന് പണ്ടു പറഞ്ഞിരുന്നു. ''ഉപമാകാളിദാസസ്യ.''

എന്നമരം. (അല്ലേ? അല്ലെങ്കിൽ വേണ്ട. മരം.) ഇതുമാററി, ''അലങ്കാരോ കരുണാകരസ്യ'' എന്നു പറയാൻ തോന്നിപ്പോകുന്നു.

സാഹിത്യത്തിൽ അവാർഡുകളുടെ കാലമാണ്. വലിയ തുകയുള്ള എല്ലാ അവാർഡുകളും ഇക്കൊല്ലം നമ്മുടെ മുഖ്യമന്ത്രിക്കുതന്നെ നല്കണമെന്നു ഞാൻ ശുപാർശ ചെയ്യുന്നു.

സർക്കാരിലെ ധനകാര്യ വകുപ്പിൻെറ തന്തയ്ക്കു പറഞ്ഞ്, ഈയിടെ മുഖ്യമന്ത്രി ഒരലങ്കാരപ്രയോഗം നടത്തി. കോരിത്തരിച്ചുപോയി കേട്ടോ. ആ വകുപ്പിൽ മന്ത്രിയുണ്ട്, ധാരാളം ഉദ്യോഗസ്ഥന്മാരുണ്ട്, അസോസിയേഷനുണ്ട്. ഇവരിൽ ആരും ഇന്നുവരെ മുഖ്യമന്ത്രിയെ അഭിനന്ദിക്കുവാനും അനുമോദിക്കുവാനും മുന്നോട്ടു വന്നുകാണാത്തതിൽ ഞാൻ അത്ഭുതപ്പെടുന്നു. മുപ്പതു കൊല്ലത്തോളം ഈ വകുപ്പിൽ വിശിഷ്ട സേവനം നടത്തി, കഴിയുന്നത്ര കുളമാക്കിയ ഞാൻ തന്നെ വേണമായിരിക്കും, അതും ചെയ്യുവാൻ. ശരി. ആയിക്കളയാം.

മുഖ്യമന്ത്രി തിരുവായ്മൊഴിഞ്ഞതെന്തെന്നാൽ:-

''ധനകാര്യ വകുപ്പിലെ ഒരുദ്യോഗസ്ഥനോടു സ്വന്തം പിതാവു ചോദിക്കുന്നു.

'നീ എൻെറ മകനല്ലേ?'

മകൻെറ മറുപടി.

'അല്ല.'

എന്തു ചോദിച്ചാലും 'നോ' എന്നേ ആ വകുപ്പു മറുപടി പറയൂ. ഈ രീതിയാണ് ഇന്നോളം പിന്തുടരുന്നത്.''

പറയുന്നതു മുഖ്യമന്ത്രിയാണ്. എന്തു രൂപകം? എന്താക്ഷേപം? എന്തു സ്വഭാവോക്തി? ബലേ ഭേഷ്!

ചോദിക്കുന്നതു ഫിനാൻസിലെ ഒരുദ്യോഗസ്ഥനോടാണ്. മററാരുടെയും പിതാവല്ല. സ്വന്തം പിതാവാണു ചോദിക്കുന്നത്. ഒരച്ഛൻ മകനോടു നീയെൻെറ മകനല്ലേ എന്നു ചോദിച്ചു സംശയം തീർക്കുന്നതു ലോകചരിത്രത്തിൽ ഇന്നുവരെ ഉണ്ടായിക്കാണില്ല. പാവം മകനെങ്ങനെ അറിയും അവൻെറ അച്ഛനാരെന്ന്. ചോദിക്കുന്ന വിവരക്കേടു തന്ത കാണിച്ചാൽ, അല്ലെന്നു പറയുന്ന മര്യാദകേടു മകനും കാണിക്കും. ഇവിടെയാണു മഹാകവി മുഖ്യമന്ത്രിയുടെ സങ്കല്പശക്തിയും അലങ്കാര വിശേഷവും കണ്ടു നാം നമിച്ചുപോകുന്നത്. മാതൃത്വം ഒരു സത്യമായിരിക്കുമ്പോൾ പിതൃത്വം ഒരു വിശ്വാസം മാത്രമാണെന്നു കുബുദ്ധികൾ പറഞ്ഞുവച്ചിട്ടുണ്ട്. ഫിനാൻസിലെ ഒരുദ്യോഗസ്ഥൻെറയും തന്ത, മകനോട് ഇങ്ങനെ ഒരു ചോദ്യം ചോദിച്ചുകാണില്ലെന്നു സത്യം ചെയ്തു പറയാം. ഇത് അലങ്കാരമല്ലേ, സർ. സാഹിത്യമല്ലേ? ബന്ധവും വേണ്ട. കുന്തവും വേണ്ട. ബഹുഭേഷ്! അപ്ളോസ്!!

സാഹിത്യവിമർശകൻെറ മുഖം പട്ടിയുടെ മുഖം പോലെയാണെന്ന് പ്രൊ:ഡി.പി ഉണ്ണി സാർ പണ്ടു ക്ളാസ്സിൽ പറഞ്ഞത് ഓർമ്മിച്ചു പോകുന്നു. വീടുകാവൽ പട്ടിക്കും സാഹിത്യക്കാവൽ നിരൂപകനും. രണ്ടുകൂട്ടരും കുരയ്ക്കും. ചിലപ്പോൾ കടിക്കും. വെറുതെ കുരയ്ക്കുകയും ബഹളം വയ്ക്കുകയും ചെയ്യുന്ന കുറെ രാഷ്ട്രീയ നേതാക്കളുമുണ്ട് ഇന്നു നമ്മുടെ മുമ്പിൽ. ജനങ്ങളെ ഇംപ്രസ്സു ചെയ്യാനാണ്.

ഫിനാൻസു വകുപ്പിൻെറ ജോലിയെന്തെന്നു സാധാരണക്കാർക്കു വലിയ പിടികാണില്ല. ഞാനല്പം വിജ്ഞാനം വിളമ്പുന്നു, ക്ഷമിക്കുക. ഓരോ ഡിപ്പാർട്ടുമെൻറിനും വിവിധ ചെലവുകൾക്കു വക കാണിച്ച്, അസംബ്ളി, ബഡ്ജററു പാസ്സാക്കി കൈയിൽ കൊടുക്കുന്നു. ഡിപ്പാർട്ടുമെൻറുകൾ, അവ ചെലവാക്കുന്നതിനു നിയമങ്ങളും നിയന്ത്രണങ്ങളും ഒട്ടേറെയുണ്ട്. ചെലവിൽ കർശനമായ അച്ചടക്കം പാലിക്കേണ്ടതുണ്ട്. ഒഴിവാക്കാവുന്ന ഒരു രൂപയുടെ അധികച്ചെലവുപോലും വന്നു പോകാതെ നോക്കേണ്ടതുണ്ട്. ഈ നിയമങ്ങളും ചട്ടങ്ങളും ശരിക്കും പാലിക്കുന്നുണ്ടോ എന്നു പരിശോധിച്ച് ഓരോ ഫയലിലും ''ആകാം'' അല്ലെങ്കിൽ ''പററില്ല'' എന്നു ബന്ധപ്പെട്ട വകുപ്പുകൾക്കു നിർദ്ദേശം നല്കുകയാണ് ധനകാര്യവകുപ്പിൻെറ പ്രധാന ജോലി. വകുപ്പിൽ കിട്ടുന്ന പത്തു ഫയലുകളിൽ എട്ടിലെങ്കിലും ''ഇല്ല'' എന്നെഴുതേണ്ട നിലയിലായിരുന്നു മുമ്പെല്ലാം, അവിടെ ഫയലുകൾ കിട്ടിയിരുന്നത്. ഇതുകാരണം ''ഇല്ലാ'' ഡിപ്പാർട്ടുമെൻറന്നൊരു ദുഷ്പേരും പണ്ടുമുതൽ ഈ വകുപ്പു നേടിയിട്ടുള്ളതാണ്. ''ആളാരെന്നു പറ. നിയമം ഏതു വേണമെന്നു ഞാൻ പറയാം'' എന്ന മട്ടിലാണല്ലോ ഇന്നത്തെ ഭരണം. അപ്പോൾ പഴയതിലും കൂടുതലായിരിക്കാം ഇപ്പോൾ ''ഇല്ല, ഇല്ല'' എന്ന മറുപടി. വളയമില്ലാതെ ചാടാൻ എറാൻ മൂളുകയാണു വകുപ്പു ചെയ്യേണ്ടതെങ്കിൽ, ഈ വകുപ്പിൻെറ ആവശ്യംതന്നെ ഇല്ല. അലങ്കാരപ്രിയനായ മുഖ്യമന്ത്രി ഈ വകുപ്പു പിരിച്ചുവിട്ടു ശല്യം ഒഴിവാക്കാൻ ആലോചിക്കണമെന്ന് അപേക്ഷ. ആരെയെല്ലാം ഒതുക്കിയിരിക്കുന്നു? ഇതെൻെറ തിരുത്തൽവാദമാകുന്നു.

സെക്രട്ടേറിയററിലെ മററു വകുപ്പുകൾ ഒരു വിനോദം കാണിക്കുക പതിവുണ്ട്. കൈയിൽ കിട്ടുന്ന മിക്ക ഫയലുകളും പരിശോധിക്കുന്ന പാപം അവർ ചെയ്യില്ല. ''നിർദ്ദേശത്തിൽ ധനപരമായ ബാദ്ധ്യതയുണ്ട്. ധനകാര്യവകുപ്പിൻെറ ഉപദേശം തേടാം'' എന്നെഴുതി അങ്ങോട്ടൊരേറുകൊടുക്കും. ശരിയെന്നെഴുതി തിരിച്ചയച്ചാൽ വല്ല കുഴപ്പവും പററിയാലോ? ''ഇല്ല'' എന്ന ഉപദേശത്തോടെ ധനകാര്യം, ഫയൽ തിരിച്ചെറിയും. ''എന്തു ചെയ്യാൻ മിസ്ററർ ഈ ഫിനാൻസുകാർ ഒരു വക സമ്മതിക്കില്ല'' എന്ന ദുഷ്പ്പേരും വാങ്ങിപ്പിടിച്ച് ധനകാര്യം തുടർന്നും 'ഇല്ല' പറയും. ഇതാണു ചരിത്രം.

ഇത്രയും പറഞ്ഞതുകൊണ്ട് ഫിനാൻസു വകുപ്പു ശുദ്ധ സുന്ദരമെന്നൊന്നും ഞാൻ പറയുന്നില്ല. അവിടെയുമുണ്ടു വേന്ദ്രന്മാർ. ഏതു ഫയലിലും ഇല്ലെന്നേ എഴുതൂ എന്നു നിർബ്ബന്ധമുള്ളവർ. സൃഷ്ടിപരമായ സമീപനമില്ല. നിഷേധാത്മകമായ നിലപാടേ എടുക്കൂ.

''Finance does mot agree.'' ചിലർ ഇതിനു വിചിത്രമായ കാരണങ്ങൾ കൂടി കാണിക്കാറുണ്ട്.

ഒരു സംഭവം, ഓർമ്മ വരുന്നു. 'മുഴുവൻസമയ തൂപ്പുകാർ' എന്നൊരു കൂട്ടർ അന്നു സർവ്വീസിലുണ്ടായിരുന്നു. പാർട്ട് റൈറയിം തൂപ്പുകാരാണു രാവിലെ വന്ന് ആപ്പീസു തൂത്തിട്ടു പോകുന്നത്. അവർക്ക് രാവിലെ കഷ്ടിച്ച് ഒരു മണിക്കൂർ ജോലി കാണും. ശമ്പളം തുച്ഛം. തൂപ്പുപണി കുറവാണു 'മുഴുവൻസമയ തൂപ്പുകാർക്ക്.' വൃത്തിയാക്കൽ പണി കുറെ വല്ലതും കാണും. പിന്നെ ശിപായിയുടെ ജോലി ചെയ്യും. ആപ്പീസു സമയം മുഴുവൻ അവർ ആപ്പീസിൽ ഉണ്ടാകും. ഉണ്ടാകണം. ശമ്പളം മെച്ചം. ശിപായിയുടെ ശമ്പളമാണ്.

ഒരാപ്പീസിൽ മുഴുവൻസമയ തൂപ്പുകാരൻെറ ഒരുദ്യോഗം സൃഷ്ടിക്കാൻ നിർദ്ദേശവുമായി ഫയൽ ഫിനാൻസിൽ വരുന്നു. വകുപ്പിൻെറ ഇല്ലാപ്പോളിസി മനസ്സിലാക്കിക്കഴിഞ്ഞ ശ്രീ. മജീദ് എന്ന പുതിയ ഗുമസ്തൻെറ കൈയിലാണ് ഇതു കിട്ടിയത്. അയാൾ ആവേശപൂർവ്വം ഇങ്ങനെ അഭിപ്രായം എഴുതി.

''മുഴുവൻസമയ തൂപ്പുകാരനെ നിയമിച്ചാൽ അയാൾ ആപ്പീസുസമയം മുഴുവൻ തൂത്തുകൊണ്ടേ നില്ക്കും. ഇതു ആപ്പീസിലെ സകല ജോലിക്കാർക്കും ജോലിക്കു തടസ്സമാകും. യുവതിയായ തൂപ്പുകാരിയാണെങ്കിൽ പ്രശ്നങ്ങൾ വേറെയും ഉണ്ടാകും.

അതുകൊണ്ട് നിർദ്ദേശം നിരസിക്കുന്നു.''

മറെറാരു സംഭവം കൂടി. ഇതിമ്മിണി വലിയ ഉദ്യോഗസ്ഥൻെറ കഥയാണ്. ഇല്ലെന്നല്ലാതെ ഒരു ഫയലിലും ഉത്തരവിടുകയില്ലെന്നു നിർബ്ബന്ധമുള്ള ആളാണ്. ''കശാപ്പുകാരൻ'' എന്ന വിശേഷാൽ ബഹുമതിയും ഇദ്ദേഹം നേടിയിരുന്നു.

ഒരു വകുപ്പിൽ അഞ്ചു ഗുമസ്തന്മാരുടെ തസ്തിക സൃഷ്ടിച്ച് ഭരണവകുപ്പ് ഉത്തരവു പാസ്സാക്കി. അവർക്കുവേണ്ടി അഞ്ചു മേശയും കസേരയും വാങ്ങാനുള്ള അനുമതിക്കായി ഫയൽ വീണ്ടും ഫിനാൻസു വകുപ്പിൽ വന്നു. കിട്ടിയതു കശാപ്പുകാരൻെറ കൈയിൽ. അദ്ദേഹം അതിൽ ഇങ്ങനെ എഴുതി തിരിച്ചയച്ചു. ''യോജിക്കാൻ പററില്ല, വല്ലതരത്തിലും അഡ്ജസ്ററു ചെയ്യുക.''

ഭരണവകുപ്പു സെക്രട്ടറി രസികനായ ഒരുദ്യോഗസ്ഥനായിരുന്നു. അദ്ദേഹം കൈയോടെ ഫയലിൽ ഇങ്ങനെ എഴുതി, വീണ്ടും കശാപ്പുകാരനയച്ചു.

''ആനയെ വാങ്ങാൻ സമ്മതം നല്കും. തോട്ടി വാങ്ങാൻ സമ്മതിക്കില്ല. ഈ വകുപ്പിന് അല്പംകൂടി സാമാന്യബുദ്ധി ഉണ്ടെങ്കിൽ എന്നാഗ്രഹിച്ചുപോകുന്നു. എന്ത് അഡ്ജസ്ററുമെൻറാണാവോ ഉദ്ദേശിക്കുന്നത്? മററുള്ളവർക്കുള്ള മേശയും കസേരയും പുതിയവർക്കു നല്കിയിട്ട്, അവർ കൈയും കെട്ടി നില്ക്കണമെന്നോ.''

രക്ഷയില്ലെന്നുകണ്ട് കശാപ്പുകാരൻ സമ്മതിച്ചു. എങ്കിലും നടത്തി ഒരു ചെറിയ കശാപ്പ്.

''ഈ പരിതഃസ്ഥിതിയിൽ സമ്മതിക്കുന്നു. എന്നാൽ കൈയുള്ള കസേരകൾ അഞ്ചിൽ രണ്ടുമതി.''



വകുപ്പു സെക്രട്ടറിക്കു കോപം വന്നു. അദ്ദേഹം ഇങ്ങനെ എഴുതി, ഫയൽ പിന്നെയും ഫിനാൻസിലയച്ചു.

''മൂന്നു കൈയില്ലാത്ത കസേരകൾ വാങ്ങി അതിൽ ആരെ ഇരുത്തണം എന്നുകൂടി പറഞ്ഞുതരിക.

ദയവായി ധനകാര്യമന്ത്രികൂടി ഈ ഫയൽ ഒന്നു കാണുന്നതു കൊള്ളാം.''

ധനകാര്യമന്ത്രി ഫയൽ കണ്ടു. മേശയും കസേരയും വാങ്ങാൻ അനുമതിയും നല്കി. കശാപ്പുകാരൻ ഇളിഭ്യനായെന്നു പ്രത്യേകം പറയേണ്ടതില്ലല്ലോ.

ഇതെല്ലാം പഴയ കഥ. എങ്കിലും അന്നൊന്നും ഒരു മന്ത്രിയോ മുഖ്യമന്ത്രിയോ ഫിനാൻസിലെ ഉദ്യോഗസ്ഥനെക്കൊണ്ടു മകനോടു ''ഞാൻ നിൻെറ തന്തയല്ലേ'' എന്നു ചോദിച്ചില്ല.

അപ്പോൾ എല്ലാം ശരി, എല്ലാം തെററ്. സാഹിത്യകുശലൻ മുഖ്യമന്ത്രിയുടെ അലങ്കാരപ്രയോഗം വിജയിക്കുന്നു. ബഹുമാനപ്പെട്ട കലാകാരാ, അങ്ങേയ്ക്കു സ്തുതിയായിരിക്കട്ടെ. എന്നുമെന്നും സ്തുതിയായിരിക്കട്ടെ!

# സി അച്യുതമേനോന്റെ ഡയറിക്കുറിപ്പുകൾ

## ഡീറെയിൽമെന്റ് 34ഉ നഷ്ടം

### 1984 ജൂൺ

ജൂൺ 1, വെള്ളി.

നവയുഗ'ത്തിൻെറ പുതിയ എഡിറേറാറിയൽ ബോർഡു കൂടി. പി.ആർ.നമ്പ്യാരേയും ബാലരാമിനേയും പഴയതിൽനിന്നു ഒഴിവാക്കി. ഇ.ഗോപാലകൃഷ്ണമേനോനെ ചേർക്കുകയും ചെയ്തു. അടുത്ത ആഴ്ച എഴുതേണ്ട ലേഖനങ്ങൾ ഇന്ന് അവർ എഴുതണമെന്നും ചർച്ച ചെയ്തു. വാർഷികപ്പതിപ്പിനുള്ള സിമ്പോസിയവും നിശ്ചയിച്ചു. നടക്കാൻ പോയപ്പോൾ കാലത്തും വൈകിട്ടും മഴ നനഞ്ഞു.

ചാലക്കുടി ഡോക്ടറെ മാററുന്നു എന്നു കേട്ട് കെ.പി.രാമചന്ദ്രൻ നായരോടു സംസാരിച്ചു. ഫലമില്ല. കരുണാകരനെ ഫോണിൽ കിട്ടിയില്ല.

ജൂൺ 2, ശനി.

പ്രജ്ഞാമണ്ഡലം ചരിത്രം എഴുതിക്കിട്ടിയത് മുഴുവൻ വായിച്ചു. തരക്കേടില്ല. ഒന്നുരണ്ടു Factual errors note ചെയ്തു.

ജലദശകത്തെ സംബന്ധിച്ചുള്ള സാഹിത്യം വായിച്ചു. വല്ലതും എഴുതിയാൽ എന്തെന്നു തോന്നി. പലതും പുതിയതായി പറയാനുണ്ട്. പക്ഷെ വേണ്ടെന്നു വച്ചു. പ്രസംഗിക്കാൻ notes എടുത്തു.

ജൂൺ 3, ഞായർ.

PHED എഞ്ചിനീയേഴ്സ് വാർഷിക 'സമ്മേളനത്തിനു മുണ്ടശ്ശേരി മെമ്മോറിയൽ ഹാളിൽ പോയി. ചെറിയ യോഗം. ആളുകൾ കുറവായിരുന്നു. പക്ഷെ, ചർച്ച നന്നായി. അവിടെത്തന്നെ കാപ്പിയും കുടിച്ചു.

ജി.കുമാരപിള്ളയുടെ വീട്ടിൽ പോയി. പ്രജ്ഞാമണ്ഡലം ചരിത്ര കമ്മിററി അപ്പോഴേക്കും പിരിഞ്ഞിരുന്നു. അവിടെ കൂടിയിരുന്നവരുമായി സംസാരിച്ചു പിരിഞ്ഞു. ഞാൻ മടങ്ങി. വഴിക്കു പുതുവാളുടെ വീട്ടിൽ കയറി. ചെമ്പുക്കാവു നമ്പൂതിരിയെപ്പററി വല്ല കഥകളും കിട്ടാൻ വേണ്ടിയാണ്. പുതുവാൾ ഒന്നും പറഞ്ഞില്ല. മറന്നുപോയോ എന്തോ?

വീട്ടിൽ മടങ്ങിയെത്തിയ ശേഷം അല്ലൂരി സീതാരാമാ രാജുവിൻെറ കഥ പേട്ടിയട്ടിൽ നിന്നെടുത്തു എഴുതി-നവയുഗത്തിനായി.

ജൂൺ 4, തിങ്കൾ.

'സൃഷ്ടിയുടെ രഹസ്യം' എന്നൊരു ലേഖനം 'കുങ്കുമം' ഓണപ്പതിപ്പിനു എഴുതി അയച്ചു. വളരെ നേരം ആലോചിച്ചിട്ടും 'കേരളകൗമുദി'ക്കു ഒരു ലേഖനമെഴുതാൻ കഴിഞ്ഞില്ല. വിയ്യൂർ ജയിലിനെപ്പററിയാണ് എഴുതാൻ ആലോചിച്ചത്. എത്ര കണ്ടു രസകരമാവും എന്ന സംശയം തീരാത്തതിനാൽ എഴുതിയില്ല. സമയം വെറുതേ പോയി

ജൂൺ 5, ചൊവ്വ.

'കേരളകൗമുദി'യുടെ ഓണപ്പതിപ്പിന് ഒരു ലേഖനമെഴുതിക്കൊടുത്തു-വിയ്യൂർ സെൻട്രൽ ജയിലിലെ പണ്ടത്തെ സ്ഥിതിയെപ്പററി. ലേഖനം വായനക്കാർ ആസ്വദിക്കുമോ എന്തോ?

കാലത്തു മുനിസിപ്പൽ ആഫീസിൽ പോയി. കമ്മീഷണറെ കണ്ടില്ല. പാർട്ടിയാഫീസിൽ കുറച്ചു കാത്തിരുന്നു. പിന്നെ ഒരു ചെറുപ്പക്കാരനെ എൻജിനീയറുടെ അടുത്തു പറഞ്ഞയച്ചു. slab മാറിയതിൻെറ 'കൂടുതലാണ്. ജനുവരി മുതൽ മാർച്ചുവരെ അഡിഷനൽ ആയി എഴുതിയതായിരിക്കും അതെന്ന ഒരു വിശദീകരണം തന്നു. അതുകേട്ട് അയാൾ മടങ്ങിപ്പോന്നു. എന്തോ, ശരിയായിരിക്കാം. തെററായിരിക്കാം. ഇനി എന്നെക്കൊണ്ടാവില്ല.

ജൂൺ 6, ബുധൻ.

എൻ.ജി.ഒമാരുടെ 'സ്വയം സഹായ പ്രസ്ഥാനം' എന്നൊരു ലേഖനമെഴുതി. ജോയിൻറ് കൗൺസിലിൻെറ സോവനീറിനു കൊടുക്കാനാണ്.

വൈകിട്ടു ലൈബ്രറിയിൽ പോയി വരിസംഖ്യ കൊടുത്തു. ഒരു ബുക്കും മടക്കിക്കൊടുത്തു. എന്നാൽ പവനനെ കണ്ടില്ല. ഒരാളുടെ കാര്യം ശുപാർശ ചെയ്യാനുണ്ടായിരുന്നു.

ജൂൺ 7, വ്യാഴം.

വടക്കൻ പാട്ടുകൾ വായിച്ചുകൊണ്ടിരുന്നു. മൂക്കിൽനിന്നു വെള്ളം വന്നുകൊണ്ടിരുന്നതിനാൽ വായനയും കാര്യമായി നീങ്ങിയില്ല.

ടി.പി.തിമത്തി മരിച്ചു. സഖാക്കളെല്ലാം കൂടി അയാളുടെ വീട്ടിൽ പോയി.

പഞ്ചാബിലെ വാർത്തകൾ ഭയങ്കരമായിരുന്നു. ഭിന്ദ്രൻവാല മരിച്ചുവെന്നു കേട്ടു. 300-ഓളം പേരും. പട്ടാളത്തിലും തുല്യനാശം.

7 മണിക്കു Bruce Myers ൻെറ നാടക വർക്ക്ഷോപ്പ് improvisation കണ്ടു. എന്തൊക്കെയോ കാട്ടിക്കൂട്ടിയെന്നല്ലാതെ വളരെ കേമമെന്നു പറഞ്ഞുകൂട. പവനനും ബേബിയും കൂടെ ഉണ്ടായിരുന്നു.

ജൂൺ 8, വെള്ളി.

വടക്കൻ പാട്ടുകൾ കുറച്ചുകൂടി വായിച്ചു. നീങ്ങുന്നില്ല. വൈകിട്ടു 'നവയുഗ'ത്തിൻെറ പത്രാധിപസമിതി കൂടി എഴുതേണ്ടതു തീരുമാനിച്ചു.

ജൂൺ 9, ശനി.

പഞ്ചാബ് സംഭവങ്ങളെപ്പററി 'നവയുഗ'ത്തിന് ഒരു ലേഖനമെഴുതിവെച്ചു. പിന്നെ അധികസമയവും വടക്കൻപാട്ടു വായിച്ചു കഴിഞ്ഞുകൂടി. പുസ്തകം തീർന്നില്ല.

ജൂൺ 10, ഞായർ.

വടക്കൻപാട്ടുകൾ (എം.സി.അപ്പുണ്ണി നമ്പ്യാർ) വായിച്ചുതീർത്തു. ''വടക്കൻ പാട്ടുകളുടെ വണ്ടിയാല'' എന്ന രാഘവവാരിയരുടെ നിരൂപണ ഗ്രന്ഥവും വായിച്ചു. ഒന്നും എഴുതാൻ സമയം കിട്ടിയില്ല.

ജൂൺ 11, തിങ്കൾ.

അപ്പുണ്ണി നമ്പ്യാരുടെ പുസ്തകത്തെപ്പററി ഇംഗ്ളീഷിൽ ഒരു നിരൂപണം Indian Express-നുവേണ്ടി എഴുതിവെച്ചു.

ജൂൺ 12, ചൊവ്വ.

കെ.കെ.വാരിയർ അനുസ്മരണദിനം. പി.കെ. ഗോപാലകൃഷ്ണൻെറ പ്രബന്ധം പ്രൗഢമായിരുന്നു. 'ഇന്ത്യയിലെ ദേശീയ പ്രശ്നങ്ങൾ' എന്ന വിഷയത്തെപ്പററി കടന്നപ്പള്ളി രാമചന്ദ്രൻ ഇന്നത്തെ രാഷ്ട്രീയ സംഭവ വികാസങ്ങളെപ്പററി സംസാരിച്ചതേയുള്ളു. പുഴങ്കര ബാലനാരായണൻ എന്തൊക്കെയോ പറഞ്ഞു. ഒന്നും Coherent അല്ല. എൻ.കെ.ശേഷനും എ.എസ്.എൻ.നമ്പീശനും സംസാരിച്ചു. ഞാൻ അദ്ധ്യക്ഷത വഹിച്ചു. 5.30 മുതൽ 9 മണിവരെ നീണ്ടുനിന്നു.

ജൂൺ 13, ബുധൻ.

N.M.Heble ൻെറ Reorganisation of the Maharashtra Administration എന്ന റിപ്പോർട്ടിൽ കുറെ ഭാഗം വായിച്ചു. അതൊരു routino report ആണ്. എങ്കിലും ചില നല്ല ideas അതിൽ നിന്നും ലഭിച്ചു. അപ്പുണ്ണിനമ്പ്യാരുടെ പുസ്തകത്തിൻെറ റിവ്യൂ ടൈപ്പു ചെയ്തു കൊണ്ടുവന്നത് തിരുത്തിക്കൊടുത്തു. 'Great March'-നു കുറച്ചു മാററർ എഴുതിവെച്ചു. ഡോ.മാത്യു സക്കറിയാ വന്നു അമ്മിണിയേയും ലിസിയേയും പരിശോധിച്ചു. മരുന്നെഴുതിത്തന്നു.

ജൂൺ 14, വ്യാഴം.

Heble report ആവശ്യമുള്ള ഭാഗങ്ങളെല്ലാം വായിച്ചു. Mrs.പത്മാരാമചന്ദ്രൻ വിളിച്ചിരുന്നു. ഒരാഴ്ചയ്ക്കകം പ്രബന്ധം കൊടുക്കാമെന്നു പറഞ്ഞു. പക്ഷെ സാധിക്കുമെന്നു തോന്നുന്നില്ല.

എഴുതാൻ സമയമില്ല.

ചിങ്ങവനത്തു derailment വന്നുവെന്നു റേഡിയോവിൽ കേട്ടു. രാവിലെ ടിക്കററു ക്യാൻസൽ ചെയ്തു. 34 രൂപ നഷ്ടമായി. നാളെ Island Express–നു പോകാമെന്നു വച്ചു.

ജൂൺ 15, വെള്ളി.

Island Express-നു തിരുവനന്തപുരത്തേക്കു പോന്നു. വണ്ടിയിൽ വച്ചു പയ്യനാടു രാഘവൻെറ 'തെയ്യവും തിരയും' എന്ന പുസ്തകം വായിച്ചു. വളരെ നന്നായിട്ടുണ്ടെന്നു പറഞ്ഞുകൂട. ഒരുപാടു repetition ഉണ്ട്. Well digested material അല്ല. എങ്കിലും ചില തെററിദ്ധാരണകൾ നീക്കാൻ പര്യാപ്തമായി.

4 മണിക്കു എത്തി. ജനാർദ്ദനൻെറ വീട്ടിൽ പോയി ചായ കുടിച്ചു വിശ്രമിച്ചു. ടൗൺഹാളിൽ യൂത്ത് ഫെഡറേഷൻ ഉൽഘാടനം ചെയ്തു. സാമാന്യം നല്ല ഒരു പ്രസംഗം ഞാൻ ചെയ്തുവെന്നാണ് എൻെറ ധാരണ. എന്നാൽ ചന്ദ്രചൂഡൻെറ പ്രസംഗത്തിൽ അതൊന്നും മനസ്സിലായമട്ടെ കണ്ടില്ല. ഇ.രാജേന്ദ്രൻേറതാണെങ്കിൽ കുറെ മുഷിപ്പനായി തോന്നി. ഞാൻ മടങ്ങിപ്പോന്നു. നേരത്തേ കിടന്നുറങ്ങി.

ജൂൺ 16, ശനി.

11 മണി മുതൽ രാത്രി 8.30 വരെ എക്സിക്യൂട്ടീവ് ചർച്ച. തെരഞ്ഞെടുപ്പു റിവ്യൂവും അടിയന്തര ക്യാമ്പെയിനുകളും. ബാലറാം കേന്ദ്ര സെക്രട്ടേറിയററ് അംഗമായി തിരഞ്ഞെടുക്കപ്പെട്ടതിനെത്തുടർന്നു പി.കെ.വിയെ സെക്രട്ടറിയായി നിർദ്ദേശിച്ചു. കൗൺസിൽ അതു ശരിവയ്ക്കണം.

ചേർത്തല സമ്മേളനത്തിൻെറ കാര്യം Confirm ചെയ്തു. എറണാകുളത്തെത്തിയാൽ മതി എന്നു കവി രാജൻ പറഞ്ഞു. ടിക്കററു വാങ്ങിച്ചുവെച്ചു. യുവജന ഫെഡറേഷൻകാർ 60 ക.തന്നു. ധാരാളം മതി. ലെവി 40 ക.യും ടിക്കററു വില 20 ക.യും ആഫീസിൽ കൊടുത്തു.

ജൂൺ 17, ഞായർ.

8 മണിക്കു പരശുറാം എക്സ്പ്രസ്സിൽ കയറി. 1½ മണിക്കൂർ വൈകിയാണ് അതു എറണാകുളത്തെത്തിയത്. അതായത് 1.30–ന്. വഴിനീളെ നല്ല മഴ. ബാലഗംഗാധരമേനോൻെറ വീട്ടിൽ പോയി ഊണുകഴിച്ചു. 4 മണിക്കു കാറിൽ പുറപ്പെട്ടു. 5–നു ചേർത്തലയെത്തി. സമ്മേളന സ്ഥലത്തും ഉഗ്രൻ മഴ. എങ്കിലും 100–ലധികംപേർ പങ്കെടുത്തിരുന്നു.

പ്രതിനിധി സമ്മേളനം കഴിഞ്ഞ ഉടനെ പൊതുയോഗം തുടങ്ങി. ഞാനും ബാലഗംഗാധരമേനോനും പ്രസംഗിച്ചു. പിന്നെ കാറിൽ എറണാകുളത്തെത്തി. ഭാരത് ടൂറിസ്ററു ഹോമിൽനിന്നു ഭക്ഷണം കഴിച്ചു. ബാലഗംഗാധർമേനോനെ വീട്ടിലാക്കി തൃശ്ശൂർക്കു പോന്നു. വഴിനീളെ ഉഗ്രൻ മഴ. 11 മണിക്കു വീട്ടിലെത്തി.

ജൂൺ 18, തിങ്കൾ.

ഉച്ചതിരിഞ്ഞു നാലുമണിക്കു ചേർപ്പിൽ പോയി. എം.പി.ഭട്ടതിരിപ്പാടും ഉണ്ടായിരുന്നു. അവിടെവെച്ചു അകവൂർ നാരായണനെ കണ്ടു. നമ്പൂതിരീസ് കോളേജ് ഉൽഘാടനം ചെയ്തു.

നല്ല മഴദിവസമായിരുന്നു.

'പൊതുഭരണത്തിലെ പ്രശ്നങ്ങളും പരിഹാരവും' എന്ന പ്രബന്ധം തയ്യാറാക്കാനിരുന്നു. കുറെ എഴുതി. നാളത്തെ കൂടി കിട്ടിയാൽ തീർക്കാമെന്നു തോന്നുന്നു.

പാടത്തെ കൃഷ്ണൻകുട്ടിക്കു ഗൾഫിൽ പോകാൻ 500 രൂപ കൊടുത്തു.

ജൂൺ 19, ചൊവ്വ.

ഭരണപരിഷ്ക്കാരത്തെപ്പററിയുള്ള പ്രബന്ധം എഴുതി അവതരിപ്പിച്ചു. സാമാന്യം തൃപ്തികരമായി എനിക്കുതന്നെ തോന്നി.

വൈകിട്ടു പാർട്ടി ആഫീസുവരെ നടന്നുവന്നു.

ജൂൺ 20, ബുധൻ.

വിശേഷിച്ചൊന്നുമില്ല.

ജൂൺ 21, വ്യാഴം.

ശാസ്ത്ര സാഹിത്യ പരിഷത്തിൻെറ തെളിവെടുപ്പിനു പോയി. സ്വകാര്യമേഖലയെ കൊഴുപ്പിക്കാൻ വേണ്ടി ഗവ: ചെയ്യുന്ന ഒട്ടേറെ അപകൃത്യങ്ങളുടെ വിവരം കിട്ടി.

Unaided സ്കൂൾ മാനേജർമാരുടെ സംഘടനയെ പ്രതിനിധീകരിച്ചു കുറെ അച്ചൻമാർ വന്നു. ബഥനി ഇംഗ്ലീഷ് മീഡിയം സ്കൂളിൻെറയും മററും. 4000–5000 രൂപയാണവർ മേടിക്കുന്നത്. 50% ഗൾഫ് മലയാളികളുടെ മക്കളാണെന്നു അവർ സമ്മതിച്ചു. സംഭാവനയല്ല, കടമാണത്രേ. 5 കൊല്ലം കഴിഞ്ഞു തിരിച്ചുകൊടുക്കും.

SFIക്കാരും വളരെ വിവരത്തോടുകൂടിയാണ് തെളിവു തന്നത്. കൊടകരയിലും ചാലക്കുടിയിലും സ്വകാര്യ സ്കൂൾ അനുവദിച്ചതിൻെറ കഥകൾ വിജ്ഞേയങ്ങളായിരുന്നു. അവന്നൂരിലെ ഉണ്ണി എഴുത്തച്ഛനും (മാനേജർ) തെളിവു തന്നു. തെളിവെടുപ്പു കഴിഞ്ഞപ്പോൾ 3 മണിയായി. അതുകൊണ്ടു ഇരിഞ്ഞാലക്കുടയ്ക്കു പോയില്ല.

ജൂൺ 22, വെള്ളി.

കലാഗ്രാമം–തിരുവനന്തപുരം.

Island Express-നു തിരുവനന്തപുരത്തേക്കു പോയി. ഇ.കുഞ്ഞുണ്ണി മേനോനും കൂടെ ഉണ്ടായിരുന്നു. വണ്ടിയിൽ വച്ചു ചുമ്മാർ ചൂണ്ടലിൻെറ 'മുടിയേററ്' എന്ന പുസ്തകം വായിച്ചു. മുടിയേററിനെപ്പററി നല്ല ഒരു വിവരണം കിട്ടും. എന്നാൽ സാമൂഹികമായ അപഗ്രഥനം ഇല്ല.

വൈകിട്ടു വി.ജെ.ടി.ഹാളിൽ യോഗത്തിൽ അദ്ധ്യക്ഷത വഹിച്ചു. ഗവർണ്ണർ രാമചന്ദ്രൻ ഉൽഘാടനം ചെയ്തു. ഞാൻ കുറച്ചു critical ആയി സംസാരിച്ചു. സംഘാടകർക്കു വിഷമമുണ്ടാക്കിയോ എന്തോ?

അതുകഴിഞ്ഞു കമ്പടിക്കളി. അതു നന്നായി. കുട്ടികളെ നല്ലപോലെ അഭ്യസിപ്പിച്ചിരുന്നു.

പിന്നെ കാക്കാരശ്ശി നാടകം കുറച്ചു രംഗങ്ങൾ. അതു നന്നായില്ലെന്നാണ് എൻെറ അഭിപ്രായം. അതിലെ നൃത്തങ്ങൾ ഇത്ര ആയാസകരമാണെന്നു ഞാൻ മനസ്സിലാക്കിയിരുന്നില്ല.

ജൂൺ 23, ശനി.

ഗ്രാമീണ കലോത്സവത്തിൽ അനുഷ്ഠാന കലകളെപ്പററിയുള്ള എ.കെ.നമ്പ്യാരുടെ പ്രസംഗമായിരുന്നു ഏററവും നല്ലത് 12 മണിവരെ സമ്മേളനത്തിൽ പങ്കെടുത്തു. പിന്നെ വീട്ടിൽ പോയി ഊണു കഴിച്ചു വിശ്രമിച്ചു. കൊല്ലത്തേക്കു പോയി.

സമാപന സമ്മേളനത്തിലെ സെമിനാർ നന്നായി. എൻ.വി.കൃഷ്ണവാരിയർ, കെ.പി.കൃഷ്ണദാസ്, വി.കെ.ദാമോദരൻ മുതലായവരെല്ലാം നന്നായി പ്രസംഗിച്ചു. ഗോവിന്ദപ്പിള്ളയുടെയും നന്നായിരുന്നു. ആകപ്പാടെ നന്നായി.

ലക്ഷ്മി മോട്ടോഴ്സിലെ രവിയുടെ വീട്ടിലാണു താമസിച്ചത്. മീനാക്ഷി തമ്പാനെയും അവിടെ താമസിപ്പിച്ചു. അവർക്കു പിറേറന്നു കാലത്തു നേരത്തെ പോകേണ്ടതുണ്ടായിരുന്നു.

യാത്രക്കൂലി 100 രൂപ തന്നു.

ജൂൺ 24, ഞായർ.

സമാധാന സമ്മേളനം.

കാലത്തു കുരീപ്പുഴ കായലോരം വരെ പോററിസ്സാറും ഞാനും കൂടി നടന്നു. Urbanisation വളരെ കുറച്ചുമാത്രം വന്ന ഒരു നഗരമാണു കൊല്ലം. എത്ര വൻവൃക്ഷങ്ങളാണ് ഓരോ പറമ്പിലും നില്ക്കുന്നത്.

കാലത്തും ഉച്ചയ്ക്കു 3 മുതൽ 5 വരെയും പ്രതിനിധി സമ്മേളനം. അതു കഴിഞ്ഞു പ്രതിനിധികൾ ചിന്നക്കട വരെ പ്രകടനം നടത്തി.

6 മുതൽ പൊതുസമ്മേളനം. പ്രതിനിധികളിൽ പലരും സ്ഥലം വിട്ടതിനാൽ ആളുകൾ കുറവ്. നായനാർ ഉൽഘാടനം ചെയ്തു. ഞാൻ ഉപസംഹാരത്തിനു മാത്രം 10 മിനിട്ടു സംസാരിച്ചു.

എല്ലാം ഭംഗിയായി നടന്നു. ഞാൻ വേണ്ടെന്നു പറഞ്ഞിട്ടും യാത്രക്കൂലി 100 രൂപ തന്നു.

ജൂൺ 25, തിങ്കൾ.

6 മണി–ഗാനമേള–Indor Stadium.

പരശുറാം എക്സ്പ്രസ്സിനു തൃശ്ശൂർക്കു പോന്നു. ഡോ:വിജയരാഘവനും ഉണ്ടായിരുന്നു. 1st Class ടിക്കററു രവിയാണ് എടുത്തുതന്നത്. ഞാൻ വേണ്ടെന്നു പറഞ്ഞിട്ടും. തൃശ്ശൂർ നേരം വൈകിയെത്തി. എങ്ങും പുറത്തിറങ്ങിയില്ല. ഗാനമേളയ്ക്കു വിളിക്കാൻ ആരും വന്നില്ല. പോയതുമില്ല.

ജൂൺ 26, ചൊവ്വ.

കോമളത്തിൻെറ മകൾ വിലാസിനിയും ഭർത്താവു വിജയനും കുട്ടികൾക്കും മററും കാറപകടം വന്നു പരിക്കേററു ആസ്പത്രിയിലാണെന്നു വിവരം കിട്ടി. മെഡിക്കൽ സെൻററിൽ ആയിരുന്നു. പരിക്കുകൾ അത്ര ഗുരുതരമല്ല എന്നു കോമളം പറഞ്ഞു. അതുകൊണ്ടു വൈകുന്നേരം വീട്ടിൽ പോയി. വിലാസിനി മാത്രം വന്നിട്ടില്ല. ബാക്കിയുള്ളവരെ കണ്ടു. വിലാസിനി ഒരാഴ്ച കിടക്കണമെന്നു തോമസ് ജോസഫ് പറഞ്ഞുവത്രെ.

അവിടെനിന്നു ജനാർദ്ദനൻെറ വീട്ടിൽ പോയി വർത്തമാനം പറഞ്ഞിരുന്നു. 'നവയുഗ'ത്തിലേക്ക് ശ്രീലങ്കയെപ്പററി ഒരു ലേഖനം എഴുതി അയച്ചു.

ജൂൺ 27, ബുധൻ.

കൃഷ്ണപിള്ളച്ചേട്ടൻ ഉച്ചയ്ക്കു ഉണ്ണാൻ വന്നു. ലേബർ ഇൻസ്ററിററ്യൂട്ടിൻെറ ഒരു പരിപാടിക്കു വേണ്ടി വന്നതാണ്. ഊണുകഴിഞ്ഞ ഉടനെ പോവുകയും ചെയ്തു.

വിജയരാഘവനും മീനയും കിട്ടുവും കൂടി കൊല്ലത്തേക്കു പോയി.

ജൂൺ 28, വ്യാഴം.

'സ്കൂൾ ഓഫ് ഡ്രാമ'യിൽ ചെന്നു 'മഹാഗണി' എന്ന നാടകം കണ്ടു. ബ്രെഹ്ററിൻെറ നാടകമാണത്രെ. എനിക്കൊന്നും മനസ്സിലായില്ല. മഹാഗണി ഒരു പട്ടണത്തിൻെറ പേരാണ്. A powerful satire എന്നു ഡോ.രാഘവൻ പിള്ള പറഞ്ഞു. എന്തോ.

എ.പി. വാസു നമ്പീശൻെറ കഥകൾ വായിച്ചു. പഴഞ്ചൻ കഥകൾ. ഇവ ഇപ്പോൾ പുനഃപ്രസിദ്ധീകരിച്ചിട്ടു വലിയ കാര്യമൊന്നുമില്ല എന്നാണ്

(ശേഷം 65 ാം പേജിൽ)





മനോജ് ജാതവേദര്

# ഹരിതപാഠങ്ങളുടെ പാഠപുസ്തകം

ദൈവത്തിൻെറ കണ്ണ് എന്ന തൻെറ പുസ്തകത്തെ ചൂഷണത്തിനെതിരെ ശബ്ദമുയർത്തുന്ന പരിസ്ഥിതി പ്രവർത്തകർക്കുവേണ്ടി സമർപ്പിക്കുകയാണെന്ന് രചയിതാവായ എൻ.പി. മുഹമ്മദ് പുസ്തകത്തിൻെറ ആദ്യതാളുകളിൽ പ്രസ്താവിക്കുന്നു. പലപ്പോഴും പുസ്തകങ്ങൾ വായിക്കുമ്പോൾ അതിൻെറ സമർപ്പണങ്ങൾ നാം അവഗണിക്കുകയാണു പതിവ്. എന്നാൽ സമർപ്പണങ്ങൾ പലപ്പോഴും പ്രസക്തങ്ങളാണെന്നതാണ് സത്യം. അടുത്തയിടെ വായിച്ച എൻ.എസ്. മാധവൻെറ ഹിഗ്വിറ്റ എന്ന കഥാസമാഹാരം ഉദാഹരണം. അച്ചൻ എന്ന പേരിൽ സമർപ്പിക്കപ്പെട്ടിരിക്കുന്ന ആ പുസ്തകത്തിലെ നാലു കഥകളിലെങ്കിലും സജീവമായ ഒരു കഥാപാത്രമാണ് അച്ചൻ. മറെറാരു തരത്തിൽ പറഞ്ഞാൽ ചർച്ചചെയ്യപ്പെടുന്ന കലയുടെ യഥാർത്ഥ പാഠനിർണ്ണയം പൂർത്തിയാവാൻ നിരൂപകന് സമർപ്പണം എന്ന ബന്ധുത്വംകൂടി പരിഗണിക്കേണ്ടി വരുന്നു എന്നതാണ് വസ്തുത.

എന്നാൽ ദൈവത്തിൻെറ കണ്ണ് എന്ന പുസ്തകം വിശകലനം ചെയ്ത പല എഴുത്തുകാരും പ്രകൃതി, പരിസ്ഥിതി എന്ന സമവാക്യത്തിനപ്പുറം പോകാതെയിരിക്കാനും നിർഭാഗ്യവശാൽ ഈ പുസ്തകത്തിൻെറ സമർപ്പണം കാരണമായി. ചരിത്രത്തിൻെറ ഒരു സന്ദിഗ്ദ്ധ ഘട്ടത്തിൽ മനുഷ്യസംസ്കാരം നേരിടുന്നതും പരിശീലിക്കുന്നതുമായ കൊടിയ ശാപങ്ങളുടെ അനേകം മുഖങ്ങളെ ഈ ചെറിയ പുസ്തകം അനാവരണം ചെയ്യുന്നത് അനുഭവിച്ചറിയുമ്പോൾ ഒരാൾ വായനയ്ക്കു നല്കാൻ കഴിയുന്ന ഒരപൂർവ്വ സാഫല്യം കണ്ടെത്തുന്നു. സത്യത്തിൽ, പ്രകൃതിയെയും സൗന്ദര്യത്തെയും മറെറാരു കാഴ്ചപ്പാടിൽ വരച്ചിടുന്ന ഈ പുസ്തകത്തിൽ സ്ത്രീതന്നെയാണ് പ്രകൃതി എന്ന കഥാപാത്രത്തിൻെറ വിവക്ഷയും പാഠവും.

കുണ്ടുങ്ങലിലെ വീടുവിട്ട് പരപ്പനങ്ങാടിയിൽ താമസത്തിനു വരുന്ന പത്തുവയസ്സുകാരനായ കോയസ്സനാണ് പുസ്തകത്തിലെ കേന്ദ്രകഥാപാത്രം. കോയസ്സൻെറ ഏററവും വലിയ ചങ്ങാത്തം ഉമ്മു എന്ന മറിയുമ്മായിയുടെ മകളാണ്. പിന്നെ കോയസ്സനോടു ചേർന്നു നില്ക്കുന്ന കഥാപാത്രങ്ങളായി ഉമ്മ, ആയിസേയി എന്ന അനിയത്തി, നബീസു താത്ത എന്നിവരും. ജീവിതത്തിന് കോയസ്സൻ പരിശീലിക്കുന്നത് ഇവരുടെ ഭാഷയും വീക്ഷണവുമാണ്. ഇത് പുസ്തകം കണ്ടെത്തുന്ന സ്ത്രീവീക്ഷണം നിർണ്ണയിക്കുന്നു. ഒരിക്കൽ ഉമ്മു കോയസ്സനോടു പറയുന്നുണ്ട്, നെൽപ്പാടങ്ങൾ മനുഷ്യസംസാരം ഇഷ്ടപ്പെടുന്നുവെന്ന്. നെൽവയലുകളോട് നമ്മൾ വാതോരാതെ വർത്തമാനം പറഞ്ഞാൽ അവ നൂറുമേനി വിളവു തരുമെന്ന് അങ്ങനെ കോയസ്സൻ അറിയുന്നു. ഇത് കേവലം പ്രകൃതിയുടെ പാഠമെന്ന അവസ്ഥ വിട്ട് സ്ത്രീവാദ വീക്ഷണമെന്ന രീതിയിലേക്ക് പരിവർത്തിപ്പിക്കാൻ കഥാകാരൻ കണ്ടെത്തിയ ചിഹ്നമാണ് കോയസ്സൻെറ കഥ. ഇവിടെ സ്ത്രീ പ്രകൃതിയായും പ്രകൃതി സ്ത്രീയായും മാറുന്ന സന്ദർഭങ്ങൾ നിരവധിയാണ്.

ഓർക്കുക, ഈ കഥ ആരംഭിക്കുന്നത് ഒരു മഴക്കാലത്താണ്. വിളവുകൾക്കുവേണ്ടി പ്രകൃതി തയ്യാറെടുക്കുന്ന ഈ സമയത്തു തന്നെയാണ് ഉമ്മു ഋതുവാകുന്നതും. ഋതുവാകുന്ന പ്രകൃതിയുടെ മനസ്സിനെ മഴയുടെ ഇരമ്പിപ്പെയ്യുന്ന പ്രവാഹമായും പിന്നെ വിതുമ്പലുകളായും ഒടുവിൽ തെളിഞ്ഞുവരുന്ന വെയിലിൻെറ മുഖമായും നോവലിസ്ററ് വർണ്ണിക്കുന്നു. പിന്നെ പറമ്പിൽ പയർതടങ്ങൾ ജന്മംകൊള്ളുന്നു. തൊട്ടടുത്ത പേജുകളിൽ കല്യാണവേളയിലെ ഉമ്മുവിൻെറ മനസ്സിനെയും മഴയുടെ പെരുംപ്രവാഹങ്ങളും തേങ്ങലുകളും വർണ്ണിച്ച അതേ ഭാഷയിൽ നോവലിസ്ററ് ആവിഷ്കരിക്കുന്നു. പയർമണികളിൽ ഭൂമിയും ഗർഭങ്ങളിൽ ഉമ്മുവും സഫലമാകുന്ന കാലം ഒന്നിച്ചുപയോഗിച്ചിരിക്കുന്നത് തീർച്ചയായും വെറുതെയാവില്ല. ഇങ്ങനെ പ്രകൃതിയുടെ ഭാവങ്ങളെ സ്ത്രീയുടെ ഭാവങ്ങളുമായി സംയോജിപ്പിച്ചുകൊണ്ടുള്ള ഒരു ഭാഷാരീതിയിലൂടെ പ്രകൃതിയുടെ പാഠങ്ങൾ തന്നെയാണ് സ്ത്രീയുടെയും പാഠങ്ങൾ എന്ന് നോവലിസ്ററ് നിരീക്ഷിക്കുന്നു. മറെറാരിക്കൽ ശാപംകിട്ടിയ ഒരു രാജകുമാരി പൂവായിപ്പോയ കഥ പറയുന്ന വേളയിൽ ഉമ്മുവാണല്ലോ താമരപ്പൂവായി മാറിയ രാജകുമാരിയെന്ന് കോയസ്സൻ തിരിച്ചറിയുകയും ചെയ്യുന്നുണ്ട്.

ദൈവത്തിൻെറ കണ്ണിലെ പ്രകൃതിയോടൊപ്പം സഞ്ചരിക്കുന്ന ശാപങ്ങളുടെ കഥയും ഇവിടെ ആരംഭിക്കുന്നു. നെടുമ്പുരയിൽ ബന്ധനസ്ഥനായ ഭ്രാന്തൻ മൊയമ്മതാലിക്കാക്ക ഈ ശാപങ്ങളുടെ ഒരിരയാണ്. ഇരിക്കാനായി പൂതങ്ങൾ കണ്ടെത്തിയ ഒരു പൂങ്കൊമ്പായിരുന്നു അയാൾ. ഈ പൂതങ്ങളെ ഭയന്നാണ് ഋതുവായ ഉമ്മുവിനെ മൂന്നുദിവസം മുറിയിൽ അടച്ചിട്ടിരുന്നതെന്ന് കോയസ്സൻ ഓർമ്മിക്കുന്നു. കോയസ്സൻെറ ഓർമ്മകളിൽ വർണ്ണിക്കപ്പെടുന്ന ഉമ്മുവിൻെറ ബന്ധനവും മൊയമ്മതാലിക്കാക്കയുടെ ബന്ധനവും ഒരു പോലെതന്നെ. പുസ്തകത്തിൻെറ ഈ ഭാഗത്തുവച്ച് ഭൂമിയിൽ സൗന്ദര്യത്തോടൊപ്പം വൈരൂപ്യവുമുണ്ടെന്നും ആഹ്ളാദത്തോടൊപ്പം ശാപങ്ങളുമുണ്ടെന്നും പ്രകൃതിയുടെ രണ്ടു ഭാവങ്ങളായി സ്ത്രീയോടൊപ്പം പുരുഷനുമുണ്ടെന്നും കോയസ്സൻ കണ്ടെത്തുന്നു.

ഇങ്ങനെ കോയസ്സൻ കണ്ടെത്തുന്ന സ്ത്രീ പുരുഷ പ്രകൃതങ്ങളുടെ തുടർച്ചയായി പിന്നീടുള്ള താളുകളിൽ പുസ്തകത്തിൽ കോയസ്സൻ കടന്നുപോകുന്ന ആദ്യ ലൈംഗികതയുടെ അനുഭവപ്രപഞ്ചം നിറയുന്നു. ആദ്യത്തെ നബിയായ ആദം നബിയെ അറിവിൻെറ കനി തിന്നാൻ പാമ്പ് പ്രേരിപ്പിച്ചതും അതു പിന്നീട് ആദം മക്കൾക്കും പാമ്പുകൾക്കുമിടയിൽ നിത്യസ്പർദ്ധയ്ക്കു കാരണമായതുമായി

ഒരു കഥ കോയസ്സൻെറ സ്മരണകളിലെവിടെയോ ഉണ്ട്. പാപങ്ങളുടെയും ശാപങ്ങളുടെയും വിലക്കപ്പെട്ട കനിയാണ് ലൈംഗികതയെങ്കിൽ എന്താണ് ലൈംഗികതയുടെ പാഠമെന്ന് ഇവിടെ പുസ്തകം അന്വേഷിക്കുന്നു. സ്ത്രീപുരുഷ പ്രകൃതങ്ങളെ അനുഭവിച്ചറിയുന്ന കോയസ്സൻെറ മനസ്സിലേക്കു സംക്രമിച്ചുകൊണ്ട് എഴുത്തുകാരൻ ലൈംഗികതയുടെ കേവല പാഠം പ്രകൃതിയെ സൂചകമാക്കി നിർണ്ണയിക്കുന്നത് പുസ്തകത്തിലെ ഏററവും മനോഹരമായ ഒരനുഭവമാണ്. നബീസുതാത്തയോടൊപ്പമുള്ള കോയസ്സൻെറ ലൈംഗികതയോടൊപ്പം പിലാവുകൾ മുറിഞ്ഞുവീഴുന്ന പാർപ്പിടപ്രകൃതി പുസ്തകത്തിൽ പ്രത്യക്ഷപ്പെടുന്നു. എന്തിനാണ് പിലാവുകൾ മുറിക്കപ്പെടുന്നത്? ലൈംഗികതയുടെ പാപബോധത്താൽ പീഡിതമായ കോയസ്സൻെറ മനസ്സ് ആകുലപ്പെടുന്നു. മുറിക്കുമ്പോൾ പിലാവുകൾക്ക് വേദനിക്കില്ലേ? ഉവ്വ്, പക്ഷേ, ഉറപ്പുള്ള വീടുകൾ പണിയാനാണ് പിലാവുകൾ മുറിക്കപ്പെടുന്നതെന്നാണ് ഉത്തരം. വേദനയുടെയും ശാപങ്ങളുടെയും കുടിയിരുപ്പായ ലൈംഗികതയുടെ ഉത്തരവും ഇതുതന്നെ. ഏകാന്തതയിൽനിന്നും അന്യംനില്ക്കലിൽനിന്നുമുള്ള രക്ഷപ്പെടലാണ് ലൈംഗികത. സുരക്ഷിതത്വത്തിനുവേണ്ടിയുള്ള സ്ത്രീയുടെ വേപഥു ലൈംഗികതയിലൂടെ പിൽക്കാലപ്പിറവികളിലേക്കുള്ള ഒരു പ്രതീക്ഷ നിറഞ്ഞ മനസ്സു നേടുകയാവാം. അങ്ങനെയാണെങ്കിൽ എന്താണ് പുരുഷപാഠമെന്ന സന്ദേഹം ബാക്കിയാവുന്നു.

നല്ല കൂനും പിരാന്തൻ കൂനും സത്യപാമ്പും അല്ലാത്ത പാമ്പും ഇങ്ങനെ ഭൂമിയിലെ നന്മതിന്മകളെ വിരുദ്ധ ബിംബങ്ങളിൽ ആവിഷ്കരിച്ചുകൊണ്ട് ഈ ചോദ്യത്തിനുത്തരം കണ്ടെത്താൻ നോവലിസ്ററ് പരിശ്രമിക്കുന്നതാണ് ഈ നോവലിൻെറ ദർശനം. പൂതങ്ങളുടെ ഭക്ഷണമായ പിരാന്തൻ കൂന് തിന്നതുകൊണ്ടാണ് മൊയമ്മതാലിക്കാക്കയ്ക്കു ഭ്രാന്തായത്. പാമ്പുകളാണ് ഭൂമിയിലെ പൂതങ്ങളുടെ സാന്നിദ്ധ്യമെന്നുകൂടി കേൾക്കുന്നതോടെ പാമ്പുകൾ നിറഞ്ഞ പരപ്പനങ്ങാടിയിലെ ജീവിതം കോയസ്സന് പേടിസ്വപ്നമാകുന്നു. നന്മയുടെയും തിന്മയുടെയും തിരിച്ചറിവുകൾ കിട്ടാതെ ഭയന്ന കോയസ്സന് ഉമ്മു സാന്ത്വനമാകുന്നു. പ്രകൃതിയുടെ വിലക്കപ്പെട്ട പാഠം, പുസ്തകത്തിൻെറ ദർശനം, ഉമ്മുവിലൂടെ കോയസ്സൻ കണ്ടെത്തുന്നു: പാമ്പുകൾ തറവാട്ടിലെ അജ്ഞാതമായ നിധി കാത്തു കഴിയുന്നവരാണ്. അവരെ കൊല്ലുകയല്ല വേണ്ടത്. അവർക്കു പാലും സ്നേഹവും നല്കി സന്തോഷിപ്പിക്കുകയാണു വേണ്ടത്. എങ്കിൽ അവ നിധിയെടുക്കാൻ അനുവദിക്കും.

ദർശനത്തിൽ ഇതു പ്രകൃതിയെക്കാളേറെ സ്ത്രീയോടു ചേരുന്ന വാക്കുകളാവുന്നു. ഭൂമിയുടെ നിധിയാണ് സ്ത്രീത്വം. ആധിപത്യത്തിൻെറ ഭാഷ വെടിഞ്ഞ് അവളോട് സ്നേഹത്തോട സംസാരിക്കു എന്ന് പുസ്തകം പറയുന്നു. എങ്കിൽ ഊർജ്ജും നൂറുമേനി ഖനനം ചെയ്യാം. ദൈവത്തിൻെറ കണ്ണ് എന്ന പുസ്തകം ഇവിടെ ചരിത്രത്തിൻെറ ദിശാബോധമാവുന്നത് വായനക്കാരൻ അനുഭവിക്കുന്നു. പ്രകൃതിപാഠങ്ങളിലൂടെ സ്ത്രീവാദ ദർശനം ആവിഷ്കരിക്കുന്ന മറെറാരനുഭവവും മലയാളത്തിൽ ഉണ്ടായിട്ടില്ല. അങ്ങനെ ആദ്യവസാനം പുരുഷവല്ക്കരിക്കപ്പെടുന്ന ഒരു സമൂഹത്തിൽ ഈ പുസ്തകം ആധിപത്യനിഷേധത്തിൻെറയും മനുഷ്യവിമോചനത്തിൻെറയും പാഠപുസ്തകമാവുന്നു.

ഈ ഘട്ടത്തിൽ എൻ.പിയുടെ മററു പ്രമുഖ കൃതികളുമായി ദൈവത്തിൻെറ കണ്ണ് എന്ന പുസ്തകത്തെ തട്ടിച്ചുനോക്കുമ്പോൾ പ്രസ്ഥാനമാക്കപ്പെടുന്ന ഒരെഴുത്ത് നമുക്കു കണ്ടെത്താൻ കഴിയും. ആധിപത്യനിഷേധിയായ ദർശനത്തിൻെറ അന്തർധാര ദൈവത്തിൻെറ കണ്ണിനെ എൻ.പിയുടെ ഹിരണ്യകശിപു, എണ്ണപ്പാടം എന്ന മററു പ്രസിദ്ധ കൃതികളുമായി ബന്ധിപ്പിക്കുന്നു. മറെറാരുതരത്തിൽ പറഞ്ഞാൽ ചരിത്രത്തിൻെറ സമകാലിക വൈകല്യങ്ങളുടെ ചോദ്യചിഹ്നങ്ങൾ ആവിഷ്കരിച്ചു നിർത്തിയ അന്നത്തെ കലാരീതിയെ മറുപടികളാവുന്ന ദർശനങ്ങളുടെ ആവിഷ്കാരത്തിലൂടെ ഈ പുസ്തകത്തിൽ കലാകാരൻ മറികടക്കുന്നതു കാണാം. ഈയൊരു ചിന്ത വായനക്കാരനിലേക്കു പകരുവാനായി ദൈവത്തിൻെറ കണ്ണിൽ കോടതിയും പള്ളിയും പൊലീസുകാരനും തീവണ്ടിക്കാരനും നിറഞ്ഞ ഒരന്തരീക്ഷം എൻ.പി സൃഷ്ടിക്കുന്നു. ഇവരെല്ലാം ശിക്ഷിക്കാൻ അധികാരമുള്ളവരാണെന്ന് കോയസ്സൻെറ കുട്ടിക്കാലം തിരിച്ചറിയുന്നു. എല്ലാവരും പള്ളിയിൽ പോയപ്പോൾ പോവാതെ മടിപിടിച്ചിരുന്ന ഒരു പറങ്കിമാവിനു മാത്രം ശാപം കിട്ടി. അതുകൊണ്ട് അതിൻെറ അണ്ടിമാത്രം പുറത്തായിപ്പോയിയെന്ന് ഒരു കഥയിലൂടെ; ടിക്കററില്ലാതെ തീവണ്ടിയിൽ യാത്രചെയ്ത ഒരാളെ തീവണ്ടിക്കാരനായ ടിക്കററ് ഇൻസ്പെക്ടർ പിടലിക്കു പിടിച്ച് തീവണ്ടിക്കു പുറത്തെറിഞ്ഞെന്ന് യാത്രയിലെ ഓർമ്മകളിലൂടെ; ശിക്ഷാധികാരങ്ങൾക്കു കീഴ്പ്പെടുന്ന ഒരു ജീവിതരീതി കോയസ്സൻെറ കുട്ടിക്കാലം അനുഭവിക്കുന്നു. ഇതിൻെറ തുടർച്ചയായിട്ടാണ് പരപ്പനങ്ങാടിയിലെ പാർപ്പിടത്തിനു സമീപമുള്ള കോടതി കഥയിൽ പ്രത്യക്ഷപ്പെടുന്നത്. കോടതിയിലെല്ലാം കറുത്ത നിറമുള്ള കുപ്പായമിട്ടവർ. കോടതിയുടെ ജനാലകളിലും മേൽക്കൂരയിലും കറുത്ത നിറത്തിലുള്ള അരിപ്രാവുകൾ. കറുപ്പ് ശിക്ഷയുമായും മരണവുമായും ബന്ധപ്പെടുത്തി മനുഷ്യനു നല്കാൻ കഴിയുന്ന ഏററവും വലിയ താക്കീതായിരിക്കാം. പയറുപാടങ്ങളിൽനിന്ന് പ്രാവുകളെ ഭയപ്പെടുത്തിയോടിക്കാൻ മരിച്ച കാക്കയുടെ കറുപ്പു തൂവലുകൾ അവർ തൂക്കിയിടുന്നുണ്ട്. ഇതേ കറുപ്പു തൂവലുകൾ പിന്നീടൊരിക്കൽ കൂടി പുസ്തകത്തിൽ പ്രത്യക്ഷപ്പെടുന്നുണ്ട്, വിജനമായ കോടതിവരാന്തയിൽ പൊഴിഞ്ഞു കിടക്കുന്ന കറുത്ത അരിപ്രാവിൻെറ തൂവലുകളായി. ഏകാന്തദുഃഖങ്ങളെപ്പോലെ നീതിയുടെ നിശ്ശബ്ദമായ വരാന്തയിൽ അവ പൊഴിഞ്ഞു വീണു കിടക്കുന്നതു നോക്കിനില്ക്കുന്ന ഒരു കുട്ടിയുടെ ചിത്രം ഒരു പുസ്തകത്തിന് വായനക്കാരനു നല്കാൻ കഴിയുന്ന വിലപിടിച്ച ഒരനുഭവമായി മാറുന്നു.

എങ്കിലും വലുതാവുമ്പോൾ തനിക്ക് ഒരു തീവണ്ടിക്കാരനാകാനാണ് ഇഷ്ടമെന്ന് കോയസ്സൻ പറയുന്നു. വർത്തമാനകാലാവസ്ഥയിലെ സയൻസിൻെറ വിലക്ഷണ വളർച്ചയെക്കുറിച്ചുള്ള ഒരു ബോധമായിരിക്കാം എഴുത്തുകാരനെ ഈ പ്രസ്താവത്തിലേക്കു കൊണ്ടുപോയത്. സയൻസിൻെറ മാർഗ്ഗവും ഉപകരണങ്ങളും പുരുഷവല്ക്കരിക്കപ്പെടുന്ന സമൂഹത്തിൻെറ വിജയചിഹ്നങ്ങളാവുന്ന ഒരവസ്ഥയിലൂടെ ജനത കടന്നുപൊയ്ക്കൊണ്ടേയിരിക്കുന്നു. കലയും മാധ്യമങ്ങളും അതിവേഗം അതിനു കീഴ്പ്പെടുമ്പോൾ സംസ്കാരത്തിൽനിന്ന് സ്ത്രീയുടെയും നന്മയുടെയും അവസാന ശബ്ദങ്ങൾപോലും ഇല്ലാതെയാവുന്നു. ചരിത്രത്തിൻെറ ഈ വർത്തമാനകാലസന്ധിയിൽ പുസ്തകത്തിൻെറ അവസാന ഭാഗങ്ങളിൽ മഞ്ഞുകാലം പ്രത്യക്ഷപ്പെടുന്നു, മരങ്ങളെല്ലാം ഇലപൊഴിക്കുന്ന കാലം. ഒടുവിൽ കോയസ്സനെ കുരുതികൊടുത്തും നിധി കൈവശപ്പെടുത്താൻ കുടുംബത്തിലെ കാരണവരായ മൂത്താപ്പ തീരുമാനിക്കുന്നു. അതോടെ നിദ്രയിലും ജാഗ്രതയിലും ഒരുപോലെ പേടിസ്വപ്നങ്ങളുടെ തടവുകാരനായി. ശാപങ്ങൾക്ക് ഇടംപിടിക്കാനുള്ള ഒരു പൂങ്കമ്പു മാത്രമായി മാറിപ്പോവുന്ന കോയസ്സനു നേരെ പഴയ മൊയമ്മതാലിക്കാക്കയുടെ ഭ്രാന്തിൻെറ ചങ്ങലകൾ നീളുന്നു. ചരിത്രത്തിൻെറ ഈ ദുരന്ത ദർശനത്തിൻെറ പ്രകൃതിപാഠമെന്താണ്? മരങ്ങൾ മഞ്ഞുകാലത്ത് ഇലപൊഴിക്കുന്നതെന്തിനാണ്? ഉത്തരമില്ലാത്ത അനുഭവങ്ങളാണിവ.

അങ്ങനെ പ്രകൃതി ഋതുവാകുന്ന ഒരു മഴക്കാലത്ത് ആരംഭിച്ച ഈ കഥ ഇലകൾ പൊഴിയുന്ന മഞ്ഞുകാലത്ത് അവസാനിക്കുന്നു. മഴയിലൂടെ പ്രകൃതിയും സ്ത്രീയിലൂടെ സംസ്കാരവും പ്രയാണം തുടർന്നുകൊണ്ടേയിരിക്കും. ഓരോരോ കാലഘട്ടത്തിൽ ആധിപത്യത്തിൻെറ പുതിയ ബിംബങ്ങൾ മുളച്ചുവരികയും വിപ്ളവങ്ങളിലും കലാപങ്ങളിലും അവ ഒഴുകിപ്പോവുകയും ചെയ്യും. വീണ്ടും മഴയായും മഞ്ഞായും പ്രകൃതി ആവർത്തിക്കപ്പെട്ടുകൊണ്ടിരിക്കും. എല്ലാ പ്രളയത്തിനും മീതെയായി കലാകാരൻ കണ്ടെത്തുന്ന പാഠങ്ങൾ ബാക്കിയാവും.

ഇപ്പോഴും എപ്പോഴും കലയുടെ അജ്ഞാതമായ ഉറവുകളെപ്പററി ചപലവിസ്മയം കൊള്ളുന്ന എനിക്കാണെങ്കിൽ ഇതു മറെറാരു പാഠം. മനസ്സിലെ സർഗ്ഗാത്മക ഭൂമികളോട് നിർത്താതെ സ്നേഹത്തോടെ സംസാരിച്ചുകൊണ്ടേയിരിക്കുക. അവ നൂറുമേനിതന്നെ വിളവു തരും. അതായിരിക്കാം എല്ലായ്പോഴും ശരി. നെൽപ്പാടങ്ങൾ മനുഷ്യത്വത്തിൻെറ വാക്കുകൾക്കുവേണ്ടി കാത്തിരിക്കുകയാവാം.

---

ദൈവത്തിൻെറ കണ്ണ്
രചന: എൻ.പി. മുഹമ്മദ്
പ്രസാധനം: എസ്.പി.സി.എസ്



17-ാം പേജിൽ നിന്നും തുടർച്ച

പ്രാതലുമായി ഞങ്ങൾ ചെന്നപ്പോഴാണ് ഉദയനെ അവസാനമായി കണ്ടത്. സംസാരിക്കുവാൻ നന്നേ വിഷമമായിരുന്നു. വെറും നാലഞ്ചു വാക്കുകൾ മാത്രം പറഞ്ഞു. രണ്ടു മിനിട്ടിനുള്ളിൽ പുറത്തുപോകുവാൻ രാധാകൃഷ്ണൻ അടക്കമുള്ള പൊലീസുകാർ പറയുകയും ചെയ്തു''-ഉദയൻെറ ജ്യേഷ്ഠന്മാരായ മഹേന്ദ്രൻെറയും രാജേന്ദ്രൻെറയും വാക്കുകൾ ശ്രദ്ധിക്കുക.

എന്നിട്ടും, പൊലീസിൻെറ ആത്മഹത്യാവാദത്തിന് പിന്തുണ നൽകുവാൻ പ്രാദേശിക കക്ഷി നേതാക്കൾ അനവധി. കല്ലടിക്കോടിലെ കേരള കോൺഗ്രസ് (മാണി) നേതാവ് കുരുവിള പറയുന്നു: ''ഉദയനെ പൊലീസുകാർ മർദ്ദിച്ചുവോ എന്ന് പറയുവാൻ എനിക്കു നേരിട്ട് അറിവൊന്നുമില്ല. തലേദിവസം ചാരായഷാപ്പിൽ വച്ച് മർദ്ദനമേററ്, കൈകൾ പിന്നോക്കംകെട്ടി നാട്ടുകാരുടെ മുൻപാകെ ആണ് ഉദയനെ പൊലീസിൽ ഏല്പിച്ചത്. അപമാനഭാരത്താൽ ആളുകൾ ആത്മഹത്യ ചെയ്യും. സമൂഹത്തിൻെറ മുമ്പിൽ നല്ലവനായി ജീവിക്കണമെന്ന മൂല്യം നാട്ടുകാരുടെ മുമ്പിൽ അപമാനിതനായ ഉദയന് നഷ്ടപ്പെട്ടു. ചാരായഷാപ്പിൽ വച്ച് നല്ല സ്ഥാനത്തുതന്നെ ഉദയന് ഇടി കിട്ടിയിട്ടുണ്ട്. മരിക്കാനതു മതി. പൊലീസ് സ്റേറഷനിൽ ഉച്ചവരെ രാഷ്ട്രീയക്കാരും പത്രക്കാരും അടക്കം പലരും പോയിരുന്നു. അവരാരും ഉദയനെ മർദ്ദിക്കുന്ന ശബ്ദമൊന്നും കേട്ടുമില്ല...!''

രാധാകൃഷ്ണൻെറ മരണത്തിനുശേഷം ഭീതി പടർത്തിയ പൊലീസും ജില്ലാ കളക്ടർ അടക്കമുള്ള മററ് അധികൃതരും, ഉദയൻെറ ലോക്കപ്പ് മരണത്തിന് ഉത്തരവാദികളായവരെയും ഒന്നും ചെയ്തിട്ടില്ല-ഇതെഴുതുന്ന ഫെബ്രുവരി രണ്ടുവരെയും. ഉദയൻെറ ലോക്കപ്പ് മരണം നടന്ന ജനുവരി 20-ന് അഡീഷണൽ എസ്.ഐ. രാധാകൃഷ്ണൻ അടക്കമുള്ളവരെ സസ്പെൻറ് ചെയ്തതായി പൊലീസ് സൂപ്രണ്ട് പറഞ്ഞത് പത്രത്തിൽ വന്നു. എന്നാൽ, അതിനടുത്ത ദിവസം, രാധാകൃഷ്ണൻെറ മരണത്തിനുശേഷം സസ്പെൻഷൻ വാർത്ത തെററാണെന്നും ആരെയും സസ്പെൻറ് ചെയ്തിട്ടില്ലെന്നും തൃശ്ശൂരിൽനിന്നും സ്ഥലത്തെത്തിയ ഡി.ഐ.ജി തിരുത്തിപ്പറഞ്ഞു. സസ്പെൻഷനിലിരിക്കുന്ന ഒരാൾ. മരിച്ചാൽ, ബന്ധുക്കൾക്ക് ലഭിക്കുന്ന ആനുകൂല്യം കുറയും എന്നതു മാത്രമല്ല ഇതിനു കാരണം. മറിച്ച്, തലേന്ന് (ജനു.20) സസ്പെൻഷനിലായ രാധാകൃഷ്ണൻ, സംഘർഷമുള്ള കല്ലടിക്കോട് എങ്ങനെ, എന്തുകൊണ്ട് അടുത്തദിവസം (ജന.21) കൃത്യനിർവഹണത്തിന് എത്തിച്ചേർന്ന് മരണമടഞ്ഞു എന്ന ചോദ്യത്തെ മറികടക്കുകയും ചെയ്യാം. കൂടാതെ, കൃത്യനിർവ്വഹണത്തിനിടയിൽ മരണമടയുന്ന.... (അതും ''അക്രമാസക്തരായ ജനക്കൂട്ടത്തിൻെറ മർദ്ദനമേററ്'') ഒരു പൊലീസുദ്യോഗസ്ഥൻെറ ആശ്രിതർക്ക് ലഭിക്കുക കനത്ത ആനുകൂല്യമാണുതാനും. അതേസമയം, കുട്ട നിർമ്മിച്ച് ഉപജീവനം കഴിക്കുന്ന അധഃകൃത വർഗ്ഗക്കാരായ ഉദയൻെറ 90 വയസ്സുകഴിഞ്ഞ പിതാവായ കൃഷ്ണസ്വാമിക്ക് ചില്ലിക്കാശ് നല്കിയിട്ടുമില്ല. പൊലീസ് സൂപ്രണ്ട് ജനങ്ങളുടെ മുൻപാകെ വാഗ്ദാനം നൽകിയിട്ടും!

## ചാമ്പലായ ചാരായഷാപ്പ്

സംഭവ പരമ്പരയ്ക്ക് തുടക്കമിട്ട കാഞ്ഞിരപ്പുഴ കനാലിന് ഇടതുവശമുള്ള സണ്ണിയുടെ ചാരായഷാപ്പ് ഇന്ന് അവിടെയില്ല. ഉള്ളത് പാടെ കത്തിച്ചാമ്പലായ അവശിഷ്ടം മാത്രം. പരിസരനിവാസികൾ എന്ന് രേഖപ്പെടുത്തിയ ''സാമൂഹ്യവിരുദ്ധ പ്രവർത്തനങ്ങൾക്ക് നേതൃത്വം നല്കുന്ന അനധികൃത ചാരായഷാപ്പ് എടുത്തുമാററുക'' എന്ന പുതിയ ബോർഡും ചാമ്പലായ ചാരായഷാപ്പിനു മുന്നിൽ വന്നു.

കല്ലടിക്കോടിലെ ഈ സംഭവ വികാസങ്ങൾ എങ്ങനെ തടയാമായിരുന്നു എന്ന ചോദ്യത്തിന് പ്രസക്തിയുണ്ട്. ആദ്യമായി ഉദയൻ ലോക്കപ്പിൽ വച്ച് മരണമടയരുതായിരുന്നു. പക്ഷെ, ലോക്കപ്പ് മരണം ഒരു വാർത്താപ്രാധാന്യം പോലും ഇല്ലാത്തവിധം സർവ്വസാധാരണമായിത്തീർന്നിരിക്കുന്ന കേരളത്തിൽ ഉദയൻെറ മരണം ഒരു ഒററപ്പെട്ട സംഭവമല്ല. ഉദയൻെറ മരണശേഷം ജില്ലാ കളക്ടറും പൊലീസ് സൂപ്രണ്ടും മററും മണ്ണാർക്കാട് സ്റേറഷനിലെത്തുകയുണ്ടായി. സ്ഥലത്തെ കക്ഷി രാഷ്ട്രീയ നേതാക്കളെയും മററും തൂങ്ങിനില്ക്കുന്ന ജഡം കാണിച്ച് ആത്മഹത്യാവാദത്തിന് അവരുടെയെല്ലാം പിന്തുണ നേടുവാനാണ് ഈ ഉദ്യോഗസ്ഥന്മാരെല്ലാം വ്യാപൃതരായിരുന്നത്. അങ്ങനെയല്ലായിരുന്നെങ്കിൽ അതിനടുത്ത ദിവസം (ജനു.21) ശക്തമായ പൊലീസ് അകമ്പടിയോടെ



തീവച്ചു നശിപ്പിച്ച ചാരായഷാപ്പ്

ചാരായഷാപ്പു കത്തിച്ചത് ഉദയനെ പിടികൂടിയ ജനു.19-ന് ആയിരുന്നില്ല. ഉദയൻെറ മൃതദേഹം കല്ലടിക്കോട് എത്തിയ ജനു.21-ന് സംഘർഷമുണ്ടായ രാത്രിയിലാണെന്ന് സണ്ണിയുടെ ജ്യേഷ്ഠനായ ജോർജ്ജ് കലാകൗമുദിയോട് പറഞ്ഞു. ആരാണ് കത്തിച്ചതെന്നും, പരിസര നിവാസികളുടേതായ ബോർഡു വച്ചത് ആരാണെന്നും സമീപത്തുള്ളവരടക്കം ആർക്കും അറിയില്ല.

ചാരായഷാപ്പുടമയായ സണ്ണിയാകട്ടെ, ജനു.21-ന് രാത്രി മുതൽ ഒളിവിലാണത്രെ. പക്ഷെ, ഉദയൻ ലോക്കപ്പിൽ വച്ച് മരിച്ച ജനു.20-ന് മദ്ധ്യാഹ്നം 12 മണിയോടെ സണ്ണി പൊലീസ് ആവശ്യപ്പെട്ട പ്രകാരം മണ്ണാർക്കാട് പൊലീസ് സ്റേറഷനിലേക്ക് പോയിരുന്നുവെന്ന് ജോർജ്ജ് പറഞ്ഞു. പൊലീസ് റിക്കാർഡിൽ പരാതിക്കാരനല്ലാത്ത സണ്ണിയെ എന്തിന് പൊലീസ് സ്റേറഷനിൽ വിളിച്ചുവരുത്തിയെന്ന ചോദ്യത്തിന് ഉത്തരമില്ല.

ഉദയൻെറ കൈയിൽ 50 രൂപയുടെ 40 കള്ളനോട്ടുകളോ കളി (''ടോയ്'') നോട്ടുകളോ ജനു.19-ന് കണ്ടെടുത്തുവെന്നത് വാസ്തവമാണ്. പൊലീസിനു പുറമേ കല്ലടിക്കാരായ നാട്ടുകാരും ഇത് കണ്ടിട്ടുണ്ട്.

കല്ലടിക്കോട്ടു കൊണ്ടുപോയി മൃതദേഹം മറവു ചെയ്യുവാനുള്ള വ്യക്തമായ നിർദ്ദേശം അവർ നൽകുമായിരുന്നു. പക്ഷെ, പ്രകോപനം അവർ പ്രതീക്ഷിച്ചത് മണ്ണാർക്കാടായിരുന്നു; ഗ്രാമപ്രദേശമായ കല്ലടിക്കോടിലായിരുന്നില്ല. അതിനാലാണ്, മൃതദേഹം പൊലീസ് അകമ്പടിയില്ലാതെ ഉദയൻെറ ബന്ധുക്കൾ തന്നെ കല്ലടിക്കോട്ടേക്ക് കൊണ്ടുപോകണമെന്നു തീരുമാനിച്ചതും കല്ലടിക്കോട്ടെ ഗ്രാമവാസികൾ അതിൽ പ്രകോപിതരായിത്തീർന്നതും. ശ്രദ്ധിക്കേണ്ട വസ്തുത, ഈ തീരുമാനം എടുത്തത് മണ്ണാർക്കാട് സബ്-ഇൻസ്പെക്ടറുടെ അഭാവത്താൽ മരണമടഞ്ഞ അഡീഷണൽ എസ്.ഐ.രാധാകൃഷ്ണൻ തന്നെയായിരുന്നുവെന്നതാണ്. അതുപോലെ, കല്ലടിക്കോട് ആംബുലൻസ് തടഞ്ഞിട്ടുവെന്ന വിവരം ലഭിച്ചതിനെത്തുടർന്ന് വെറും അഞ്ചാറു പൊലീസുകാരെയും കൂട്ടി അവിടെ പോകുവാനുള്ള തീരുമാനമെടുത്തതും രാധാകൃഷ്ണൻ തന്നെ. കൈവിട്ടുപോയ സംഭവവികാസങ്ങൾ ജില്ലാ പൊലീസ് സൂപ്രണ്ട്, ഡെപ്യൂട്ടി സൂപ്രണ്ട് തുടങ്ങിയവർ അറിഞ്ഞ് കല്ലടിക്കോട്ട് എത്തുന്നതോ, രാധാകൃഷ്ണൻെറ മരണവിവരം ലഭിച്ചതിന് ശേഷവും!

21-ാം പേജിൽനിന്നും തുടർച്ച

ക്കുന്നു! അങ്ങനെയൊരു അക്രമ സംസ്കാരത്തിൽ ഇവിടത്തെ കുഞ്ഞുങ്ങൾ ജനിക്കുന്നു; വളരുന്നു; അവരുടെ വ്യക്തിത്വം വികസിക്കുന്നു. ഇത്തരത്തിലുള്ളൊരു സ്ഥിതിവിശേഷത്തിനുത്തരവാദികളായവർ, പ്രസ്ഥാനങ്ങൾ, സംഘടനകൾ, സ്ഥാപനങ്ങൾ ആരുടെതാണെങ്കിലും അവർ തങ്ങളുടെ പ്രവർത്തനശൈലികളെ പുനഃവിചിന്തനം ചെയ്യണം; ചെയ്തേ തീരൂ. "കരാറെ ക്ളബ്ബുകളും കളരിപ്പയററും" പ്രോത്സാഹിപ്പിക്കുംവിധമുള്ള സംസ്കാരം നമ്മെ എവിടെക്കൊണ്ടെത്തിക്കും? സാമൂഹ്യ നന്മ ലാക്കാക്കി പ്രവർത്തിക്കുന്ന മതധർമ്മ സ്ഥാപനങ്ങൾക്കും പൗരബോധമുള്ള ജനസംഘടനകൾക്കും പ്രസ്ഥാനങ്ങൾക്കും, രാഷ്ട്രീയ പാർട്ടികൾക്കും ഇവിടെയെന്തെങ്കിലും ചെയ്യാനുണ്ടോ? ഇന്ന് സംസ്ഥാനത്തു നടക്കുന്ന സംഘട്ടനങ്ങളുടെയും, അതുമൂലമുണ്ടാകുന്ന പലവിധ പ്രശ്നങ്ങളുടെയും പിന്നിൽ 30-35 ശതമാനത്തിലും രാഷ്ട്രീയം പ്രത്യക്ഷമായി കലരുന്നുവെന്നതു വേദനാജനകമാണ്. രാഷ്ട്രീയമില്ലാത്ത വിദ്യാർത്ഥി സമരങ്ങളും സംഘട്ടനങ്ങളും ഇല്ലെന്നുതന്നെ പറയാം.

സമൂഹത്തിൻെറ അടിത്തറ കുടുംബമാണ്. ആ കുടുംബാന്തരീക്ഷത്തിലുള്ള പാവനതയിലും മൂല്യശോഷണം വന്നുഭവിച്ചാലോ? സമൂഹംതന്നെ അധോഗതിയിലായിത്തീരുന്നു. ധാർമ്മികവും മതപരവുമായിട്ടുള്ള-തലമുറകൾ കാത്തുസൂക്ഷിച്ചുപോന്ന-മൂല്യങ്ങൾ എവിടെപ്പോയി? അച്ഛനമ്മമാർക്കും അദ്ധ്യാപകർക്കും അറിവുള്ളവർക്കും ഉത്തരവാദിത്വങ്ങളില്ലേ ഇവിടെ? അയൽപക്കക്കാരും വീട്ടംഗങ്ങളും വരെ പിഞ്ചുബാലികമാരെ ലൈംഗിക വൈകൃതങ്ങൾക്കിരയാക്കിയാലോ? 1990-ൽ റിപ്പോർട്ടു ചെയ്യപ്പെട്ട 79 ബലാൽസംഗ കേസുകളിൽ ഉൾപ്പെട്ട കുററവാളികളിൽ 48 പേരും കുടുംബസുഹൃത്തുക്കളോ ബന്ധുക്കളോ ആണെന്ന് ഒരു പഠനം വ്യക്തമാക്കുന്നു. 1989-ൽ രജിസ്ററർ ചെയ്ത 132 കേസുകളിൽ 68 പേർ അയൽപക്കക്കാരും 64 പേർ ബന്ധുക്കളോ സുഹൃത്തുക്കളോ ആയിരുന്നുവെന്നു പഠനം വ്യക്തമാക്കുന്നു. എന്താണീ കേൾക്കുന്നത്? പിഞ്ചു ബാലികമാർ വരെ സുരക്ഷിതരല്ലാത്ത ഒരു സമൂഹത്തിൽ കാണുന്ന ഇത്തരം പൈശാചിക ആക്രമണ പ്രവർണതയ്ക്കെതിരെ എന്തുകൊണ്ട് ഇവിടത്തെ ജനങ്ങൾ കണ്ണടയ്ക്കുന്നു?

ഇനിയും കണ്ണടച്ച് ഇരുട്ടാക്കിയിട്ടു കാര്യമില്ല. ഇവിടെ ആരും ആരേയും കുററം പറയുന്നില്ല-പറഞ്ഞിട്ട് കാര്യവുമില്ല. ആ നിലയ്ക്ക് 'ഒരു തിരികത്തിക്കാനാവുമോ'യെന്ന് പരിശോധിക്കുക. കുററത്തെ നിയന്ത്രിക്കാനും കുററവാളികളെ ശിക്ഷിക്കാനും ആവശ്യമായ സംവിധാനം സൃഷ്ടിക്കാൻ ഇനിയും നാം മടിക്കരുത്. നിയമങ്ങൾ മാററണമെങ്കിൽ അതിന് നാം തയ്യാറാവണം. 1860-ലെ ഇന്ത്യൻ ശിക്ഷാനിയമവും 1872-ലെ ഇന്ത്യൻ തെളിവ് നിയമവും ഇനിയും നാം കൊണ്ടുനടക്കണോ? ഒന്നേകാൽ നൂററാണ്ടു മുമ്പുണ്ടാക്കിയ ആ നിയമങ്ങൾ "കാഴ്ചബംഗ്ളാവിലെ അമൂല്യ വസ്തുക്കളുടെ" ഇടയിൽ വയ്ക്കേണ്ട സമയം കഴിഞ്ഞിരിക്കുന്നു. അത്തരത്തിലുള്ള നിയമങ്ങൾ വച്ച് ആധുനിക യുഗത്തിലുള്ള കുററകൃത്യങ്ങളെ നിയന്ത്രിക്കാൻ ശ്രമിക്കുന്നത് ഏററവും ലളിതമായ ഭാഷയിൽ പറഞ്ഞാൽ ക്രൂരവും വിഡ്ഢിത്തവുമാണ്. "ക" സംസ്കാരത്തിൽ മനുഷ്യർ ചെയ്യുന്നതൊന്നും കുററമായിക്കാണാൻ പററാത്തൊരു നിയമം വച്ചുകൊണ്ടെങ്ങനെ കാര്യങ്ങളെ നേരെയാക്കാനാവും? ഒന്നേകാൽ നൂററാണ്ടു മുമ്പൊക്കെ ആ നിയമം മതിയായിരുന്നിരിക്കാം. എന്നാൽ ഇന്നതുകൊണ്ടെന്തു പ്രയോജനം? 21-ാം നൂററാണ്ടിലെ കുററങ്ങൾ ഇന്നത്തേക്കാൾ സങ്കീർണ്ണതയും സാങ്കേതികത്വവും നിറഞ്ഞതായിരിക്കും. അണ്വായുധങ്ങളുടെയും സാററലൈററുകളുടെയും യുഗത്തിൽ കത്തികൊണ്ടു കുത്തിക്കൊല്ലുന്നവരേയും കായക്കുല മോഷ്ടിക്കുന്നവരേയും കള്ളുകുടിച്ചാഭാസത്തരം കാണിക്കുന്നവരേയും പിടിച്ച് ശിക്ഷിപ്പിക്കാനായി സൃഷ്ടിച്ച 1860-ലെ ശിക്ഷാനിയമത്തിനെന്ത് പ്രസക്തിയാണുണ്ടാവുക?



43-ാം പേജിൽനിന്നും തുടർച്ച

എന്തിന്, നമ്മുടെ ഏററവും പുതിയ നിരൂപകർപോലും ഇതിൽനിന്നു മുക്തരല്ല. ഇന്ന് നോവലുകളാണ് നമ്മുടെ മഹാകാവ്യങ്ങൾ. പദ്യത്തിലല്ല ഗദ്യത്തിലാണെന്നു മാത്രം. പടുകൂററൻ മഹാകാവ്യങ്ങളെഴുതാതെ കൊച്ചുകവിതകളെഴുതി സാഹിത്യകാരന്മാർ മഹാകവികളാകുന്ന ഇന്ന് ഗദ്യത്തെ സംബന്ധിച്ചിടത്തോളം നോവലെഴുതാതെ ഒരെഴുത്തുകാരൻ മഹാനായ ഒരു സാഹിത്യകാരനായി ഗണിക്കപ്പെടുന്നില്ല. നോവൽ എത്ര വലുതാകുന്നുവോ അത്രയും നല്ലത് എന്നും വിശ്വാസമുണ്ട്. നമ്മുടെ ഏററവും പുതിയ നിരൂപകർക്കുപോലും നോവലാണ് യഥാർത്ഥ സാഹിത്യരൂപം. "ചെറുകഥ ഒരു വെറും ലൈററ്വെയ്ററ് മാത്രമാണ്. അതിന് ഒരിക്കലും ജീവിതത്തെ അതിൻെറ സാകല്യഭാവത്തിൽ ചിത്രീകരിക്കാൻ കഴിയില്ല" എന്ന് ശ്രീ. എസ്. ഗുപ്തൻനായർ മാത്രമല്ല പുതിയ നിരൂപകരും വിശ്വസിക്കുന്നുണ്ട്. നോബൽ പ്രൈസടക്കമുള്ള പുരസ്കാരങ്ങൾ ലഭിക്കുന്ന കവിതാഗ്രന്ഥങ്ങളെല്ലാംതന്നെ കൊച്ചുകവിതകളുടെ സമാഹാരങ്ങളാണ്. ഈ കൊച്ചു കവിതകളിൽ "മഞ്ഞുതുള്ളിയിൽ കാനനമെന്നപോലെ ജീവിതം അതിൻെറ സമസ്തഭാവങ്ങളിലും പ്രതിഫലിച്ചു നില്ക്കുന്നുണ്ടെന്നാണ് നമ്മുടെ നിരൂപകർ പറയുക—ഞാൻ ചോദിക്കട്ടെ, കഷ്ടിച്ച് ഒരു പേജില്ലാത്ത കവിതയിൽ ജീവിതത്തെ അതിൻെറ പൂർണ്ണഭാവങ്ങളിൽ പ്രതിഫലിപ്പിക്കാൻ കഴിയുമെങ്കിൽ എട്ടോ പത്തോ പേജുവരുന്ന ഒരു ചെറുകഥയിൽ അത് കഴിയില്ല എന്ന് എങ്ങനെ പറയാൻ കഴിയും? നോവലിനോട് തുലനം ചെയ്യുമ്പോൾ ചെറുകഥ ഒരു താഴ്ന്ന സാഹിത്യരൂപമാണ് എന്നു പറയുന്ന നമ്മുടെ സാഹിത്യകാരന്മാർതന്നെയാണ് കഴിഞ്ഞ എത്രയോ കാലമായി ഇന്ത്യൻ ഭാഷകളിൽ ഏററവും വികസിച്ച കഥാശാഖകളുള്ളത് മലയാളത്തിലും ബംഗാളിലുമാണെന്ന് നമ്മോടു പറഞ്ഞിട്ടുള്ളത്. നമ്മുടെ കഥകൾ വളരെ മഹത്താണെന്നും അവർ പറയാറുണ്ട്. പക്ഷേ, പുരസ്കാരങ്ങളുടെ കാര്യം വരുമ്പോൾ ഇവിടെ കഥ ഏററവും പിറകിലാണ്.

മരണം ഏതൊരു എഴുത്തുകാരൻെറയും ശക്തമായ പ്രചോദനവും സാന്നിദ്ധ്യവുമാണ്. വിശ്വസാഹിത്യമായാലും പ്രാദേശിക സാഹിത്യമായാലും.

ഏററവും ഒടുവിലായി പ്രസിദ്ധീകരിച്ച ശവദാഹംപോലെയുള്ള കഥകളിൽ മരണത്തിൻെറ സാന്നിദ്ധ്യം തിരിച്ചറിയാം— ഒരു മനുഷ്യൻെറ ആത്യന്തികസത്യമായ മരണത്തെക്കുറിച്ചുള്ള കൺസെപ്ററ്...

ഉ: മരണം ഒരു വാറണ്ട് ശിപായിയെപ്പോലെ നിങ്ങളുടെ സമ്മതം ചോദിക്കാതെ കടന്നുവരുന്നു എന്ന് ഞാൻ യാത്ര എന്ന എൻെറ പ്രഖ്യാതമായ കഥയിൽ പറയുന്നുണ്ട്.

സഹയാത്രികരിൽ കോവിലനാണ് ഇഷ്ടപ്പെട്ട കാഥികൻ എന്നു പറയുകയുണ്ടായല്ലോ. എന്തുകൊണ്ട് കോവിലൻ?

ഉ: കോവിലനു പകരം വയ്ക്കാൻ മറെറാരു കഥാകൃത്തും ഇന്നുവരെ മലയാളത്തിലുണ്ടായിട്ടില്ല. ശക്തിയുടെ കാര്യത്തിൽ കോവിലനെ വെല്ലാനും മറെറാരാളുണ്ടായിട്ടില്ല.

ഏററവും വലിയ പൊതുജനമാദ്ധ്യമമായ സിനിമയെക്കുറിച്ച്...

ഉ: ജനങ്ങളെ വളരെ എളുപ്പത്തിൽ സ്വാധീനിക്കുന്ന ഏററവും ശക്തമായ ഒരു കലാരൂപമാണല്ലോ സിനിമ. കാലഘട്ടത്തിൻെറ കല എന്നും അതിനെക്കുറിച്ചു പറയാം. ഒരുകാലത്ത് ധാരാളം സിനിമ കണ്ടിരുന്നു. പല കാരണങ്ങളാലും ഇപ്പോൾ കുറവാണ്.

ചാഞ്ഞ വെയിലിലേക്കിറങ്ങുമ്പോൾ ടി. പത്മനാഭൻ ഒടുവിലായി പറഞ്ഞ വാക്കുകൾ വിശാലമായ അകത്തളത്തിൽനിന്നു വലിയ മുഴക്കത്തോടെ പുറത്തേക്കു തെറിച്ചുവീഴുന്നതായി എനിക്കു തോന്നി: "വാക്കും പ്രവൃത്തിയും തമ്മിൽ വ്യത്യാസമുണ്ടാകരുതെന്ന് എന്നുമെന്നും വിശ്വസിച്ചു പോന്നിട്ടുണ്ട്. ഈ വിശ്വാസമനുസരിച്ചാണ് ഇന്നുവരെയും ജീവിച്ചു വന്നിട്ടുള്ളത്." അറിയാത്തവർ ധിക്കാരിയുടെ കാതലായി തെററിദ്ധരിച്ചാലും ടി. പത്മനാഭനെന്ന എഴുത്തുകാരൻെറ കാതലും ഈ വ്യക്തിത്വംതന്നെ.





എം. കൃഷ്ണൻനായർ



# സാഹിത്യവാരഫലം

"എന്നാൽപ്പിന്നെ അവ [കഥാപാത്രങ്ങൾ] യഥാർത്ഥ മനുഷ്യരല്ലാതെയായി മാറും. വെറും അമൂർത്താവസ്ഥകൾ. യഥാർത്ഥ മനുഷ്യർ പല അംശങ്ങളാൽ നിർമ്മിക്കപ്പെട്ടവരാണ്. അവർക്കു പരസ്പര വിരുദ്ധവും കൂട്ടിയടിക്കുന്നതുമായ ആവേഗങ്ങളുണ്ട്. അവയെ നിങ്ങൾ പരിഗണിച്ചില്ലെങ്കിൽ ലോകത്തിൻെറ വിശ്വാസ്യമായ ചിത്രം നല്കാൻ കഴിയുന്നതെങ്ങനെ? മനുഷ്യജീവികളെന്നു തിരിച്ചറിയാൻ വയ്യാത്ത മട്ടിൽ അവയ്ക്കു രൂപപരിവർത്തനം വരുത്താൻ നിങ്ങൾക്ക് അധികാരമുണ്ടോ?"

നവീന നോവലിൻെറ സ്രഷ്ടാക്കളിൽ പ്രമുഖനെന്നു നിരൂപകരെല്ലാം സമ്മതിക്കുന്ന ഓസ്ട്രിയൻ നോവലിസ്ററ് ഹെർമാൻ ബ്രോഹ് (Hermann Broch 1886-1951) ഏലീയാസ് കാനേററി എന്ന ബൾഗേറിയക്കാരനായ നോവലിസ്ററിനോടു ചോദിച്ചതാണിത്. "ഔറേറാ ദേഫേ" (Auto da Fe) എന്ന കാനേററി നോവലിൻെറ ആദ്യരൂപകമായ "Kant Catches Fire എന്ന കൈയെഴുത്തുപ്രതി വായിച്ച ബ്രോഹാണ് ഈ ചോദ്യം കാനേററിയോടു ചോദിച്ചത്. അദ്ദേഹം ബ്രോഹിനു സമുചിതമായ ഉത്തരം നല്കുന്നു. ബ്രോഹ് പിന്നെയും ചോദ്യങ്ങൾ തൊടുത്തുവിടുന്നു. കാനേററി അവയെ പ്രതിബന്ധിക്കുമാറ് ഉത്തരങ്ങൾ നല്കുന്നു. രസപ്രദമായ ഈ വിവാദം കാനേററിയുടെ ആത്മകഥയായ "The Play of the Eyes" എന്ന പുസ്തകത്തിലാണുള്ളത്. മൂന്നാമത്തെ വാല്യമാണിത്. (Picador-Spl. Price £ 3=00) ആദ്യത്തെ ഭാഗമായ "The Tongue Set Free", രണ്ടാമത്തെ ഭാഗമായ "The Torch in My Ear" ഇവയെക്കുറിച്ചു ഞാൻ മുൻപ് എഴുതിക്കഴിഞ്ഞു. ചുവപ്പിൽ മുക്കിയ സ്മരണയാണ് ഒന്നാം ഭാഗത്തിൽ. പരിചാരികയുടെ കൈയ്ക്കു പിടിച്ച് കുഞ്ഞായ കാനേററി വാതിൽ കടന്നു വന്നപ്പോൾ ഒരാൾ അവൻെറ അടുത്തെത്തി "നിൻെറ നാക്കു നീട്ട്" എന്നാജ്ഞാപിച്ചു. കാനേററി നാക്കു നീട്ടിക്കാണിച്ചപ്പോൾ അയാൾ കീശയിൽനിന്നു പിച്ചാത്തിയെടുത്തു നിവർത്തി നാക്കിൽചേർത്തുകൊണ്ടു പറഞ്ഞു "ഞങ്ങൾ നിൻെറ നാക്ക് മുറിച്ചുകളയും." പരിചാരികയും അയാളും കൂടി നടത്തിയ പ്രേമലീല വെളിയിൽ പറഞ്ഞാൽ അവൻെറ നാക്ക് മുറിച്ചുകളയുമെന്നാണ് അയാൾ ഭീഷണിപ്പെടുത്തിയത്. ഇങ്ങനെ നിശ്ശബ്ദമാക്കപ്പെട്ട നാക്ക് സ്വാതന്ത്ര്യമാർജ്ജിച്ചതെങ്ങനെയെന്നു വിവരിക്കുന്ന ഒന്നാം ഭാഗം കാനേററിയുടെ പതിനാറുവയസ്സുവരെയുള്ള ജീവിത ചിത്രീകരണം നിർവഹിക്കുന്നു. വർണ്ണോജ്ജ്വലങ്ങളായ സംഭവങ്ങളും കഥാപാത്രങ്ങളും ഹൃദയഹാരികളായിത്തീരുന്നു ഈ മാസ്ററർ പീസിൽ. "The Torch in My Ear" എന്ന രണ്ടാംഭാഗം വേറൊരു മാസ്ററർപീസാണ്. 1921 തൊട്ട് (അന്നു പതിനാറുവയസ്സ് കാനേററിക്ക്) 1931 വരെയുള്ള സംഭവങ്ങൾ വിവരിക്കുന്ന ഈ ആത്മകഥയിൽ ഓസ്ട്രിയൻ കവിയും ഉപഹാസകനും നിരൂപകനുമായ കാറൽ ക്രൗസിൻെറ (Karl Kraus 1874-1936) സ്വാധീനതയിൽ അമർന്ന കാനേററിയെ നമ്മൾ കാണുന്നു. സ്വന്തം അമ്മയോടുള്ള വിദ്വേഷം മഹാനായ നാടക കർത്താവ് ബ്രഹ്ററിനോടുള്ള വെറുപ്പ് ഇവയെയെല്ലാം അദ്ദേഹം മറച്ചുവയ്ക്കുന്നില്ല. റഷയിലെ വലിയ സാഹിത്യകാരനായ ഈസാക്ക് ബാബലിനെ (Isaac Babel 1894-1941) പരിചയപ്പെടുന്നതുവരെ ക്രൗസിൻെറ ഈ സ്വാധീനശക്തി ഉണ്ടായിരുന്നു. ദൈനംദിന ജീവിതം നല്കുന്ന പ്രത്യക്ഷസത്യത്തിൻെറ പിറകിലുള്ള പരോക്ഷസത്യത്തെ എപ്പോഴും സ്ഫുടീകരിക്കുന്ന ഈ രണ്ടാംഭാഗം രചനയുടെ തീക്ഷ്ണതയാൽ അനന്യാദൃശമത്രേ.

മൂന്നാമത്തേതും അവസാനത്തേതുമായ The play of the Eyes വായിക്കുമ്പോൾ 1981-ൽ കാനേററിക്കു നോബൽ സമ്മാനം നല്കിയത് അക്ഷരാർത്ഥത്തിൽ സമുചിതമായിയെന്നു നമ്മൾ പറയാതിരിക്കില്ല. ആ രീതിയിൽ ഇതൊരു ചിരന്തന മൂല്യമുള്ള കൃതിയായി ബ്ഭവിച്ചിരിക്കുന്നു.

മൂന്നാമത്തേതും അവസാനത്തേതുമായ "The Play of the Eyes"വായിക്കുമ്പോൾ 1981-ൽ കാനേററിക്കു നോബൽ സമ്മാനം നല്കിയത് അക്ഷരാർത്ഥത്തിൽ സമുചിതമായിയെന്നു നമ്മൾ പറയാതിരിക്കില്ല. ആ രീതിയിൽ ഇതൊരു ചിരന്തന മൂല്യമുള്ള കൃതിയായിബ്ഭവിച്ചിരിക്കുന്നു. അദ്ദേഹത്തിൻെറ നോവലിൽ ഒരു സൈനോളജിസ്ററ് (ചൈനയിലെ സംസ്കാരം, സാഹിത്യം ഇവയെക്കുറിച്ചു പഠിക്കുന്നയാൾ) തൻെറ ഗ്രന്ഥങ്ങളാകെ കത്തിച്ച് അവയുടെ നടുക്കിരുന്നു വെന്തുമരിക്കുന്നതാണല്ലോ പ്രതിപാദിച്ചിരിക്കുന്നത്. ആ ആത്മഹത്യ കാനേററിക്കു സ്വാതന്ത്ര്യത്തിൻെറ ബോധമുളവാക്കിയത്രേ. ഈ സ്വാതന്ത്ര്യത്തിനുവേണ്ടി പുസ്തകങ്ങൾ എരിച്ച

പ്പോൾ, അവയിൽനിന്ന് അഗ്നി ആളിപ്പടരന്നപ്പോൾ അദ്ദേഹത്തിനും അതനുഭവപ്പെട്ടു. സ്വന്തം പുസ്തകങ്ങൾ മാത്രമല്ല, ലോകത്താകെയുള്ള പുസ്തകങ്ങളും താൻ ചാരമാക്കിക്കളഞ്ഞുവെന്ന് കാനേററിക്കു തോന്നി. ഈ തോന്നലിനെ ആവിഷ്കരിച്ച് ഹിററ്ലറുടെ സംസ്കാര നാശനത്തെ ധ്വനിപ്പിച്ചുകൊണ്ട് കാനേററി ആത്മകഥ ആരംഭിക്കുന്നു. മണൽക്കാട്ടിലായ പ്രതീതി അദ്ദേഹത്തിന്. അപ്പോഴാണ് യാദൃച്ഛികമായി ജർമ്മൻ നാടക കർത്താവ് ബുഹ്നറുടെ (George Buchner 1824-1899) "Wozzeck" എന്ന നാടകം അദ്ദേഹം വായിക്കാനെടുത്തത്. രാത്രി മുഴുവൻ അദ്ദേഹമതു വായിച്ചു. മിന്നൽപ്പിണർ ഏററ പ്രതീതി കാനേററിക്ക്. വീണ്ടും വീണ്ടും വായിച്ചു. അതിനുശേഷം ബുഹ്നറുടെ "Lenz" എന്ന കൃതിയിലേക്കായി അദ്ദേഹത്തിൻെറ പ്രയാണം. അതോടുകൂടി തൻെറ നോവലിനെക്കുറിച്ച് അദ്ദേഹത്തിനുണ്ടായിരുന്ന അഭിമാനം തകർന്നുപോയി. ഇക്കാര്യം താൻ വിവാഹം കഴിക്കാൻപോകുന്ന യുവതിയോടു പറഞ്ഞ് കാനേററി ചാരിതാർത്ഥ്യമടയുന്നു.

എത്രയെത്ര സാഹിത്യനായകന്മാരാണ് ഈ ആത്മകഥയിൽ വന്നുനില്ക്കുന്നത്! അവരിലൊരാൾ "The Man Without Qualities" എന്ന നോവലെഴുതിയ മൂസിൽ (Robert Musil 1880-1942) ആണ്. കാനേററി ബഹുമാനിക്കുന്ന നോവലിസ്ററ്. അദ്ദേഹം 'ഔറേറാ ദേ ഫേ' എഴുതിയതിനു കാനേററിയെ അഭിനന്ദിച്ചപ്പോൾ റേറാമസ് മാനും അഭിനന്ദനസൂചകമായി കത്തയച്ചുവെന്ന് അദ്ദേഹം (കാനേററി) പറഞ്ഞു. അതോടെ മൂസിലും കാനേററിയും തമ്മിലുള്ള ബന്ധം എല്ലാക്കാലത്തേക്കുമായി അവസാനിച്ചു. "Dismissed for ever" എന്ന് കാനേററി ആത്മകഥയിൽ. "യൂലിസീസ്" എഴുതിയ ജോയിസിനെ വെറുപ്പായിരുന്നു മൂസിലിന്. 1935 ആരംഭത്തിൽ താൻ ജോയിസിനെ കണ്ടെന്ന് കാനേററി മൂസിലിനോടു പറഞ്ഞപ്പോൾ അദ്ദേഹത്തിന് ദേഷ്യം വന്നു. "You think that's important?"–"അത് പ്രാധാന്യമുള്ളതാണെന്നാണോ നിങ്ങളുടെ വിചാരം" എന്നാണ് കാനേററിയോടു മൂസിൽ ചോദിച്ചത്. "The Man Without Qualities" എന്ന നോവലിനെ ഒരാൾ വാനോളം പുകഴ്ത്തിയെന്ന് സ്നേഹിതന്മാർ മൂസിലിനോടു പറഞ്ഞപ്പോൾ അദ്ദേഹം ചോദിച്ചത് "അയാൾ പിന്നെ ആരെയാണ് സ്തുതിക്കുക?" എന്നായിരുന്നു. ബ്രോഹിന് മൂസിലിനോടു ബഹുമാനമില്ല. "കടലാസ് സാമ്രാജ്യത്തിൻെറ രാജാവ്"–"King of a paper empire" എന്നാണ് ബ്രോഹ് അദ്ദേഹത്തെ വിശേഷിപ്പിച്ചത്. കാനേററി ബ്രോഹിനോടു യോജിക്കാതെ "He had no wish to be a king and he was not one. In 'The Man Without Qualities,' Musil was a King."–"അദ്ദേഹത്തിനു രാജാവാകാൻ ആഗ്രഹമില്ലായിരുന്നു. രാജാവുമല്ലായിരുന്നു അദ്ദേഹം. The Man Without Qualities എന്നതിൽ അദ്ദേഹം രാജാവായിരുന്നു." എന്നു പറഞ്ഞു. (പുറം 172)

ആത്മകഥയുടെ രണ്ടാം ഭാഗത്തിൽ അപ്രമേയ പ്രഭാവാനായി നില്ക്കുന്നത് കാറൽ ക്രൗസാണ്. എണ്ണൂറു പുറങ്ങൾ വരുന്ന "The Last Days of



ഹെർമാൻ ബ്രോഹ്

കാളിദാസ കവിതയെ
ഉത്കട വികാരമാർന്ന്
ആദരിക്കുക;
സ്നേഹിക്കുക. ആ രണ്ടു
പ്രക്രിയകളെയും
ലയാത്മകമായ
ഭാഷയിൽ,
ആകർഷകങ്ങളായ
ബിംബങ്ങളിലൂടെ
ആവിഷ്കരിക്കുക-
ഇതാണ്
"ഉജ്ജയിനി"യുടെ
സവിശേഷത. ആ
ഉത്കട വികാരത്തെ
അനുവാചകർക്കു
ദൃഷ്ടിഗതമാക്കി
ക്കൊടുക്കുന്നു എന്നതു
വേറെ സവിശേഷത.
ഒ.എൻ.വി.കുറുപ്പിൻെറ
മാസ്ററർ
പീസായിത്തീരുമെന്നാണ്
എൻെറ വിചാരം.

Man Kind എന്ന നാടകമെഴുതിയ ഉപഹാസകൻ. "When he read aloud from it you were simply flabbergasted"–"അദ്ദേഹം അതുറക്കെ വായിച്ചപ്പോൾ കേട്ടവർ അമ്പരന്നുപോയി" എന്നാണ് കാനേററി എഴുതിയത്. ഈ മൂന്നാം ഭാഗത്തിൽ വേറൊരു മഹാവ്യക്തി സ്വാധികാരം അദ്ദേഹത്തിൽ ചെലുത്തുന്നുണ്ട്; ഡോക്ടർ സനേ. ക്രൗസിൻെറ ഛായ. പക്ഷേ അദ്ദേഹത്തിൻെറ ദോഷമൊന്നുമില്ല സനേക്ക്. അസാധാരണമായ ആധ്യാത്മിക ശക്തിയുടെ പ്രതിരൂപമായി ഈ മഹാവ്യക്തി കാനേററിയുടെ മുൻപിൽ നിന്നു. സനേ എന്നതു ശരിയായ പേരല്ല. Avraham ben Yitshak എന്ന പ്രസിദ്ധനായ ഹീബ്രു കവിയായിരുന്നു അദ്ദേഹം. (ബെൻ യിത്ഷാക്കിൻെറ [1883–1950] ചില കാവ്യങ്ങൾ ഞാൻ വായിച്ചിട്ടുണ്ട്. ഒരു ചെറിയ കാവ്യം എടുത്തെഴുതാം. 'Whose Dawn എന്ന് അതിൻെറ പേര്.

'Whose dawn did the cock proclaim?
And the darkness reiterated his
wheezing fanfare; and your feeble hand
that shielded your eyes from the sun's
might-but no sun had come. The
mouth and the hand-both had lied.')

ഗബ്രിയേൽ മാലാഖയായിട്ടാണ് കാനേററി ഈ മഹാപുരുഷനെ കാണുന്നത്. എല്ലാ ദിവസവും രണ്ടുമണിക്കൂർ നേരം കാനേററിയും സനേയും തമ്മിൽ സംസാരിക്കും. മൂസിലിൻെറ നോവലിലെ ആയിരം പുറങ്ങളും സനേയുമായി നടത്തിയ നൂറു സംഭാഷണങ്ങളും. ഇവ തമ്മിൽച്ചേരുമ്പോൾ കാനേററിക്കു മഹാഭാഗ്യം. 1937-ൽ അമ്മ മരിക്കുന്നതോടെ കാനേററിയുടെ ആത്മകഥ അവസാനിക്കുന്നു. ഒന്നാം ഭാഗത്തിൽ നാക്കിനു പ്രാധാന്യം. രണ്ടാമത്തേതിൽ കാതിനു പ്രാധാന്യം. മൂന്നാം ഭാഗത്തിൽ കണ്ണുകൾക്കു പ്രാധാന്യം. നേത്രലീലയാണെവിടെയും. ബാബലിന് "ദാഹിക്കുന്ന കണ്ണുകൾ." ജർമ്മൻ നാടക കർത്താവും നോവലിസ്ററുമായ വെർഫലിന് (Franz Werfel 1890-1945) സ്ഫോടാനാത്മകങ്ങളായ കണ്ണുകൾ. അന്ന എന്നൊരു സുന്ദരിക്കു അപകടം പിടിച്ച കണ്ണുകൾ. അവൾ അവ ആരുടെയെങ്കിലും ശരീരത്തിൽ വ്യാപരിപ്പിച്ചാൽ പൂച്ച നൂൽപ്പന്തുകൊണ്ടു കളിക്കുന്ന പ്രതീതിയാണ് മററുള്ളവർക്ക്.

തീക്ഷ്ണതയാർന്ന രചനയാണു കാനേററിയുടേത്. അതിനു മൃദുത്വം വളരെക്കുറയും എങ്കിലും ഈ ശതാബ്ദത്തിലെ മഹാഗ്രന്ഥമായും മഹദ്ഗ്രന്ഥമായും ഞാൻ ഈ ആത്മകഥയെ കാണുന്നു.

☆ ☆ ☆

കാനേററി പറഞ്ഞത്:- "വാർത്തയുടെ സുനിശ്ചിതത്വം അത് പകർന്നുകൊടുക്കുന്ന രീതിയനുസരിച്ചു മാറും. സന്ദേശവാഹകൻ ഓടിവരുന്നു. അയാളുടെ ക്ഷോഭം സന്ദേശം സ്വീകരിക്കുന്നവനിലേക്കു പകരും. ഉടനെ പ്രവർത്തിക്കേണ്ടതായും വരും. ക്ഷോഭമാണ് സന്ദേശത്തിനു വിശ്വാസ്യത നല്കുന്നത്. [എന്നാൽ] എഴുത്തു ശാന്തമാണ്. ഉള്ളടക്കം രഹസ്യമായതുകൊണ്ടാണ് ആ ശാന്തത. എഴുത്തു കിട്ടുന്നവർ അതു വിശ്വസിക്കുന്നെങ്കിലും അതിലും ഒരു



നിയന്ത്രണമുണ്ട്. [അതനുസരിച്ച്] പ്രവർത്തിക്കാൻ പ്രേരണയുണ്ടാവുകയില്ല.... കമ്പിസന്ദേശത്തിൽ ഏതാണ്ട് മരണമുണ്ട്. നാം അതിനെ (കമ്പിസന്ദേശത്തെ) വിശ്വസിക്കുന്നു. കമ്പിവാർത്ത കള്ളമായിരുന്നുവെന്നു മനസ്സിലാക്കുന്നതിനേക്കാൾ അസ്വാസ്ഥ്യജനകമായി വേറെ ഒന്നുമില്ല."

## ഒ.എൻ.വിയുടെ ചേതോഹരമായ കാവ്യം

ശ്രീ.ഒ.എൻ.വി.കുറുപ്പിൻെറ കലാപ്രചോദനത്തിൻെറ പ്രഭവകേന്ദ്രത്തിലേക്കു ചെല്ലുമ്പോൾ വിഭിന്നങ്ങളായ രണ്ടവസ്ഥകൾ കാണാം. ഒന്ന്: വിശുദ്ധമായ ഭാവാത്മകത്വം. രണ്ട്: രാഷ്ട്രവ്യവഹാരപ്രേരിതമായ പ്രചാരണാംശം. ഈ രണ്ടവസ്ഥകളും വെവ്വേറെയല്ല പ്രാദുർഭാവം കൊള്ളുന്നത്. സ്പഷ്ടമായി പറയാം. കുറച്ചു കാലത്തേക്ക് ഭാവാത്മകത്വത്തിൻെറ പ്രവാഹം; വേറൊരു കാലത്തേക്കു പ്രചാരണത്തിൻെറ പ്രവാഹം-ഇതല്ല അദ്ദേഹത്തിൻെറ രീതി. ശുദ്ധമായ സൗന്ദര്യത്തിൻെറ ഉപാസകനായിരിക്കുമ്പോൾത്തന്നെ 'നടകാളേ' എന്ന ശുഷ്കമായ രചന ആവിർഭവിക്കുന്നു. അടുത്ത നിമിഷത്തിൽ രാഷ്ട്രവ്യവഹാരത്തിൻെറ പ്രേരണയിൽപ്പെട്ടു 'ഇനിയുമൊരവതാരമുണ്ടെങ്കിൽ' എന്ന പ്രചാരണപരമായ പദ്യം രൂപംകൊള്ളുന്നു. തൻെറ യഥാർത്ഥമായ സത്തയെ അവഗണിച്ച്, കലാപ്രചോദനത്തിൻെറ വിശുദ്ധിയാർന്ന ഭാവാത്മകത്വത്തെ അവഗണിച്ചു കാവ്യം രചിക്കാൻ നിർബ്ബദ്ധനാവുമ്പോഴാണ് ഇപ്പറഞ്ഞ രണ്ടു കാവ്യങ്ങളും വാരികയിൽ മഷിപുരണ്ടുവരുന്നത്. പക്ഷേ സത്യത്തിനു പ്രച്ഛന്നമായിരിക്കാൻ വയ്യ. അത് സ്വന്തം രൂപം കാണിക്കും. ആ രൂപപ്രദർശനത്തിൻെറ ഫലമാണ് മാതൃഭൂമി ആഴ്ചപ്പതിപ്പിലെ "ഉജ്ജയിനി" എന്ന ചേതോഹരമായ കാവ്യം. ഇവിടെ വിശുദ്ധിയാർന്ന ഭാവാത്മകതയേയുള്ളു. ഈ ഭാവാത്മകത എപ്പോഴും നിലനിറുത്തിക്കൊണ്ടുപോയാൽ വിമർശനത്തിലും നിരൂപണത്തിലും പ്രവർത്തിക്കുന്നവർക്കു ഒ.എൻ.വിയുടെ 'ഈ കവിത കൊള്ളാം അതു കൊള്ളുകില്ല' എന്നു പറയേണ്ടതായി വരില്ല. കവിക്കു ഭാവാത്മകത്വത്തിൽ നിന്ന് പ്രചാരണത്തിലേക്കും പ്രചാരണത്തിൽ നിന്നു ഭാവാത്മകതയിലേക്കും ഹനൂമാൻ ചാട്ടം ചാടാതെ ഒരിടത്തുതന്നെ നില്ക്കാനും സാധിക്കും. അപ്പോൾ മാത്രമാണ് അനുവാചകർക്കു 'ഇതാ സ്ഥിരതയാർന്ന കവി' എന്ന് ഉദ്ഘോഷിക്കാൻ കഴിയുക.

കാളിദാസ കവിതയെ ഉത്കട വികാരമാർന്ന് ആദരിക്കുക, സ്നേഹിക്കുക. ആ രണ്ടു പ്രക്രിയകളെയും ലയാത്മകമായ ഭാഷയിൽ, ആകർഷകങ്ങളായ ബിംബങ്ങളിലൂടെ ആവിഷ്കരിക്കുക- ഇതാണ് "ഉജ്ജയിനി"യുടെ സവിശേഷത. ആ ഉത്കട വികാരത്തെ അനുവാചകർക്കു ദൃഷ്ടിഗതമാക്കിക്കൊടുക്കുന്നു എന്നതു വേറെ സവിശേഷത. ഈ കാവ്യം പൂർണ്ണമാവുമ്പോൾ ഒ.എൻ.വി.കുറുപ്പിൻെറ മാസ്ററർ പീസായിത്തീരുമെന്നാണ് എൻെറ വിചാരം.




ചിത്രശലഭം പൂവിൻെറ
ഇതളുകളിൽ തൊട്ടു
തൊട്ടില്ല എന്ന മട്ടിൽ
പാറിപ്പറക്കുന്നതുപോലെ
വാക്കുകളെ
നോവിക്കാതെയാണ്
സ്ത്രീകൾ എഴുതുക.
പുരുഷന്മാർ
നോവിച്ചുകൊണ്ടുതന്നെ
വാക്കുകളുടെ കാലുകൾ
കെട്ടുവച്ചുകളയും.

## ചോദ്യം, ഉത്തരം

"ഇന്നത്തെ ചെറുകഥകളുടെയും കവിതകളുടെയും സാമാന്യ സ്വഭാവമെന്ത്?"

"അവയ്ക്കു റിമാർക്കുകളുടെ (Remarks-അഭിപ്രായം പറയുക എന്നത്) സ്വഭാവമാണുള്ളത്. Remarks are not literature എന്ന് അമേരിക്കൻ എഴുത്തുകാരി ഗർട്രൂഡ് സ്റൈറൻ–Gertrude Stein 1847-1946-പറഞ്ഞിട്ടുണ്ട്." [ഹെമിങ്വേ എന്ന സാഹിത്യനായകൻ അമേരിക്കനെഴുത്തുകാരനായ കമിങ്സിൻെറ "The Enormous Room" എന്ന കൃതി അത്യുൽകൃഷ്ടമാണെന്നു പറഞ്ഞപ്പോൾ സ്റൈറൻ അദ്ദേഹത്തോടു പറഞ്ഞതാണിത്. It was then that Gertrude Stein said, Hemingway, remarks are not literature-The Autobiography of Alice B.Toklas-Page 207-Modern Library edition]

"സ്ത്രീകൾ അതിസുന്ദരികളായി വിശേഷിപ്പിക്കപ്പെടുന്നവർ പുരുഷന്മാരുടെ ദൃഷ്ടിയിൽ അങ്ങനെ ആകാത്തതെന്ത്?"

"സ്ത്രീകളുടെ സൗന്ദര്യബോധവും പുരുഷന്മാരുടെ സൗന്ദര്യബോധവും വിഭിന്നങ്ങളാണ്. പുരുഷന് സൗന്ദര്യം ഇംഗ്ലീഷിൽ Charm എന്നു പറയുന്ന അംശവും ചേർന്നു വരുന്നതാണ്. Charm ഇല്ലാത്ത സൗന്ദര്യം ചൂടില്ലാത്ത അഗ്നിനാളം പോലെയാണ്. പിഞ്ഞാണിപ്പാവപോലെയിരിക്കുന്ന സ്ത്രീയെ മററു സ്ത്രീകൾ 'ഹാ സുന്ദരി' എന്നു പറയും. പുരുഷൻ അവളിൽ ഒരു സൗന്ദര്യവും കാണുകില്ല."

"ഭാര്യയ്ക്ക് അസാന്മാർഗ്ഗികത്വം ഉണ്ടെങ്കിൽ?"

"ഭർത്താവ് മാത്രം അറിയുകയില്ല. ലോകമാകെ അറിയും."

"നിങ്ങളെ ഞാൻ ഏഭ്യൻ എന്നു വിളിച്ചാൽ ദേഷ്യപ്പെടുമോ?"

"ഇല്ല. എനിക്കു വർഗ്ഗബോധം വളരെക്കൂടുതലാണ്."

"ഒരു മനുഷ്യനോടു ചെയ്യാവുന്ന ഏററവും വലിയ അപരാധമെന്ത്?"

"സദസ്സിൽ വച്ച് പരിഹസിക്കുക. അതുളവാക്കുന്ന വേദന ഒരിക്കലും മറക്കാനാവില്ല. എൻ.ഗോപാലപിള്ള അതേ ചെയ്തിരുന്നുള്ളു. അതുകൊണ്ടാണ് അദ്ദേഹത്തെ മരണത്തിനു ശേഷവും ശത്രുവായി ഏറെയാളുകൾ കാണുന്നത്."

"നായരേ?"

"എന്തുദ്ദേശിച്ചാണ് ചങ്ങാതീ ഈ സംബോധന? വർഗ്ഗീയതയെ ലക്ഷ്യമാക്കിയാണോ? സി.രാജഗോപാലാചാരിയെ ഒന്നു പോറിനോക്കൂ. ബ്രാഹ്മണൻെറ ഗന്ധം വരും. ജവാഹർ ലാലിൻെറ തൊലി പോറിയാൽ കാശ്മീരി ബ്രാഹ്മണൻെറ ഗന്ധം വരില്ല. സ്ക്രാച്ച് ചെയ്താൽ നായരുടെ ദുസ്സഹമായ നാററം വരുന്ന നായന്മാർ കാണും.

ഞാനതിൽപ്പെടുകില്ല. എൻെറ കൂട്ടുകാർ പോലു◌ം മുസ്ലിങ്ങളാണ്.''

നൂറു സിഗററ്റ് നിങ്ങളുടെ മുൻപിൽ വച്ചു തന്നാൽ നിങ്ങൾ ഒരുദിവസം ഇരുപതെണ്ണമെങ്കിലും വലിക്കില്ലേ? എന്തിന് ഇങ്ങനെ സ്വയം മരിക്കുന്നു?''

''നൂറു സിഗ്റററിൽ എൺപതെണ്ണം വലിക്കാതെ ഞാൻ വളരെക്കാലം ജീവിച്ചിരിക്കാൻ ശ്രമിക്കുകയല്ലേ?''

## ഭാവദീപ്തി

''പ്രേമം പീഡനംപോലെയാണ് അല്ലെങ്കിൽ ശസ്ത്രക്രിയപോലെ. കാമുകിയും കാമുകനും അഗാധപ്രേമത്തിലാണെന്നും പരസ്പരം ആകർഷിക്കപ്പെടുന്നുവെന്നും ഇരിക്കട്ടെ. അവരിലൊരാൾ കൂടുതൽ ശാന്തത കാണിക്കും; ആത്മനിയന്ത്രണവും പ്രദർശിപ്പിക്കും. അപ്പോൾ കൂടുതലായി നിസ്സംഗത കാണിക്കുന്നയാൾ ഡോക്ടറാവും. അല്ലെങ്കിൽ മർദ്ദനം നടത്തുന്ന ആളാവും. മറേറയാൾ രോഗിയോ ബലിമൃഗമോ ആകും. തിന്മയായതു സാക്ഷാത്കരിക്കുമെന്നതിൻെറ സുനിശ്ചിതത്വത്തിലാണ് പ്രേമത്തിൻെറ അനന്യാദൃശവും പരമവുമായ ആഹ്ളാദമിരിക്കുന്നത്. ജനിച്ചനാൾ തൊട്ടു സ്ത്രീക്കും പുരുഷനും അറിയാം തിന്മ ചെയ്യുന്നതിൽ തീക്ഷ്ണതമമായ ആഹ്ളാദമുണ്ടെന്ന്.''

ഫ്രഞ്ച് കവി ബോദലെർ പറഞ്ഞതാണിത്. നശിപ്പിക്കാനുള്ള ഉപകരണമാണ് പലർക്കും പ്രേമം. ചെറുപ്പകാലത്ത് ഒരുമിച്ചുനടന്നു; പ്രേമമായി. ഉത്കടപ്രണയമായി. അവളെ വേറൊരാൾ വിവാഹം കഴിച്ചുകൊണ്ടുപോയാൽ കാമുകൻ 'ഞാനൊന്നുമറിഞ്ഞില്ലേ' എന്ന മട്ടിൽ മാറി നില്ക്കുകയാണ് മാന്യത. പക്ഷേ ആരും അതു ചെയ്യാറില്ല. ശ്രീ.പി.ഭാസ്കരൻെറ 'ഓർക്കുക വല്ലപ്പോഴും' എന്ന കാവ്യത്തിൽ വർണ്ണിച്ചതുപോലെ പെണ്ണും അവളുടെ ഭർത്താവും കയറിപ്പോകുന്ന തീവണ്ടിയുടെ അടുത്തുചെന്നുനിന്ന് അയാൾ 'യാത്രയാക്കുന്നു സഖി നിന്നെ ഞാൻ...' എന്നു പറയും. 'കറുത്തമ്മയെ വേറൊരുത്തൻ കെട്ടിക്കൊണ്ടുപോയി, ഞാൻ മാറി നില്ക്കട്ടെ' എന്നു വിചാരിച്ചോ പരീക്കുട്ടി? ഇല്ല. അവൾ സ്വൈരജീവിതം നയിക്കുന്നിടത്തു ചെന്ന് ശല്യമുണ്ടാക്കി. ഭർത്താവറിഞ്ഞ് ദാമ്പത്യജീവിതം തകരട്ടെയെന്നു വിചാരിച്ച് പൂർവ കാമുകിക്കു കത്തെഴുതി തപാൽപ്പെട്ടിയിലിടുന്നവർ എത്രപേർ? ഇവിടെയെല്ലാം അബോധാത്മകമായ ദ്രോഹവാസനയാണുള്ളത്. ബോധമണ്ഡലത്തിൽ സ്നേഹചിന്തയും. ശ്രീ.ഇ.എം.ഹാഷിം ദേശാഭിമാനി വാരികയിൽ എഴുതിയ 'പുക' എന്ന നല്ല കഥയിൽ ഹൃദ്രോഗമുള്ള ഭർത്താവിനോടുകൂടി, കൊച്ചു മകനോടുകൂടി ജീവിക്കുന്ന ഒരു പാവപ്പെട്ട സ്ത്രീയെ അവളുടെ പൂർവ കാമുകൻ ടെലിഫോണിൽ വിളിച്ച് ആകുലാവസ്ഥയിലാക്കുന്നത് മനോഹരമായി വർണ്ണിച്ചിരിക്കുന്നു. പീഡിപ്പിക്കുന്നു. മർദ്ദിക്കുന്നു എന്നൊക്കെ ബോദലെർ പറഞ്ഞെങ്കിലും ആ പീഡയിലും മർദ്ദനത്തിലും ആഹ്ളാദത്തിൻെറ ലഹരിയുണ്ടാകാതിരിക്കുന്നില്ല സ്ത്രീക്ക്. ഹാഷിമിൻെറ കഥയിലെ സ്ത്രീക്കും അതുണ്ട്. ഹ്രസ്വമായ ഈ ചെറുകഥയ്ക്കു ഭാവദീപ്തിയുണ്ട്.



ഒ.എൻ.വി.

അനന്തമായ കാലപ്രവാഹത്തിലെ ആവർത്തിക്കപ്പെടാത്ത നിമിഷങ്ങളാണ് വാല്മീകി, വ്യാസൻ, കാളിദാസൻ, റാഗോർ, ഷെയ്ക്സ്പിയർ, ഗെറേറ, ദാന്തെ എന്നിവർ.

## നിരീക്ഷണങ്ങൾ

മുപ്പതു കൊല്ലത്തിലധികംകാലം അധ്യാപകനായിരുന്ന എനിക്ക് സർവകലാശാലാപ്പരീക്ഷകളുടെ ഉത്തരക്കടലാസ്സുകൾ നോക്കേണ്ടതായി വന്നുവെന്ന് എടുത്തുപറയേണ്ടതില്ലല്ലോ. ഫാൾസ് നമ്പരിട്ട ആ കടലാസ്സുകൾ നോക്കുമ്പോൾ കൈയക്ഷരം കൊണ്ടുമാത്രമല്ല ശൃംഗാരപരങ്ങളായ വിഷയങ്ങൾ പ്രതിപാദിക്കുമ്പോൾ പൊതിഞ്ഞുപറയുന്ന രീതികൊണ്ടും അവ എഴുതിയതു പെൺകുട്ടികളാണെന്നു മനസ്സിലാക്കാൻ കഴിയും. ആൺകുട്ടികൾ 'പച്ച'യായി എഴുതുന്നത് പ്രച്ഛന്ന ഭാഷകൊണ്ടാണ് പെൺകുട്ടികൾ ആവിഷ്കരിക്കുന്നത്. അത് അവരുടെ മാനസികൗചിത്യത്തെ കാണിക്കുന്നു. സ്ത്രീകളുടെ രചനകളെ നിശിതമായി ഈ പംക്തിയിൽ വിമർശിക്കുമ്പോൾ അവരിൽ ചിലർ എനിക്കു നേരിട്ട് കത്തുകൾ എഴുതാറുണ്ട്. നൂറിന് തൊണ്ണൂററിയൊൻപതു സ്ത്രീകളും മര്യാദ ലംഘിച്ച് ഒരു വാക്കുപോലും എനിക്ക് എഴുതാറില്ല. ഒരു സാഹിത്യകാരി മാത്രം അസഭ്യപദങ്ങൾ ഉപയോഗിച്ചു. അവർ അന്തരിച്ചുപോയെങ്കിലും ഞാൻ അവരുടെ പേരു പറയുന്നില്ല.

സ്ത്രീകളുടെ ഈ സ്വഭാവ സവിശേഷത അവരുടെ നോവലുകളിലും ചെറുകഥകളിലും കാവ്യങ്ങളിലും കാണാം. ചിത്രശലഭം പൂവിൻെറ ഇതളുകളിൽ തൊട്ടുതൊട്ടില്ല എന്ന മട്ടിൽ പാറിപ്പറക്കുന്നതുപോലെ വാക്കുകളെ നോവിക്കാതെയാണ് സ്ത്രീകൾ എഴുതുക. പുരുഷന്മാർ നോവിച്ചുകൊണ്ടുതന്നെ വാക്കുകളുടെ കാലുകൾ കെട്ടിവച്ചുകളയും. (ഗ്രീയുടെ ബിംബകല്പന ഞാൻ കടംവാങ്ങിയത്) അതുകൊണ്ട് സ്ത്രീകളുടെ രചനകൾക്കുള്ള ഹൃദ്യത പലപ്പോഴും പുരുഷന്മാരുടെ രചനകൾക്കില്ല. ഇത്രയും എഴുതിയതുകൊണ്ട് സ്ത്രീകളുടെ രചനകൾക്കു പുരുഷന്മാരുടെ രചനകളെക്കാൾ കലാത്മകതയുണ്ടെന്നു ഞാൻ കരുതുന്നതായി ആരും





തെററിദ്ധരിക്കുകയില്ലല്ലോ.

2. അനന്തമായ കാലപ്രവാഹത്തിലെ ആവർത്തിക്കപ്പെടാത്ത നിമിഷങ്ങളാണ് വാല്മീകി, വ്യാസൻ, കാളിദാസൻ, റാഗോർ, ഷെയ്ക്സ്പിയർ, ഗെറേറ. ദാന്തേ എന്നിവർ. ആർക്കും ഇവരുടെ കൃതികളെപ്പോലെ മററു കൃതികൾ എഴുതാനാവില്ല. എഴുതിയാൽ അതു കലാസൃഷ്ടിയാവില്ല. മൗലിക സൃഷ്ടിയുടെ 'ഗോസ്ററാ'യി പ്രത്യക്ഷപ്പെടും അത്രേയുള്ളു. താജ്മഹൽപോലെ വെറോരു കുടീരം പണിയാൻ അറംഗസീബ് ശ്രമിച്ചു. ഉണ്ടായതു താജ്മഹലിൻെറ പ്രേതം മാത്രം. കാഫ്ക ഇമ്മട്ടിൽ ഒരു നിമിഷമാണ് കാലമാകുന്ന പ്രവാഹത്തിലെ. വേറൊരു Castle, Trial, Metamorphosis ഇവ ഉണ്ടാകുകയില്ല ആരു യത്നിച്ചാലും. ഈ സത്യം അനുകർത്താക്കൾ ഗ്രഹിക്കാത്തതുകൊണ്ടാണ് അനേകം വിലക്ഷണങ്ങളായ കൃതികൾ ആവിർഭവിച്ചത്.


17-ാം പേജിൽ നിന്നും തുടർച്ച


പിറേറന്ന് രാവിലെ എഴുന്നേററത് പതിനൊന്നു മണിക്കാണ്. തലേന്ന് യാത്രയയപ്പിനുശേഷം നേരെ പോയത് ക്ളബ്ബിലേക്കാണ്. പതിവിലധികം മദ്യപിച്ചു. എഴുന്നേററപ്പോൾ വലിയ സന്തോഷം. ഇനി കോളേജിൽ പോകണ്ട. ലക്ചറിനു തയ്യാറെടുക്കേണ്ട. വിദ്യാർത്ഥികളുടെ ശിക്ഷ അനുഭവിക്കേണ്ട. അത്യാവശ്യം പെൻഷൻ കിട്ടും. ഭാര്യവീട്ടിൽ സ്വത്തുണ്ട്. തികച്ചും സ്വതന്ത്രൻ. പിറേറന്ന് ക്ളാസ്സുണ്ടാകുമെന്നതുകൊണ്ട് തലേന്ന് മദ്യപാനം നിയന്ത്രിക്കേണ്ടതില്ല. ''തോമസിനെപ്പോലെ ഉശിരും ഉത്സാഹവുമുള്ള വ്യക്തി നമുക്കു നഷ്ടപ്പെടുന്നു'' എന്ന് പ്രിൻസിപ്പാൾ പറഞ്ഞത് ഓർത്തു. ''ഒരു ഉശിരും നഷ്ടപ്പെടുന്നില്ല'' എന്ന് അപ്പോഴേ തോന്നി. ''ഇനി ഉശിര് കൂടും, കൂട്ടും'' എന്നു മനസ്സിൽ വിചാരിക്കുകയും ചെയ്തു.

അന്നുച്ചയ്ക്കും ക്ളബ്ബിൽ പോയി. നാലു മണിക്കാണ് മടങ്ങിയത്. പുതിയ താളക്രമങ്ങളുമായി ഒത്തുചേരാൻ തോമസിന് ആദ്യരാത്രിതന്നെ സാധിച്ചു. ഉന്മാദരാത്രിയായിരുന്നു അത്.

★ ★ ★

ഷിഹാസ് ഔദ്യോഗികജീവിതം അവസാനിപ്പിച്ച് ഗൾഫിൽനിന്നു നാട്ടിലെത്തി. ഒരു വലിയ വീട് പണിതീർത്തിരുന്നു. നാലഞ്ചു കാറുകൾ ടാക്സിയായി ഓടുന്നു. ഗൾഫിലെ സമ്പാദ്യവും ഇവിടത്തെ വരവും തന്നെ സമ്പന്നനാക്കുന്നു. അത് നാട്ടിൽ പ്രമാണിയായി നടക്കാൻ കൂട്ടുനില്ക്കുന്നു. ഗൾഫിലില്ലാത്ത പല സ്വാതന്ത്ര്യങ്ങളും ഇവിടെയുണ്ട്. ഒരു അഭിലാഷം മാത്രം പുതിയതായി കുമ്പെടുത്തു. കലാ-സാഹിത്യ-സാംസ്കാരിക രംഗങ്ങളിൽ മുൻനിരയിൽ നില്ക്കണം. ചിലത് സ്വയം സ്ഥാപിച്ചു. ചിലതിൻെറ രക്ഷാധികാരിയായി. രണ്ട് അവാർഡുകൾ ഏർപ്പെടുത്തി. ചുററുവട്ടക്കാർ ഷിഹാസിനെ സഹൃദയനാക്കി. റിട്ടയേർഡ് ജീവിതം മുഷിപ്പനാക്കാതെ കഴിച്ചുകൂട്ടി. സ്ഥലം റോട്ടറി ക്ളബ് ഷിഹാസിൻെറ സേവന തത്പരത കണക്കിലെടുത്ത് ഒരു അവാർഡ് കൊടുത്തു. മന്ത്രിയെ വിളിച്ചാണ് അവാർഡ് സമ്മാനിച്ചത്.

മററുള്ളവരുടെ കഥകൾ മാത്രം പറഞ്ഞാൽ മതിയോ? സ്വന്തം കാര്യം പറയണ്ടേ? കണ്ടാൽ തോന്നില്ലെങ്കിലും റിട്ടയർ പ്രായമായില്ലേ?

അങ്ങനെയൊരു തോന്നലോ, വ്യഥയോ ഉണ്ടായില്ല. എന്തോ ഒരു അപകടം. പ്രതിസന്ധി അടുത്തേക്കു നീങ്ങിനീങ്ങി വരുന്നു എന്നും തോന്നിയില്ല.

ചില സുഹൃത്തുക്കൾ ചോദിച്ചു തുടങ്ങി, ''അടുത്ത് റിട്ടയർ ചെയ്യുകയാണ് അല്ലേ?'' അവർക്കെന്തു കാര്യം? എങ്കിലും മറുപടി പറഞ്ഞു.

''ഈ അവതാരം കഴിഞ്ഞു. ഇനി എവിടെയെങ്കിലും സംഭവിക്കണം. ഞാൻ പ്രവർത്തിക്കുന്ന രംഗത്ത് റിട്ടയർമെൻറില്ല. ഞാൻ ഇല്ലാതാകുന്നില്ല.''

''ഇനിയെന്താണു പരിപാടി?''

''ന ഹന്യതേ ഹന്യമാനേ'' എന്നൊക്കെ പറഞ്ഞ് ഒഴിഞ്ഞുമാറി നോക്കി. എങ്കിലും, ഇനിയെന്തൊക്കെ ചെയ്യണം? പുതിയ മേൽവിലാസം ഉണ്ടാക്കണം. എന്നെ ഞാനാക്കിയ സ്ഥാപനത്തിൽനിന്നാണ് വിരമിക്കുന്നത്. എനിക്കു നിലകൊള്ളാൻ പുതിയ വിലാസം വേണം. വിലസാൻ രംഗം വേണം. അത് അംഗീകരിക്കപ്പെടണം. മാസംതോറും ശമ്പളം നിലയ്ക്കും പുതിയ വരുമാനങ്ങൾ കണ്ടെത്തണം. എല്ലാവരും എൻെറ പേരിനൊപ്പം ഇനിഷ്യലുകളെക്കാൾ ഞാൻ പ്രവർത്തിക്കുന്ന സ്ഥാപനത്തിൻെറ പേർ കൂട്ടിച്ചേർത്താണ് വിളിച്ചിരുന്നത്. അല്ലെങ്കിൽ ഞാൻ അറിയപ്പെട്ടിരുന്നത്. ആ തൊപ്പി ഊരിവയ്ക്കണം. പുതിയ തൊപ്പികൾ കിട്ടിയേക്കും. അവയ്ക്ക് എത്ര ഗാംഭീര്യം ഉണ്ടാകും? എത്രത്തോളം അംഗീകരിക്കപ്പെടും? പഴയ പേരിൻെറ പ്രതാപത്തിൽ എത്രകാലം നിലകൊള്ളാൻ പററും? ആ കാലയളവിനുള്ളിൽ അടുത്ത അവതാരം ഉണ്ടാകണം. അംഗീകരിക്കപ്പെടണം.

തിരിഞ്ഞുനോക്കുമ്പോൾ ഖേദമോ നൈരാശ്യമോ തോന്നിയില്ല. തൻെറ ജോലി തന്നാലാവുംവിധം ഇക്കാലമത്രയും നിർവ്വഹിച്ചു. അത് സമ്മതിക്കപ്പെട്ടിട്ടുണ്ട്. ഇനിയും രംഗത്തുനിന്നു പയററാൻ കഴിയണം എന്ന പ്രാർത്ഥനയോടെയാണ് വിരമിക്കുന്നത്.

റിട്ടയർമെൻറ് ഒന്നിൻെറയും അവസാനമല്ല. പലതിൻെറയും തുടക്കവും ആയിരിക്കുമെന്ന പ്രതീക്ഷ കൂട്ടിനുണ്ട്.

വാഷിംഗ്ടണിൽനിന്ന് ജോയ് ചെറിയാൻ വിളിക്കുന്നു. ''ഇപ്പോഴത്തെ സ്ഥാനത്തുനിന്ന് വിരമിക്കുകയാണ് അല്ലേ? അമേരിക്കയിൽ ഞങ്ങള് റിട്ടയർ ചെയ്തു എന്നു പറയില്ല. .....ൽനിന്ന് ഗ്രാജ്വേററ് ചെയ്തു എന്നാണു പറയേണ്ടത്. അഭിനന്ദനങ്ങൾ. അമേരിക്കൻ ഭരണകൂടത്തിലെ ഏററവും വലിയ ഇന്ത്യൻ ഉദ്യോഗസ്ഥനായിരുന്ന ചെറിയാൻ ഈയിടെയാണ് ''ഗ്രാജ്വേററ്'' ചെയ്തത്.

റോബിൻ ജ്രഫി, നായർ മേധാവിത്വത്തിൻെറ അധഃപതനം എന്ന പുസ്തകത്തിൻെറ കർത്താവ് ഇന്ത്യയിലുണ്ടായിരുന്നു. താങ്കൾ .....ൽനിന്ന് വിരമിക്കുകയാണ് അല്ലേ? അഭിനന്ദനങ്ങൾ. ഇന്ത്യയിലെ ഭാഷാപത്രങ്ങളെക്കുറിച്ചാണ് എൻെറ അടുത്ത പുസ്തകം. അതു കാണാൻ താങ്കൾക്ക് താത്പര്യമുണ്ടാകും.


56-ാം പേജിൽ നിന്നും തുടർച്ച


എനിക്കു തോന്നിയത്. അതയാളോട് എങ്ങനെ പറയും?

ജൂൺ 29, വെള്ളി.

കളക്ടറേറ്റ് കോൺഫെറൻസ് ഹാളിൽവച്ചു മ്യൂസിയം അഡൈ്വസറി കമ്മിററി കൂടി. ഞാൻ അദ്ധ്യക്ഷത വഹിച്ചു. എല്ലാവരും ഉണ്ടായിരുന്നില്ല. ഇന്ദുചൂഡൻ ചില പ്രമേയങ്ങൾ കൊണ്ടുവന്നു വാദപ്രതിവാദം സൃഷ്ടിച്ചു. വടക്കുന്നാഥൻ ക്ഷേത്രം ഏറെറടുക്കണമെന്നായിരുന്നു ഒരു പ്രമേയം. അതു സ്വീകരിച്ചില്ല. ശക്തൻതമ്പുരാൻ കോവിലകം ഏറെറടുത്തു ചരിത്രസ്മാരകമായി സൂക്ഷിക്കണമെന്നതു അംഗീകരിച്ചു. അതെ സംബന്ധിച്ച പ്രമേയത്തിലും ഒരുപാടു അനാവശ്യ പരാമർശങ്ങൾ ഉണ്ടായിരുന്നതിനാൽ പ്രമേയം അപ്പാടെ സ്വീകരിച്ചില്ല. മേൽപ്പറഞ്ഞ ഭാഗം മാത്രം സ്വീകരിച്ചു.

'ഇന്ത്യയും പാകിസ്ഥാനും പഞ്ചാബും' എന്നൊരു ലേഖനം 'നവയുഗ'ത്തിനുവേണ്ടി എഴുതിവെച്ചു.

ജൂൺ 30, ശനി.

KANFED-പാലക്കാട്-4 മണിക്ക്

ഗൾഫ് പണത്തെപ്പററി ഒരു ലേഖനമെഴുതാൻ ഇരുന്നു. പററിയില്ല. ഓരോരുത്തർ വന്നു ശല്യപ്പെടുത്തി. ഉച്ചയ്ക്കു 2.30-നു പാലക്കാട്ടേക്കു പോയി.

കാൻഫെഡിൻെറ സമ്മേളനം ഗംഭീരമായിരുന്നു. ഒരു പത്തഞ്ഞൂറു പേരെ പണിക്കർ ജാഥയായി കൊണ്ടുവന്നു. സ്ത്രീകളും അതിൽ പകുതിയോളമുണ്ട്. എങ്ങനെ ഇത്രയധികം കിട്ടുന്നു എന്നു ഞാൻ അത്ഭുതപ്പെട്ടു. ഒരുപക്ഷേ കളക്ടറുടെ സഹകരണം കാരണമായിരിക്കാം. ബ്ളോക്കുകളിലെ സാക്ഷരതാ (പ്രവർത്ത്യുന്മുഖ) പരിപാടിയിൽ പ്രവർത്തിക്കുന്നവരെയെല്ലാം അണിനിരത്തിയിരിക്കാം.

സമതാളം എന്ന മാസികയിൽ എം.ടി.വാസുദേവൻ നായർ തർജ്ജമ ചെയ്ത ഫ്രാൻസ്വാ കോപ്പേയുടെ '[illegible]തായ കുട്ടി' എന്ന കഥ വായിച്ചു. [illegible]ക്ഷെ അതിൽ പച്ചയായിത്തന്നെ [illegible]ണല്ലോ ബാങ്കറുടെ മനോവ്യാപാരങ്ങൾ. ആധുനികതയുടെ ലക്ഷണമാണോ അത്? അമർഷത്തിൻെറ ചിരി ഒന്നും ഞാൻ കണ്ടില്ല.

(തുടരും)



**ഭി**ക്ഷ്യമന്ത്രി ടി.എച്ച്. മുസ്തഫയുടെ രാഷ്ട്രീയാഴിമതിയും സമ്പാദ്യവും സംബന്ധിച്ച കണക്കുകൾ എൻെറ പക്കലുണ്ട്.

മഅ്ദനി

*സ്വന്തം ദീനാൽപ്പെട്ട ഒരാൾ നന്നാവുന്നത് മഅ്ദനിക്കിഷ്ടമല്ല, അല്ലേ?*

★ ★ ★

**മ**ന്ത്രിസഭ മറിച്ചിടുന്നവനാണ് ഞാൻ. ജനതാദളിനെ പൊളിച്ച് ചന്ദ്രശേഖറിനെ അധികാരത്തിലേററി. അയാളെ ഇറക്കി റാവുവിനെ പ്രധാനമന്ത്രിയാക്കി. വേണമെങ്കിൽ ഇനി റാവുവിനെയും ഇറക്കും.

സുബ്രഹ്മണ്യസ്വാമി

*മൊത്തം ഒരു അമ്പതു കോടിയെങ്കിലും കിട്ടിക്കാണുമായിരിക്കും.*

★ ★ ★

**ഗൗ**രിയമ്മയുടെ ഭാവിരാഷ്ട്രീയ ജീവിതം അവരുടെ യൗവനകാലത്തെ അതേ ഉശിരോടെ വിപ്ളവപ്രസ്ഥാനത്തിനു മുതൽക്കൂട്ടായി മാറിയാൽ അതിൽ സന്തോഷിക്കുന്നവരായിരിക്കും സി.പി.എമ്മും അതിലെ ഓരോ പ്രവർത്തകനും.

വി.എസ്. അച്യുതാനന്ദൻ

*സഖാവിന് കരച്ചിൽ വരുന്നോ?*

★ ★ ★

**കോ**ൺഗ്രസ്സിൻെറ കൂട്ടിൽ ഓടിച്ചു കയററാമെന്ന് ആരും വ്യാമോഹിക്കേണ്ട. അങ്ങനെ വന്നാൽ അതിനുമുമ്പ് ഞാൻ രാഷ്ട്രീയം ഉപേക്ഷിക്കും.



കെ.ആർ. ഗൗരിയമ്മ

*കുട്ടിനരികിൽവരെ എത്തിക്കാൻ കഴിഞ്ഞല്ലോ.*

★ ★ ★

**വ**നംകൊള്ളക്കാരൻ വീരപ്പനെ പിടികൂടാനുള്ള ശ്രമം അവസാനഘട്ടത്തിലെത്തിയിരിക്കുന്നു.

കർണ്ണാടക ഡി.ജി.പി
എസ്.എൻ.എസ്. മൂർത്തി

*ആയിരക്കണക്കിനു പൊലീസുകാരായിരിക്കും മരിച്ചുവീഴുക.*

★ ★ ★

**സ്വാ**ശ്രയകേരളം ലക്ഷ്യമാക്കി പഞ്ചായത്ത് തലത്തിൽ തൊഴിൽ സർവെ നടത്താൻ കേരള ദേശീയവേദി സംസ്ഥാന സമിതി തീരുമാനിച്ചു.

വാർത്ത

*ചെറിയാൻ ഫിലിപ്പിനൊരു പണി തരപ്പെടുമോ?*

★ ★ ★

**ഏ**തെങ്കിലും ഒരു പാർട്ടി ഉദയം ചെയ്യുന്നതിനെ ആർക്കും തടയാനാവില്ല.

കേന്ദ്രമന്ത്രി വി.സി. ശുക്ള

*ഇനി പാർട്ടിമാറൽ ഉപേക്ഷിച്ച് ഒരു പുതിയ പാർട്ടി ഉണ്ടാക്കൽതന്നെയായിരിക്കും ശുക്ളയുടെ പരിപാടി.*

★ ★ ★

**സാ**യിപ്പിൻെറ കണ്ണിലൂടെ ഇന്ത്യയെ കണ്ടെത്തി ശീലിച്ച നമുക്ക് സ്വന്തം കണ്ണു കൊണ്ടു കാണാൻ ഇനിയും സമയമെടുക്കും.

ബി. രാജീവൻ

*അങ്ങനെ കാണാൻ രാജീവൻ ഏതായാലും മുതിരണ്ട. സായിപ്പിൻെറ പുസ്തകങ്ങളിൽ നിന്നാണ് താനുണ്ടായത് എന്ന സത്യം രാജീവൻ മറക്കരുത്.*

★ ★ ★

**സ**മുദായത്തിലെ ഏററവും ധീരതയുള്ള മനസ്സ് സാഹിത്യകാരൻേറതായിരിക്കണം. എങ്കിലേ സാഹിത്യം മഹത്തായ സാഹിത്യമാകൂ.

സുകുമാർ അഴീക്കോട്

*ധീരതയ്ക്കിവിടെ കുറവൊന്നുമില്ല—അങ്ങനെയൊന്നും കുററം പറയണ്ട.*

★ ★ ★

**പ**രസ്പരം അടിച്ചൊതുക്കിയുള്ള രാഷ്ട്രീയ പ്രവർത്തനത്തിനു വിരാമമിടണം.

മുഖ്യമന്ത്രി കെ. കരുണാകരൻ

*അടിച്ചൊതുക്കി വിരാമമിടണം.*

★ ★ ★

**ജ**നാധിപത്യപ്രക്രിയയിലൂടെ വന്ന മാററം കാലാനുസൃതമായി ഉൾക്കൊള്ളാൻ കമ്മ്യൂണിസ്ററു പാർട്ടികൾക്ക് കഴിഞ്ഞിട്ടില്ല. പാർലമെൻററി സമ്പ്രദായം എന്ന യാഥാർത്ഥ്യം ഉൾക്കൊള്ളുന്നതിൽ അവർ പരാജയപ്പെട്ടു.



വി.എം. സുധീരൻ

*പ്രസ്താവനകൾ അച്ചടിക്കാൻ ദേശാഭിമാനി പോലുമില്ലാത്ത ഗതികേട് വിളിച്ചുവരുത്തരുത്.*

★ ★ ★

**ഒ**രു കമ്മ്യൂണിസ്ററായി കഴിയാൻ ആഗ്രഹമുണ്ടെങ്കിൽ കെ.ആർ. ഗൗരിയമ്മയ്ക്ക ഇനിയും കൺട്രോൾ കമ്മിഷനിൽ പരാതി ഉന്നയിക്കാൻ അവസരമുണ്ട്.

ഹർ കിഷൻസിംഗ് സൂർജിത്

*സർദാർജിയൊരു കുംഭകർണ്ണനാണല്ലോ.*

★ ★ ★

**ക**ണ്ടക്ടർമാരില്ലാത്ത ബസ് കെ.എസ്.ആർ.ടി.സി ആരംഭിക്കും. പ്രത്യേക സ്ഥലങ്ങളിൽ മാത്രം നിർത്തുന്ന ചില ദീർഘദൂര എക്സ്പ്രസ്സ് ബസ്സുകളിലായിരിക്കും തുടക്കത്തിൽ ഇതു നടപ്പാക്കുക.

മന്ത്രി ആർ. ബാലകൃഷ്ണപിള്ള

*ആദ്യത്തെ ബസ് പത്തനാപുരത്തേക്കായിക്കോട്ടെ.*

★ ★ ★

**ഗൗ**രിയമ്മ പ്രശ്നത്തിൽ നട്ടംതിരിയുന്ന സി.പി.എം നേതൃത്വം ജനങ്ങളുടെ ശ്രദ്ധ തിരിക്കാൻ പാർട്ടി അണികളെ കുരുതി കൊടുക്കുകയാണ്.

മന്ത്രി എം.വി. രാഘവൻ

*രാഘവാ, എല്ലാ രഹസ്യവും പുറത്തു വിടാനുള്ളതല്ല.*

★ ★ ★

**ഗൗ**രിയമ്മ പ്രശ്നം മാർക്സിസ്ററു പാർട്ടിക്ക് ഒരു പോറൽപോലും ഏല്പിക്കാൻ പോകുന്നില്ല.

ഇ.കെ. നായനാർ

*എന്തായാലും നായനാർക്ക് പോറലേല്ക്കും.*

Printed, Published and Edited by S. Jayachandran Nair on behalf of Kala Kaumudi Publications [Pvt] Ltd., at the Kala Kaumudi Press, Thiruvananthapuram.